# സഹൃദയ



സഹൃദയ മന്ദിരം.

"വിജ്ഞാനത്തിന്റെ ഒരു ശില്പശാലയും,
വിവേകത്തിന്റെ ഒരു കലവറയും ആകുന്നു
ഗ്രന്ഥശാല."— ബ്രി. ചക്രവൎത്തി.

1943.

# പനികൾ!

## ഇനം ഏതായാലും

### അപകടവും പണച്ചെലവും തീരെ കുറയും.

ടൈഫോയിഡ്, മലേറിയാ, ന്യൂമോണിയാ എന്നീ പേരുകളിലും അല്ലാതെയും അറിയപ്പെടുന്ന സകലവിധ ജ്വരവികാരങ്ങളിലും ആയുർവേദത്തിന്റെ കഴിവുകൾ വിജയകരങ്ങളാണെന്ന് — അതെ, ലോകം ഇന്നറിയുന്ന മറ്റെല്ലാവിധ ചികിത്സാസമ്പ്രദായങ്ങളെക്കാളും ആയുർവേദത്തിന്റെ നിരവധി കഴിവുകൾ തികച്ചും വിജയകരങ്ങളാണെന്ന് — ശാസ്ത്രയുക്ത്യനുഭവങ്ങൾ ധീരധീരം തെളിയിക്കുന്നു.

### അപകടവും പണച്ചെലവും കുറയും.

## ഇവിടെ

യാതൊരു പ്രതിഫലവും കൂടാതെ എല്ലാ രോഗികളേയും അവധാനപൂർവ്വം പരിശോധിച്ചും, രോഗവിവരങ്ങൾ എഴുതിഅറിയിച്ചാൽ ഗാഢമായി ചിന്തിച്ചും ലഘുതരവും ഫലപ്രദവും ആയ ചികിൽസ നിർദ്ദേശിക്കുന്നു. പാവങ്ങളായ രോഗികൾക്കുവേണ്ടി കഴിവുള്ളതു ഔഷധങ്ങൾ സംഭരിച്ചു വില കൂടാതെ കൊടുക്കുന്നുമുണ്ട്.

### നിങ്ങളും വിവരം അറിയിക്കുക.

### തീർച്ചയായും അപകടവും പണച്ചെലവും തീരെ

### കുറയും, നിശ്ചയം.

## ബാഹറടേശപുരം S. S. A. V. ഫാർമസി

## കാഞ്ഞിരപ്പള്ളി

# "സഹൃദയ"

## വായനശാലയുടെ വാർഷിക ഗ്രന്ഥം.

## 1943

### സഹൃദയസമക്ഷം

അതിയായ സന്തോഷത്തോടുകൂടിയാണ്, സ ഹൃദയസമക്ഷം, ഈ വാഷികഗ്രന്ഥം ഞങ്ങൾ കാ ഴ്ചവയ്ക്കുന്നതു്. ഞങ്ങൾ, ആദ്യമായി പുറപ്പെടുവി ക്കുന്ന ഒരു വിശേഷാൽ പ്രസിദ്ധീകരണമാണ് ഇതു്. ഇനി എല്ലാ കൊല്ലങ്ങളിലും ഈ പ്രസി ദ്ധീകരണം തുടന്നുകൊണ്ടിരിക്കണമെന്ന് ഞങ്ങൾ ക്കുദ്ദേശമുണ്ട്.

സഹൃദയ'യ്ക്കു വെറും ഏഴുവയസ്സേ ആയിട്ടു ള്ളു. ഇതിനിടയ്ക്കു് വളരെയൊക്കെ സാധിച്ചുകഴി ഞ്ഞുവെന്നുള്ള അഹംഭാവം ഞങ്ങൾക്കില്ല. എന്നാൽ അഭിമാനത്തോടുകൂടി ചൂണ്ടിക്കാണിക്കാവുന്ന മനോ ഹരമായ ഒരു മന്ദിരം ഞങ്ങൾ പൂത്തിയാക്കിയി രിക്കുന്നു എന്നതു മറച്ചുവയ്ക്കുന്നുമില്ല. ഈ സ്ഥാപ നത്തിൻെറ രക്ഷാധികാരിയായ റൈററ് റവ.മോ ൺസിഞ്ഞോർ ജേക്കബ് കല്ലാശ്ശേരിൽ അവർകൾ മന്ദിരത്തിൻെറ നിമ്മാണത്തിനായി, ഗണ്യമായ ഒരു തുക സംഭാവന ചെയ്തിട്ടുണ്ട്. ഉദാരമായ സംഭാവനകൾ ചെയ്യുന്നതിനു് സഹൃദയരായ ഇവി ടത്തെ പൊതുജനങ്ങളും സന്നദ്ധരായിരുന്നു. ഈ മന്ദിരോൽഘാടനത്തിൻെറ ഒരു സ്മാരകംകൂടിയാ ണ് ഈ പ്രസിദ്ധീകരണം.

ഈ ഗ്രന്ഥത്തിൽ, വായനശാലാപ്രസ്ഥാനത്തി ന് പ്രാമുഖ്യം നൽകിട്ടുണ്ട്. വായനശാലാപ്രസ്ഥാന ത്തിനു ബറോഡാ, പഞ്ചാബ്,ആന്ധ്റാ, മദ്രാസ്, ബംഗാൾ എന്നിവിടങ്ങളിലെപ്പോലെയുള്ള പ്രതി ഷ്ഠ കേരളത്തിൽ ഇനിയുംലഭിച്ചിട്ടില്ലാത്തതു ശോ ചനീയമാണ്. ഈ പ്രസ്ഥാനത്തിനായിമാത്രം ഒരു മാസിക അത്യാവശ്യമായിരിക്കുന്നു. അതിനുമുമ്പാ യിത്തന്നെ ഒരു കേരളഗ്രന്ഥാലയസംഘടന ഉണ്ടാ കേണ്ടതു ആവശ്യമാണ്. അതിലേക്കു ഇപ്പോൾ ന ടക്കുന്ന ശ്രമങ്ങൾ വളരെ വേഗത്തിൽ! വിജയത്തി ലെത്തട്ടെ എന്നാണ് ഞങ്ങളുടെ ആശംസ.

ഇങ്ങനെയൊരു പ്രസിദ്ധീകരണം വേണമെ ന്നു് ഞങ്ങൾ തീരുമാനിച്ചതു് ഡിസംബർ 1–ാം നു-യോടുകൂടിയാണ്. ലേഖനങ്ങൾ സമ്പാദിക്കുവാ നും അച്ചടിക്കുവാനും എല്ലാംകൂടി ഒരുമാസം ത ന്നെ ലഭിച്ചില്ല. വളരെ ദ്രുതഗതിയിൽ കാര്യങ്ങ ൾ ശരിപ്പെടുത്തേണ്ടിയിരുന്നതിനാൽ ഇതിൻെറ ആകൃതി, ഉദ്ദേശ്യംപോലെ നന്നാക്കാൻ കഴിഞ്ഞി ല്ല. എന്നാൽ കേരളത്തിലെ കേളികേട്ട സാഹി ത്യകാരന്മാരുടെ തൂലികാവിലാസങ്ങൾകൊണ്ടു് ഇ തിൻെറ പ്രകൃതി ആക്കം ഹൃദ്യമാംവിധം സുന്ദരമാ യിട്ടുണ്ടെന്നു്, ഞങ്ങൾക്കു് അഭിമാനിക്കാൻ കഴി യും. ഞങ്ങളുടെ ഈ ഉദ്യമം വിജയപ്രദമാക്കാൻ സഹൃദയത്വത്തോടെ സഹായിച്ച മാന്യലേഖക ന്മാക്കും ലേഖികകൾക്കും സഹൃദയയുടെ നമോവാ കം. വളരെ കുറഞ്ഞസമയംകൊണ്ടു് ഈ ഗ്രന്ഥ ത്തിൻെറ ആകൃതി ഇത്രയും മനോഹരമാക്കിയ 'ദീപിക' പ്രവത്തകരും ഞങ്ങളുടെ കൃതജ്ഞതയെ അർഹിക്കുന്നു.

ഇപ്രാവശ്യത്തേതുപോലെ, കേരളത്തിലെ സ ഹൃദയന്മാരുടെ സഹകരണവും ആശിസ്സും മേലി ലും ഉണ്ടാകണമെന്നു് 'സഹൃദയ' സാദരം അഭ്യ ത്ഥിക്കുന്നു. വായനക്കാക്കെല്ലാം നവവത്സരമംഗ ളം നേന്നുകൊണ്ടു്,

'സഹൃദയ'മാനേജിംഗ് കമ്മററിക്കുവേണ്ടി
പ്രസാധകന്മാർ.

കാഞ്ഞിരപ്പള്ളി,
ഡിസംബർ 26—1943.

# ഒരു ഗാനം

(ജി. ശങ്കരക്കുറുപ്പ്.)

പാതിരപ്പൂവും ചിരിച്ചുതുള്ളു—
'മാതിര'ക്കാലമരികിലെത്തി;

അമ്പിളിക്കൈനാറിപ്പൂവു ചൂടി
മുമ്പിൽ നിലാവിനെയും നടത്തി;

നേരിയ മഞ്ഞിനാൽ മേലിടുന്ന
സാരിതൻ തുമ്പല്പമൊന്നുനീങ്ങി;

പൂവിൻനറുമണം പൂശിയെത്തും
രാവിന്നുപോവാൻ മടിതുടങ്ങി;

ചേലുറ്റതാരകപ്പൂക്കളോടേ
നാലുപുറത്തും മിടഞ്ഞിറങ്ങി,

മെച്ചമായ് വാനം ചുഴന്നമന്നാം
പിച്ചകവള്ളിക്കുടിൽ വിളങ്ങി.

ഈവിധമെല്ലാം പ്രകൃതി, ദിവ്യ-
ശ്രീവിലാസങ്ങളെ കാട്ടിയാലും,

'ആതിര'ദിവ്യസ്മരണയുമായ്
വാതിൽക്കലോളം വന്നെത്തിയാലും

കേവലമെങ്ങുമനക്കമില്ല!
കേരളമൊന്നുമറിവതില്ല!

മലനാട്ടുജീവിതമത്രമാത്ര
മലസമായ്, ശുഷ്കമായ്ത്തീർന്നുവല്ലോ!

മതിമലരിട്ടതു കാട്ടുമാവേ!
മതിമണം തേച്ചതു കൊച്ചുകാറ്റേ!

വെറുതെയാണൊക്കെയും, മന്ദരംഗം
ചിറകൊടിഞ്ഞീടിന ദീനഭൃംഗം,

അതു പൊടിപറ്റിക്കിടക്കുകല്ലീ?
അതു പിടയ്ക്കാനുമശക്തമല്ലീ?

ലളിതവിദ്യുല്ലതകൾക്കുതുല്യ—
മൊളിയൊടുനീന്തും വനിതമാരാൽ,

അകലുഷമാറിനും, നീരാഴിക്കു—
മകമിന്നൊരേടം തുടിക്കുന്നീല-

നവനവമായെഴുമാശയാലേ
നരമാനസവും തുടിച്ചിടാതായ്!

മലനാട്ടുസൗഭഗത്തിന്റെ ചുണ്ടിൽ
പ്പുലകാലം തത്തിക്കളിച്ച ഗാനം,

മലനാട്ടുജീവിതച്ചെങ്കുഴലിൽ
പ്പുലനാൾ മുകർന്ന മധുരനൃത്തം,

എവിടെയാണിപ്പോളെവിടെയാണെ—
ന്നവിരതം വെമ്പുന്നിതെന്റെ ചിത്തം!

പരതന്ത്രതയുടെ ചങ്ങലയിൽ
ച്ചരണം കുടുങ്ങിയ രാജ്യമുണ്ടോ,

നിറവെഴുമാത്മീയ സമ്പത്തിന്റെ
നിരഘമാമുത്സവമാസ്വദിപ്പൂ?

# വായനശാലകൾ.

(മഹാകവി വള്ളത്തോൾ)

കമനീയമായ പ്രകൃതിസൗന്ദര്യം കളിയാടുന്ന കാഞ്ഞിരപ്പള്ളിയിലെ—കൃഷിദേവതയും വ്യവസായലക്ഷ്മിയും കൈകോർത്തുപിടിച്ചു വിലാസസഞ്ചാരംചെയ്യുന്ന കാഞ്ഞിരപ്പള്ളിയിലെ—സഹൃദയവായനശാല സന്ദർശിച്ചപ്പോൾ, എനിക്കു ഒരസാധാരണമായ സന്തോഷം അനുഭവപ്പെട്ടു. ഹൃദയംഗമങ്ങളായ പുസ്തകങ്ങളാലും ഹൃദയശാലികളായ അംഗങ്ങളാലും ഈ വായനശാലയുടെ 'സഹൃദയ' എന്ന നാമധേയം സർവ്വഥാ അന്വർത്ഥമത്രെ. കാഞ്ഞിരപ്പള്ളി ഒരു കാട്ടുപ്രദേശമാണെന്നാണ് പണ്ട് ഞാൻ ധരിച്ചിരുന്നതു്. അതു് ആപാദചൂഡം തെററിപ്പോയി. അവിടെ സന്നിഹിതനായപ്പോൾ സ്വർഗ്ഗത്തോടു വളരെ അടുത്തെത്തിയിരിക്കുന്നതായി എനിക്കു തോന്നി. ഒരു കവിയോ ചിത്രകാരനോ അവശ്യം കാണേണ്ട ഒരു സ്ഥലമാണ്, കാഞ്ഞിരപ്പള്ളി. ആ ദേശം കണ്ടിരുന്നെങ്കിൽ വാല്മീകി തന്നെയും അഭിമാനം കൊള്ളുമായിരുന്നു. അവിടെ സാഹിത്യകാരന്മാർ ഉണ്ടാകുന്നതു് അതിശയമല്ല.

നമ്മുടെ നാട്ടിൽ, വായനശാലകൾ ചായക്കടകൾപോലെ പെരുകിവരുന്നു. ഇന്നത്തെ പാഴ്ക്കുടിലിൽ നാളെ ഒരു ചായക്കട കാണാം. അതു കണ്ടാൽതന്നെ ആരോഗ്യത്തിനു കേടുവരും. പക്ഷെ പേടിക്കാനില്ല. എട്ടുപത്തുദിവസംകൊണ്ടു അതു് നശിച്ചുകൊള്ളും; ഉള്ളതെല്ലാം ചില മിടുക്കന്മാരുടെ ഉള്ളിലാകും. നമ്മുടെ വായനശാലകളുടെ ആയുസ്സും എഴെട്ടുദിവസം മാത്രമാണ്. പുസ്തകങ്ങളെല്ലാം ചില മിടുക്കന്മാർ ഭക്ഷിച്ചുകളയും. ചില സ്ഥലങ്ങളിൽ ചില മഹാനുഭാവന്മാരുടെ പേരിനോട്ട് സംഘടിപ്പിച്ച്—ഉളളൂർ വിലാസമെന്ന പേരിലൊമറേറാ—വായനശാലകൾ സ്ഥാപിക്കാറുണ്ട്. അതിൻെറശേഷം തെണ്ടൽ തുടങ്ങും. ഒരു പുതിയ വായനശാല തുടങ്ങിയെന്നു കേട്ടാൽ എൻെറ വയററിൽ തീ കോരിയിട്ടതുപോലെ തോന്നും. പുസ്തകങ്ങളുടെ പ്രതികൾ സൗജന്യമായി കിട്ടണമെന്നു കാണിച്ചുള്ള കത്തുകൾ വരുകയായി. ഞാൻ കുറെ പുസ്തകങ്ങൾ ഉണ്ടാക്കിയെന്നുള്ളതു് ശരിയാണ്; ചില വിഡ്ഢികൾ അവ വായിക്കാറുമുണ്ട്. അവയൊക്കെ സൗജന്യമായി നൽകാൻ, ഞാനൊരു കാഞ്ഞിരപ്പള്ളിക്കാരനാണോ? ഇക്കൂട്ടർ ഒന്നു ധരിക്കണം; വള്ളത്തോളിൻെറ മടിശ്ശീല അയാളെക്കാൾ മെലിഞ്ഞതാണെന്ന്.

പരിഷ്കൃതരാജ്യങ്ങളിൽ വായനശാലാപ്രസ്ഥാനം എത്ര അഭിവൃദ്ധി പ്രാപിച്ചിരിക്കുന്നു. ഒരു യൂറോപ്യൻ, ഒരു വായനശാലയ്ക്കു 67000 പവൻ സംഭാവന ചെയ്യുകയുണ്ടായി. ആൻഡ്രൂ കാർണ്ണേഗി ദാനംചെയ്ത സ്വത്തുക്കൾകൊണ്ടു രണ്ടായിരം വായനശാലകളാണ് നടത്തുന്നതു്. മോട്ടോർ രാജനായ ഹെൻട്രിഫോർഡും വമ്പിച്ച തുകകൾ വായനശാലകൾക്കു സംഭാവന ചെയ്തിട്ടുണ്ട്. ഇവിടെയാകട്ടെ, ലഘുവായ വരിസംഖ്യപോലും നൽകുവാനാളുകൾ ഇല്ല. ഭാരതത്തിൽ കാർണ്ണേഗിമാരും ഫോർഡുമാരും ഇല്ലെങ്കിലും ലക്ഷ്മീദേവി അവരെ തീർത്തുപേക്ഷിച്ചിട്ടില്ല. പക്ഷെ ഒരു വായനശാലയ്ക്കുവേണ്ടി 10 ക. ചോദിച്ചുപോയാൽ അവർ മുഖം തിരിച്ചുകളയും. വൈസ്രോയി വടക്കേഇൻഡ്യയിൽ ഒരു സ്ഥലം സന്ദർശിച്ചപ്പോൾ, അവിടത്തെ ഒരു കോടീശ്വരൻ അദ്ദേഹത്തെ സൽക്കരിച്ചകഥ രസകരമാണ്. വൈസ്രോയിക്കുകൊടുക്കുന്ന ചായവെറും വിറകുകൊണ്ടു തിളപ്പിക്കുന്നതു മോശമാണെന്നു കോടീശ്വരനു തോന്നി! കറൻസിനോട്ടുകൾ കത്തിച്ച് അയാൾ ചായ ഉണ്ടാക്കി! അങ്ങനെ ലക്ഷ്മി തീയിലും പോയി!! ആ പ്രഭു, വായനശാലയ്ക്കായി അതിൽ ഒരൊററ നോട്ടു തരുമോ? പണ്ട്, നമ്മുടെ ധനികന്മാർക്ക് ആനയെ വാങ്ങുന്നതിൽ വലിയ ഭ്രമമായിരുന്നു. ഇന്ന്, അതു് കാർഭ്രമമായിമാറി. എനിക്ക് പലപ്പോഴും തോന്നാറുണ്ട്, ഇങ്ങനെയൊരു കമ്പം ഗ്രന്ഥം ശേഖരിക്കുന്നതിൽ ഉണ്ടായിരുന്നെങ്കിൽ എന്ന്.

പുസ്തകമില്ലാത്ത വീടു ആത്മാവില്ലാത്ത ശരീരംപോലെയാണെന്നു സിസറൊ പറയുന്നു. ഇതു തന്നെയാണ്, ഒരു ദേശത്തിൻെറയും സ്ഥിതി. ഒരു സ്ഥലത്തു് ഒരു വായനശാല സ്ഥാപിക്കുക എന്നു പറഞ്ഞാൽ, പൊതുജനങ്ങൾക്കുവേണ്ടി ഒരു വിളക്ക് കത്തിക്കുക എന്നാണ്, അർത്ഥം. ഗ്രന്ഥശാലകളുടെ കാര്യത്തിൽ ബറോഡാ ഒരു മാതൃകാരാജ്യമാണ്. അവിടെ സർക്കാർവകയായിത്തന്നെ അനവധി ഗ്രന്ഥാലയങ്ങളുണ്ട്. അവയിലൊരു ഭാഗം സഞ്ചരിക്കുന്ന ഗ്രന്ഥശാലകളുമാണ്. കേരളം എന്തുകൊണ്ട് ബറോഡായെ അനുകരിക്കുന്നില്ല ?

യുദ്ധത്തിൽ ഏതുരാജ്യം നശിച്ചാലും തരക്കേടില്ല, അവിടത്തെ ഗ്രന്ഥങ്ങൾ നശിക്കരുതേ എന്നാണ് എൻെറ പ്രാർത്ഥന.

തെക്കൻതിരുവിതാംകൂറിലെ ഒരു ഗ്രന്ഥ

# ഉത്തമ ഭക്ഷണം

(മഹാകവി ഉള്ളൂർ)

ഉത്തമഭക്ഷണമേതെന്നു സഭ്യരോ—
ടധ്യക്ഷൻചോദിച്ചു പണ്ടൊരിക്കൽ.

സദ്യയിൽകിട്ടുന്ന ഭക്ഷണത്തോടൊപ്പം
ഹൃദ്യമല്ലൊന്നുമെന്നേകനോതി

മാധുര്യമേറുന്ന പാൽപ്പായസംപോലെ
യാതൊന്നുമെങ്ങുമില്ലെന്നൊരുത്തൻ

മാദകമായുള്ള ശീമവീഞ്ഞല്ലാതെ—
യേതുമേരമ്യമല്ലെന്നൊരുത്തൻ.

നാക്കിന്നുമെച്ചമായ് തോന്നുന്നതൊക്കെയും
ശ്ലാഘ്യമായ് കല്പിക്കാമെന്നൊരുത്തൻ

ആറുരസങ്ങളുംചേർന്നിട്ടമന്നത്തി—
ന്നേറിടും ശ്രേഷ്ഠതയെന്നൊരുത്തൻ.

കാലദേശോചിതമായിട്ടമാഹാരം
പോലെമറ്റൊന്നുമില്ലെന്നൊരുത്തൻ.

ക്ഷുത്തുള്ളനേരത്തുകിട്ടുന്നൊരോദന—
മുത്തമംഭക്ഷിക്കാനെന്നൊരുത്തൻ.

ഏതൊരുഭോജനം ജീർണ്ണമാംവേഗത്തിൽ;
സ്വാദതിന്നേറിടുമെന്നൊരുത്തൻ.

വൈദ്യൻവിധിക്കുന്നപഥ്യമാമാഹാര—
മാദ്യന്തം പ്രീതിദമെന്നൊരുത്തൻ.

സ്നേഹിതന്മാരുമായ് മേളിച്ചുഭക്ഷിക്കു—
മാഹാരമാഹാരമെന്നൊരുത്തൻ.

മാതാവുനൽകിടുമേതൊരുഭോജ്യവും
മാധുര്യസംപൂർണ്ണമെന്നൊരുത്തൻ.

പ്രാണാധിഭർത്രിയാൽനൽകുന്നഭക്ഷ്യംതാൻ
ചേണാർന്നതേറ്റവുമെന്നൊരുത്തൻ

ദേവകൾക്കർപ്പിച്ചുപൂതമാമന്നംതാൻ
കേവലമുൽകൃഷ്ടമെന്നൊരുത്തൻ.

ഇങ്ങനെയോരോന്നുമേൽക്കുമേൽച്ചൊന്നവർ
തങ്ങളിൽത്തർക്കിച്ചുനിന്നനേരം,

ഓതിനാനദ്ധ്യക്ഷനിപ്പക്ഷംമിക്കതു—
മേതാനുംഗ്രാഹ്യാംശംചേർന്നതത്രേ.

എങ്കിലുംപൂർണ്ണമല്ലൊന്നുമെന്നെൻമതം,
തിങ്കളിൻകീറുണ്ടോബിംബമാവൂ?

തന്നുടെദേഹത്തിൻസ്വേദത്താൽനേടണം;
തന്നന്തര്യാമിയെത്തൃപ്പിക്കേണം;

എന്നിട്ടുദീനർക്കോരോഹരിനൽകണം;
പിന്നീടുമാത്രംതാൻഭക്ഷിക്കേണം;

ഭോഗാധികാരികളല്ലേതുംഭക്ഷ്യത്തിൻ
ഭാഗാവകാശികൾമാത്രംനമ്മൾ.

വിത്തേശജേതാവാം വിഘ്നേശനല്ലാരും;
മർത്ത്യനെത്തിന്നിടും രക്ഷസ്സല്ല;

ചാണളവുള്ളൊരുതൻകുക്ഷിക്കെന്തിന്നു
മാനുഷൻധാന്യാദിസഞ്ചയിപ്പൂ

ജീവിക്കാൻമാത്രമായ്ഭക്ഷിച്ചുകൊണ്ടുനാം
ജീവിതം ത്യാഗത്താൽ ധന്യമാക്കാം.

സ്വീയമാംലഘ്വന്നമപ്പോൾത്താൻവിണ്ണിലേ—
പ്പീയൂഷയൂഷമായ് നമ്മൾകാണും.

---

ശാലക്കാർ ഒരിക്കൽ എന്നെ ക്ഷണിച്ചു. അവിടെ 1500 ഗ്രന്ഥങ്ങൾ ഉണ്ടെന്ന്, അവർ പറഞ്ഞു. അവയിൽ പതിനഞ്ചിന്റെ പേരുപോലും മുൻപു ഞാൻ കേട്ടിരുന്നില്ല. അന്വേഷിച്ചപ്പോൾ അവയൊക്കെ പാഠ്യപുസ്തകമാക്കാനായി എഴുതിയവയാണെന്നറിഞ്ഞു. "എമേർസൺ പറഞ്ഞിട്ടുണ്ട്"—അച്ചടിച്ചിട്ടു ഒരുകൊല്ലമായ പുസ്തകങ്ങളെ വായിക്കാവൂ. പേരുകേൾക്കാത്ത പുസ്തകങ്ങൾ വായിക്കരുത്" എന്ന്. വിലപിടിച്ച മനുഷ്യായുസ്സു നികൃഷ്ടഗ്രന്ഥങ്ങൾ വായിക്കുവാനുള്ളതാണോ?

നല്ലനല്ല ഗ്രന്ഥങ്ങൾ ധാരാളം ശേഖരിക്കുക; അവ ജനസാമാന്യത്തിനിടയിൽ ശരിയായി വിതരണം ചെയ്യുക, ഇതായിരിക്കണം ഗ്രന്ഥശാലകളുടെ കർത്തവ്യം.

ഇക്കാര്യത്തിലെല്ലാം സദാ ശ്രദ്ധിക്കുന്ന 'സഹൃദയ'യ്ക്കു് വീണ്ടുംവീണ്ടും അഭ്യുദയം സിദ്ധിക്കുമാറു് വാഗ്ദേവത പ്രസാദിച്ചരുളട്ടെ.

# കഥകൾ പോരാ.

(പ്രൊഫസ്സർ ജോസഫ് മുണ്ടശ്ശേരി എം. എ.)

മലയാളത്തിൽ ഒരു കാൽ ശതാബ്ദകാലമായിട്ടു, കവികൾ പരിസര ദത്തദൃഷ്ടികളായി പരിണമിച്ചിട്ടുണ്ടു്. ഞാൻ പറയുന്നതു്, കേരളത്തിലെ ജീവിതം വള്ളിക്കോ പുള്ളിക്കോ ഭേദം കൂടാതെ പകർത്തി വയ്ക്കുവാൻ അവർ വെമ്പുന്നുണ്ടെന്നല്ല; തങ്ങളുടെ പാത്രങ്ങളെയും കഥകളെയും സ്വാനുഭവത്തിന്റെ മൂശയിൽ മിനഞ്ഞെടുക്കുവാൻ അവർ ആരംഭിച്ചിരിക്കുന്നുവെന്നു മാത്രം. വെറും പുസ്തകോപജീവിതത്തോടു അവർ യാത്ര പറഞ്ഞുകഴിഞ്ഞിരിക്കുന്നു. നമ്മുടെ ഇന്നത്തെ മഹാകവികളുടെ ശ്രേഷ്ഠകൃതികൾ അതിനു ലക്ഷ്യങ്ങളാണു്. ഇന്ദുമതിയുടെയും കാമദേവന്റെയും രാജാക്കന്മാരുടെയും പുത്രന്മാരുടെയും അകാലദേഹവിയോഗം മാത്രമല്ല, സ്വന്തം വല്ലഭയുടെയും, കുട്ടികളുടെയും സ്നേഹിതന്റെയും അപമൃത്യു കൂടി— എന്തിനു്, വീണടിഞ്ഞ പൂവിന്റെ ദുർഗ്ഗതികൂടി— നായികാനായകോൽക്കർഷശങ്ക തീണ്ടാതെ ഹൃദയദ്രവീകരണസമർത്ഥമാംവിധം വർണ്ണിക്കുവാൻ നമ്മുടെ കവികൾക്കു സാധിച്ചിട്ടുണ്ടു്. ഈ നിരീക്ഷണഭേദംകൊണ്ടു്, അവരുടെ സൃഷ്ടികൾ കേരളീയരോടു പൂർവ്വാധികം അടുക്കുകയും തന്നിമിത്തം കേരളീയസഹൃദയന്മാരുടെ ധന്യവാദത്തെ പൂർവ്വകവികളുടെ സങ്കല്പസന്താനത്തെക്കാളധികം അർഹിക്കുകയും ചെയ്തിട്ടുണ്ടു്. ഈ സ്ഥിതിക്കു മേലിലുണ്ടാകുന്ന കൃതികൾ ഉത്തരോത്തരം നമ്മുടെ ജീവിതത്തിന്റെ പ്രതിഫലനങ്ങളായിരിക്കുമെന്നു് പ്രതീക്ഷിക്കാം.

ഖണ്ഡകവിതകളെക്കാൾ, കഥകളും നോവലുകളും നാടകങ്ങളുമായിരിക്കും ജീവിതച്ഛായാകരണത്തിനു് അധികം പററിയ ഉപകരണങ്ങൾ. സാധാരണന്മാർക്കു അധികം ഉപഗമ്യങ്ങളും നോവലാദിയായവയാണു്. എന്നാൽ നമ്മുടെ ഭാഷയിൽ ഈ വിഭാഗം ഇന്നോളം വേണ്ടതു പുഷ്ടിപ്പെട്ടിട്ടില്ല. അതല്ലേ, നമ്മുടെ സാഹിത്യം നമ്മുടെ ജീവിതത്തെ സംബന്ധിക്കുന്നതല്ലെന്നുള്ള പരാതി, ഇടക്കാലത്തു ദിഗന്തഭേദിയാകുന്നതിനുള്ള കാരണമെന്നു എനിക്കു പലപ്പോഴും തോന്നിയിട്ടുണ്ടു് സഹൃദയ തിലകനായ ഒയ്യാരത്തു ചന്തുമേനോൻ ഇന്ദുലേഖയും ശാരദയും എഴുതിയപ്പോൾ ആ കൃതികളെ കേരളീയർ— വെറും സാധാരണന്മാർ കൂടി— എന്തെന്നില്ലാതെ അഭിനന്ദിക്കയുണ്ടായി. എന്താണു്, കാരണം? ആ നോവലുകൾ സമകാലിക ജീവിതത്തിന്റെ മാറെറാലികളായിരുന്നു. അവയിലെ പാത്രങ്ങൾക്കുള്ള തന്മയീഭാവം, എഴുത്തും വായനയും അറിയുന്ന ഏവനേയും ഹഠാദാകർഷിക്കത്തക്കതായിരുന്നു. എന്നാൽ ചന്തുമേനോനെപ്പോലെ മററുള്ളവർ സ്വതന്ത്രമായി ജീവിതത്തിന്റെ നാനാവശങ്ങളെ പ്രതിഫലിപ്പിക്കുന്ന പുതിയ നോവലുകൾ രചിക്കയുണ്ടായില്ല. പിന്നീടു പുറപ്പെട്ട മിക്ക നോവലുകളും ഒരച്ചിൽ വാർത്ത പാവകളല്ലാതെ, ജീവിതത്തിന്റെ സൗരഭ്യമായ വൈചിത്ര്യം വിലോഭനീയമാംവണ്ണം സ്വരൂപിച്ചു കാണിക്കുന്നവയായില്ല. ഡിക്കൻസ്, താക്കറേ, തോമസ് ഹാർഡി, ടോൾസ്റ്റോയി, ഡോസ്റ്റവെസ്കി, ടർജനീവ്, ഫ്ളോബർട്ട്, ആർനോൾഡ്ബെന്നററ്, വിക്റ്റർഹ്യൂഗോ എന്നിങ്ങനെ വിശ്വത്തിന്റെ വെന്നിക്കൊടികളായ ആഖ്യായികാകാരന്മാരെ നോക്കുക. അവർ മനുഷ്യജീവിതത്തിന്റെ ഏതെല്ലാം വശങ്ങൾ അനാവരണം ചെയ്തു്, വിസ്പഷ്ടോജ്ജ്വലമാക്കിക്കാണിച്ചിട്ടുണ്ടു്. അവരെപ്പോലെയുള്ള പ്രതിഭാസമ്പന്നന്മാർ നമ്മുടെ നാട്ടിലും ഉണ്ടാകണം. അപ്പോൾ ജീവൽസാഹിത്യകാരന്മാരുടെ അഭിനിവേശങ്ങൾ നിറവേറിക്കൊള്ളും. അമ്മാതിരി സങ്കല്പ സമ്രാട്ടുകൾ മലയാളത്തിൽ ഇല്ലാത്തതിന്റെ കാരണം, സാഹിത്യനിരൂപകന്മാരുടെ കുറവാണെന്നു് വിചാരിച്ചു ആരും ദുഃഖിക്കേണ്ടതുമില്ല,

കവിതാവനിതാ ചൈവ
സ്വയമേവാഗതാ വരാ

എന്ന ചൊല്ലു് ഇന്നും അർത്ഥവത്താണു്. ഇപ്പോൾ ചെറുകഥക്കാർ കേരളത്തിന്റെ എല്ലാ മുക്കിലും മൂലയിലും ഉദിച്ചുയരുന്നുണ്ടു്. അവരുടെ വിജയാപജയങ്ങളെപ്പററി ചിന്തിക്കാറായിട്ടില്ല. പക്ഷെ ബഹുജനങ്ങൾക്കു രുചിക്കാവുന്ന ഒരു സാഹിത്യവിഭാഗം ഈ ചെറുകഥക്കാർ സൃഷ്ടിക്കുമെന്നാശിക്കാം. ചെറുകഥയും ആഖ്യായികയും നാടകവും, മലയാളത്തിൽ സ്വതന്ത്രജീവിതത്തിനു ശക്തങ്ങളായാൽ, ജീവൽ സാഹിത്യകാരിൽ മിതവാദികളെയെങ്കിലും തൃപ്തിപ്പെടുത്തുവാൻ മറെറാന്നും തേടേണ്ടിവരികയില്ല. അവയിൽ കുബേരന്റെയും, കുചേലന്റെയും, യാഥാസ്ഥിതികന്റെയും, ഉൽപതിഷ്ണുവിന്റെയും, നാസ്തികന്റെയും കാര്യങ്ങൾ അടങ്ങിയിരിക്കും. വേണ്ടിവന്നാൽ ഭർത്താവിനെ ഭാര്യയും; ഭാര്യയെ ഭർത്താവുമാക്കുന്ന നവീനരസയോഗവും അവയിൽ കണ്ടേക്കാം.

# അവൾ മകളെ ഉമ്മവെച്ചില്ല.

(സി. ഐ. രാമൻനായർ ബി. എ.)

ആ പെൺകുട്ടിയുടെ "റൈഫോയ്ഡ്" പനി ഒരു വിഷമഘട്ടത്തിൽ എത്തിക്കഴിഞ്ഞിരുന്നു. രണ്ടോ നാലോ ദിവസംകൂടി അവൾ ആ കിടപ്പ് കിടന്നേക്കാം. അതു കഴിഞ്ഞാൽ, കഷ്ടം!

അന്നും ഞാൻ പതിവിൻപടി പരിശോധന കഴിഞ്ഞ്, വീട്ടിലേക്കു തിരിക്കുകയായിരുന്നു. ഒട്ടുദൂരം പോയപ്പോൾ സുന്ദരിയായ ഒരു സ്ത്രീ എനിക്കെതിരേ വരുന്നു. ഏതാണ്ട് ഒരാഴ്ചയായി, ഞാൻ അവളെ എന്നും ആ സ്ഥലത്തുവച്ച് കാണാറുണ്ട്. ഇപ്രാവശ്യം അവൾ എന്റെ അടുത്തു വന്നതിനുശേഷം, എന്നെ പിൻതുടർന്നു. "ഡാക്ടർ! എനിക്ക് അങ്ങയോട് രണ്ടുവാക്കു പറഞ്ഞാൽ കൊള്ളാം. ദയവായി അനുവദിക്കുക!"

ഞാൻ വഴിയുടെ ഒരു വശത്തേക്കു മാറി. അവൾ ഇടറിയ സ്വരത്തിൽ, "ആ കുഞ്ഞിന്റെ പനി എങ്ങനെ? വല്ല ആപത്തും വരുമോ ഡാക്ടർ! സത്യം പറയണം." ഞാൻ ഒന്നും മിണ്ടിയില്ല. അവൾ വീണ്ടും, "പറയൂ, ഡാക്ടർ! പറയൂ, ഈശ്വരനെ ഓർത്തു പറയൂ, അവൾ മരിക്കുകയാണെങ്കിൽ, മരിക്കുന്നതിനു മുൻപ് എനിക്കവളെ ഒന്നു കാണണം. അതിനു സൌകര്യമുണ്ടാക്കിത്തരാൻ ദയവുണ്ടാകണം" അവൾ പൊട്ടിക്കരഞ്ഞുതുടങ്ങി. "ഇതെന്തുകഥ" ഞാൻ ആശ്ചര്യത്തോടെ ചോദിച്ചു. "അയ്യോ! ഡാക്ടർ! ഞാനാണ് ആ കുഞ്ഞിന്റെ അമ്മ!"

ഞങ്ങൾ അടുത്തുണ്ടായിരുന്ന ഒരു ഹോട്ടലിൽ കയറി. അവൾ തെല്ലൊന്നു സമാധാനപ്പെട്ടു. കുറച്ചൊക്കെ പറയുവാൻ ഞാൻ അവസരം കൊടുത്തല്ലൊ! അവൾ തിടുക്കത്തിൽ തുടർന്നു. "ഡാക്ടർ, ഞാനാണ്, അതിന്റെ അമ്മ! ആ കോൺവെന്റിൽ ഉള്ളവർക്കാർക്കും അതിന്റെ സത്യം അറിഞ്ഞുകൂടാ. രണ്ടു വയസ്സായപ്പോൾ എന്റെ കുഞ്ഞ് ആ കോൺവെന്റിൽ ആക്കപ്പെട്ടു. ചെലവിനുള്ള പണം ബാങ്കു മുഖാന്തിരം എത്തിക്കുയാണ്. അവൾക്ക് വയസ്സു പതിനഞ്ചായി. ആണ്ടിലൊരിക്കൽ ഞാൻ എന്റെ കുഞ്ഞിനെ കാണും, അണിനിരന്ന് കന്യാസ്ത്രീകൾ ആണ്ടിലൊരിക്കൽ തെരുവിൽകൂടി പോകുമ്പോൾ. എന്റെ മകൾക്ക് എന്നെ അറിഞ്ഞുകൂടാ. ഡാക്ടർ! മരിക്കുന്നതിനുമുമ്പ്, എന്റെ കുട്ടിയെ എനിക്കൊന്നു കണ്ടേ തീരൂ."

എനിക്കു കാര്യമെല്ലാം മനസ്സിലായി. കുട്ടിയുടെ മരണമടുക്കുമ്പോൾ, വിവരം അറിയിച്ചുകൊള്ളാമെന്ന് ഞാൻ ഏറ്റു. അവളുടെ മേൽവിലാസം അതെനിക്കു കിട്ടിയേ കഴിയൂ, ഞാൻ വളരെ നിർബന്ധിച്ചു. പക്ഷേ അവൾ പറകയുണ്ടായില്ല. എന്നും വൈകിട്ട് എന്റെ വരവും കാത്ത് വഴിയിൽനിന്നുകൊള്ളാമെന്നായിരുന്നു അവളുടെ മറുപടി. പിറേറന്നും, പിറേറന്നും, അവൾ അത്യുൽകണ്ഠയോടുകൂടി, വൈകിട്ട് എന്നെ കാത്തുനിന്നിരുന്നു. ദീനം അടിക്കടി വഷളായിത്തീരുന്നെന്നും ആശ അശേഷമില്ലെന്നും ഞാൻ അറിയിച്ചു. അവൾ വാവിട്ടുകരഞ്ഞു; ഉറക്കെക്കരഞ്ഞു; എന്നല്ല അവളുടെ മേൽവിലാസം തിടുക്കത്തിൽ എഴുതിത്തരുകയും മരണമടുക്കുമ്പോൾ അവളെ അറിയിക്കണമെന്നപേക്ഷിക്കയും ചെയ്തു.

അടുത്ത ദിവസം വൈകിട്ട് ഞാൻ ഒരു ടാക്സികാറിൽ, അതിവേഗത്തിൽ, മേൽവിലാസക്കാരിയുടെ താമസസ്ഥലത്ത് എത്തി. എന്തിനു പറയുന്നു? ഞാൻ ഊഹിച്ചതുപോലെതന്നെ! വേശ്യത്തെരുവിലെ ഒരു മോശപ്പെട്ട വീട്ടിലായിരുന്നു അവളുടെ താമസം കാർ നിറുത്തി ഞാൻ അവിടെ ഇറങ്ങി. ഡ്റൈവർ എന്നെ അർത്ഥവത്തായി ഒന്നു നോക്കി. 'ഡാക്ടർ ആൾ തരക്കേടില്ലല്ലോ' എന്നയാൾമന്ത്രിച്ചു. രണ്ടുമണിക്കൂർ കഴിഞ്ഞ് തിരികെ വന്ന് എന്നെ കൂട്ടിക്കൊണ്ടു പൊയ്ക്കൊള്ളാമെന്ന് ഡ്റൈവർ സന്തോഷത്തോടെ പറഞ്ഞു. കാർ ഇവിടെത്തന്നെ നില്ക്കണമെന്നും എനിക്കു കാൽ നാഴികയിൽ കൂടുതൽ താമസമില്ലെന്നും ഞാൻ മറുപടി നൽകി, ആ വേശ്യാലയത്തിൽ കടന്നു. ആ സ്ഥാപനത്തിന്റെ നടത്തിപ്പുകാരിയായ ഒരു തടിച്ച വൃദ്ധ, മന്ദസ്മിതപൂർവം എന്നെ സ്വീകരിച്ചു അടുത്ത നിമിഷത്തിൽ, അർദ്ധനഗ്നകളായ ഒരു ഡസൻ തരുണികളുടെ മുമ്പിൽ ഞാൻ ആനയിക്കപ്പെട്ടു. അവർ എവരും നേർമ്മയുള്ള ഒരു തരം മസ്‌ലിൻ ധരിച്ചിരുന്നു. പല നിറത്തിലുള്ളവ. മഞ്ഞയും ചൊവപ്പും പച്ചയും. മുഖത്ത് ആകർഷണീയമായ ചായങ്ങൾ തേച്ചുപിടിപ്പിച്ചിരുന്നു. അവരുടെ ചെഞ്ചുണ്ടുകളും നീലക്കണ്ണുകളും എന്റെ

# "ഈ വൃദ്ധന്മാർ"

(ഈ. എറ. കോവൂർ ബി എ., ബി. എൽ.)

ആളുകൾ വൃദ്ധജനങ്ങളോ അല്ലയോയെന്നു സാധാരണക്കാർ തീരുമാനിക്കാറുള്ളതു്, വയസ്സു് നരയുടെ കൂടുതൽ കുറവു്, നടപ്പിന്റെ ഗതിവേഗം, നെററിയിലെ ചുളികളുടെ സംഖ്യ, വടിയുടെ ദൈർഘ്യം, കണ്ണിന്റെ മങ്ങൽ, ദന്തങ്ങളുടെ അഭാവം, നാക്കിന്റെ രുചിക്കുറവു്, തീരാത്ത പിറുപിറുപ്പു് എന്നിങ്ങനെയുള്ള നിരവധി മാനദണ്ഡങ്ങളെ അടിസ്ഥാനമാക്കിയാണു്. പക്ഷെ ഈ തോതുകളെല്ലാം പലപ്പോഴും തെററുമെന്നു് എനിക്കും നിങ്ങൾക്കും അനുഭവമുള്ളതത്രെ. ദന്തവിഹീന

---

നേക്കു് എറിഞ്ഞു എനിസ്സു് 'ഫ്ളാപ്പററി'യെ ആണാവശ്യമെന്നു് ഞാൻ ഉച്ചത്തിൽ പറഞ്ഞു. സ്ഥാപനത്തിന്റെ ഉടമസ്ഥ, തൽക്ഷണം വന്നു് "ഫ്ളാപ്പററിയോ? അവൾ കുറച്ചുനാളായി, ജോലികളിൽ അശ്രദ്ധ കാണിക്കുന്നു. അവളുടെ മുറിയിൽ ഉണ്ടു്. ഇതുവരെ ഒരുങ്ങിക്കഴിഞ്ഞിട്ടില്ല." എന്നു് ഖേദപൂർവ്വം അറിയിച്ചു. എന്നാൽ, എന്നെ ഉടൻ ആ മുറിയിൽ കൊണ്ടാക്കണമെന്നായി ഞാൻ. 20 ഫ്റാൻക്സ് കയ്യോടെ എന്റെ കയ്യിൽ നിന്നും ആ വൃദ്ധ വാങ്ങി. അനന്തരം, "ഫ്ളാപ്പററിസ്സു് ഒടുവിൽ എന്തെങ്കിലും ഒരു പ്രസന്റ് കൊടുക്കുവാൻ മറക്കരുതേ, അവൾ സുന്ദരിയും സമർത്ഥയുമാണു്" എന്നു് ഒരു ശുപാർശയും. ഒരു കുപ്പി മദ്യം കൂടി ആ മുറിയിലേയ്ക്കു കൊടുത്തയക്കാമെന്നു് അവർ സദയം സമ്മതിച്ചു.

ഞാൻ "ഫ്ളാപ്പററി"യുടെ മുറിയിൽ കയറി. അവൾ ഒരു കണ്ണാടിയുടെ മുമ്പിൽ ഇരിക്കുന്നു. പാവം! മുഖത്തു് ചായങ്ങൾ തേച്ചു പിടിപ്പിയ്ക്കുയായിരുന്നു. എന്നെ കണ്ടമാത്രയിൽ കസേരയിൽനിന്നും ചാടി എഴുനേററു. ഒരു വസ്ത്രമെടുത്തു് ശരീരം മറയ്ക്കാൻ അവൾ ബദ്ധപ്പെട്ടു. ശരീരം മുഴുവൻ വൃത്താകൃതിയിലുള്ള പുണ്ണുകൾ തടിച്ചുപൊങ്ങിയിരിക്കുന്നതു കണ്ടു ഞാൻ സ്തബ്ധനായി. "ഇവളാണോ വൃദ്ധ പറഞ്ഞ ആ സുന്ദരി!" ഞാൻ എന്നോടുതന്നെ ചോദിച്ചുപോയി. അവളുടെ മുഖത്താണെങ്കിൽ ചായപ്പണി പൂർത്തിയായിരുന്നില്ല. ഒരു കണ്ണു് മഷിയെഴുതി കറുകറാ കറപ്പിച്ചിരിക്കുന്നു; മറേറക്കണ്ണു് കരഞ്ഞു കരഞ്ഞു ചുവന്നു കലങ്ങിയും ഇരുന്നിരുന്നു. ആകപ്പാടെ ബീഭത്സവും വികൃതവുമായ ഒരു രൂപം!

ഞാൻ പറഞ്ഞു "ഇല്ല, നിങ്ങളുടെ മകൾ മരിച്ചിട്ടില്ല. എന്നാൽ അടുത്ത ഒരു മണിക്കൂറിനുള്ളിൽ ആ കുട്ടി മരിച്ചുപോകും. അവളെ പതിവായി ശുശ്രൂഷിക്കുന്ന കന്യാസ്ത്രീയോടു് ഇന്നു് വിശ്രമിക്കാൻ ഞാൻ പറഞ്ഞിരിക്കയാണു്. എന്റെ സ്വന്തം ഒരു നഴ്സിനെ ഇന്നു രാത്രിയിൽ കൊണ്ടുചെല്ലുമെന്നും ഞാൻ പറഞ്ഞിട്ടുണ്ടു്. നിങ്ങളുടെ മുഖത്തെ ചായക്കൂട്ടുകളെല്ലാം കഴുകിത്തുടച്ചുകളയൂ. വെച്ചുകെട്ടിയിരിക്കുന്ന ഈ മുടിയും മസ്ലിനും എല്ലാം കളഞ്ഞിട്ടു് ഞാൻ കൊണ്ടുവന്നിരിക്കുന്ന ഈ ഉടുപ്പുകൾ ധരിക്കൂ. ഇതു് എന്റെ ഒരു നഴ്സിന്റേതാണു്. നിങ്ങൾക്കിതു് നല്ലതുപോലെ ഇണങ്ങും."

ഉടൻതന്നെ ഞാൻ അടുത്ത മുറിയിലേക്കു പോയി. "ഹാ! ഹാ! ഇത്ര എളുപ്പം?" വൃദ്ധ അത്യത്ഭുതത്തോടെ ചോദിച്ചു.

"ഫ്ളാപ്പററിയെ ഇന്നു രാത്രി മുഴുവൻ എനിക്കാവശ്യമുണ്ടു്. എനിക്കു് ഇപ്പോൾ തന്നെ അവളെ കൊണ്ടുപോകണം."

വൃദ്ധ— "അതിനു അമ്പതു ഫ്റാങ്ക്സ് മുമ്പേർതരണം."

ഞാൻ ആ തുകയും കൊടുത്തു.

ഞങ്ങൾ കോൺവെന്റിൽ എത്തി അവളുടെ മകൾ അല്പാല്പമായി മരിച്ചുതുടങ്ങിയിരുന്നു. ബോധം തീരെ മറഞ്ഞിരുന്നു. ആ അമ്മ, കുഞ്ഞിന്റെ മെത്തയ്ക്കരികെ ഒരേ ഇരുപ്പിരുന്നു. കണ്ണിമയ്ക്കാതെ ഉററുനോക്കിക്കൊണ്ടേ ഇരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ കണ്ണിൽ കൂടി ധാരധാരയായി കണ്ണുനീർ പ്രവഹിച്ചു. മുഖത്തിൽ അവശേഷിച്ചിരുന്ന ചായമെല്ലാം ആ കണ്ണീരൊഴുക്ക കഴുകിക്കളഞ്ഞു. ഭീകരമായ വട്ടപ്പുണ്ണുകൾ മുഖത്തും പ്രത്യക്ഷപ്പെട്ടു. മകൾ അന്ത്യശ്വാസം വലിച്ചപ്പോൾ ഞാൻ തള്ളയോടു പറഞ്ഞു, "കുഞ്ഞിനു് ഒരുമ്മ കൊടുക്കു്; മകളുടെ പ്രാണൻ ഇതാ പോകുന്നു."

ഫ്ളാപ്പററി ഉമ്മ കൊടുക്കാൻ മുഖം കുനിച്ചു; പെട്ടെന്നു മുഖമുയർത്തി.

'ഡാക്ടർ, ഡാക്ടർ, ഞാൻ അതു ചെയ്കയില്ല: എന്നെക്കൊണ്ടാവില്ല; അങ്ങേയ്ക്കറിയാം എന്റെ ദീനം; അതു പകരുന്നതാണു്."

---

(ഡാക്ടർ ആക്സൽമുന്തേയുടെ ആത്മകഥാകഥനത്തിൽനിന്നു്)

നായ ഒരു അറുപതുകാരൻ ഒരു ഇരുപതുകാരനെക്കാൾ ചില കാര്യങ്ങൾ ഉത്സാഹത്തോടും വീറോടും കൂടെ നിർവ്വഹിക്കുന്നതു് നാമെത്രതവണ കേട്ടിരിക്കുന്നു. ഉല്ലാസത്തിലും നേരം പോക്കിലും ഏതൊരു ചെറുപ്പക്കാരനെയും തോല്പിക്കുന്ന നരച്ച മുടിക്കാരേയും നാം ധാരാളം കണ്ടിട്ടുണ്ടു്. കണ്ണുകൾക്കു ചുറ്റും കാക്കക്കാലുകൾ പടർന്നുപാകിയിട്ടുള്ള എത്ര ആളുകളാണു് കുഞ്ഞുങ്ങളെ തോല്പിക്കുന്ന ചുറുചുറുപ്പോടെ കഴിഞ്ഞുകൂടിവരുന്നതു്. നരയും, വടിയും, ചുളിയും എല്ലാം തെറ്റായ മാനദണ്ഡങ്ങൾ തന്നെ.

എന്നാൽ ഒരിക്കലും തെറ്റാത്ത ഒരു മാനദണ്ഡമുണ്ടു്— ആളുകളെ വൃദ്ധന്മാരും ചെറുപ്പക്കാരുമായി തരംതിരിക്കുവാൻ ഒരിക്കലും പിശകാത്ത ഒരു തോതു്. ഒരു മനുഷ്യജീവിക്കു് എപ്പോൾ ഇന്നത്തെപ്പററിയും നാളത്തെപ്പററിയും ഒന്നും പറവാൻ ഇല്ലാതിരിക്കയും ഇന്നലത്തെക്കുറിച്ചു് ഒട്ടുവളരെ പറവാനുണ്ടായിരിക്കയും ചെയ്യുന്നുവോ അപ്പോൾ ആ ജീവി വൃദ്ധനോ വൃദ്ധയോ ആയി എന്നു നിശ്ചയിച്ചുകൊള്ളുക. ഈ തോതുവച്ചു നോക്കുമ്പോൾ ഇരുപത്തഞ്ചു വയസ്സായ വൃദ്ധന്മാരേയും, ഇരുപത്തേഴു വയസ്സായ വൃദ്ധകളേയും, അറുപതു വയസ്സായ യുവജനങ്ങളേയും കണ്ടുമുട്ടി എന്നു വന്നേക്കാം. ഇതൊന്നും നാം പറഞ്ഞ പൊതുതത്വത്തിനു് വിരുദ്ധമായിരിക്കുന്നില്ല.

ശരിക്കുള്ള ഒരു വൃദ്ധനെ സമീപിച്ചുനോക്കുക. അയാൾക്കു പറവാനുള്ളതെല്ലാം പഴയ കാലത്തെ അനുഭവങ്ങളും സ്മരണകളും പഴയ കഥകളും സംഭവങ്ങളുമെല്ലാമായിരിക്കും. "81—ലെ ഭരണിക്കായിരുന്നു, ഞാനും കൊച്ചുശങ്കരനുംകൂടെ ഒരു വള്ളത്തിൽ കയറി മണ്ണുക്കരയിൽനിന്നും തിരിച്ചു" അല്ലെങ്കിൽ "രാജാരാമറാവു പേഷ്ക്കാർ സ്വാമിയാണു്. ഞാനന്നു കുന്നത്തൂർ ഡെപ്പിടിയാണു് സ്വാമി അങ്ങു് ഇറോന്നു വന്നുകേറി." അല്ലെങ്കിൽ "എനിക്കു കൊച്ചുഗോവിന്ദനെ ഗർഭം ഉള്ളപ്പഴാ. 67—ലോ, 68—ലോ ആണു്." എന്നൊ ഒക്കെയായിരിക്കും അയാളുടെ അല്ലെങ്കിൽ അവരുടെ സംഭാഷണാവതരണം ആരംഭിക്കുന്നതു്. രാഘവയ്യാസ്സു ശേഷം അയാൾക്കു ദിവാൻജിമാരില്ല. കരിമ്പററ രാമമേനോനു ശേഷം ഹൈക്കോടതി ജഡ്ജിമാരില്ല. ബബ്ബലകട്ടീശ്വരന്മാർക്കു ശേഷം നടന്മാരില്ല. "ഇങ്ങനേയുള്ളൊരു കാന്തി." എന്നു തുടങ്ങുന്ന സദാരാമപാട്ടിനു ശേഷം പാട്ടുകളില്ല. വൈക്കത്തു ഗംഗാധരനു ശേഷം ആനകളില്ല. മന്ത്രംകാസ്സിനു ശേഷം വെടിക്കെട്ടുകാരുമില്ല ഇന്നെന്നു് ഒന്നു് അയാൾക്കില്ല. നാളെയെന്നൊന്നു അയാൾ സ്വപ്നംപോലും കാണില്ല. ഹിട്ലറും വേവല്ലും, ഷിമാനവും ഒന്നും അയാളുടെ ശ്രദ്ധയെ അർഹിക്കുന്നില്ല. ജപ്പാൻ തോററാലും തോററില്ലെങ്കിലും അയാൾക്കൊരു ചുക്കുമില്ല. അയാളുടെ ആധിയും വ്യാധിയുമെല്ലാം ശങ്കുണ്ണിമേനോൻ താശീൽദാരുടെ സക്കീട്ടിനിടയിൽ ഒരു പിടിമൊന്തു കൈമോശം വന്നതാണു്. അതു് ആരു കൊണ്ടുപോയിരിക്കാമെന്നുള്ളതാണു് അയാളുടെ ഏററവും വലിയ പ്രശ്നം. പാർവത്യം പപ്പുപിള്ളയും മാസപ്പടി കൃഷ്ണപിള്ളയും അറിയാതതുപോയിരിക്കാൻ ഇടയില്ലെന്നുള്ളതാണു് അയാളുടെ ഏക സിദ്ധാന്തം. ശങ്കുണ്ണിമേനോനും, പാർവ്വത്യം പപ്പുപിള്ളയും മാസപ്പടി കൃഷ്ണപിള്ളയുമെല്ലാം ആ പിടിമൊന്തപോലെ ജീവിതത്തിനുതന്നെ കൈമോശം വന്നിട്ടു് കൊല്ലങ്ങൾ അനേകം കഴിഞ്ഞിരിക്കയാണു്. അവരുടെ ശരീരഭസ്മം അശിച്ചുവളന്ന തൈതെങ്ങുകൂടെയും ഇന്നു കൊന്നയായി നില്ക്കയാണു്. എന്നിട്ടും നമ്മുടെ വൃദ്ധന്റെ സംഭാഷണവിഷയം അവരൊക്കെയത്രെ. ഏതെങ്കിലും ഒരുവൻ—അവൻ ഇരുപത്തഞ്ചുകാരനോ മുപ്പതുകാരനോ ആയിക്കൊള്ളട്ടെ, അവൻ പഴയതിനെപ്പററി മാത്രം അയവെറുക്കുവാൻ തുടങ്ങുമ്പോൾ അവനെ ഒരു വൃദ്ധനായിക്കരുതി, ഒരു ബോറായിഎണ്ണി, നിങ്ങൾ ഒഴിഞ്ഞുകൊള്ളുക.

ഇനിയും എഴുപതുചെന്ന യുവാക്കന്മാരുമുണ്ടു്. പേരുകൾ എടുത്തുപറയുന്നതു് ശരിയല്ലെങ്കിലും ഒരു പേരീസന്ദർഭത്തിൽ പറയാതിരിപ്പാൻ തരം കാണുന്നില്ല. റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകളുടെ പേരാണതു്. മുടി വെളുത്തു, മീശ നരച്ചു, നോട്ടം തുറിച്ചായി, അല്പാല്പം കിടപ്പിലുമാണെന്നു കേട്ടു. പക്ഷെ അടുത്തു ചെല്ലുക: തിളച്ചു പതയുന്ന ഒരു യുവാവിനെ നിങ്ങൾക്കു കാണണമെങ്കിൽ അടുത്തുചെല്ലുക. നാളത്തെപ്പററി മാത്രമാണു് അദ്ദേഹത്തിനു പറവാനുള്ളതു്. ഹൈന്ദവധർമ്മസുധാകരം തീർത്തു്, ക്രൈസ്തവധർമ്മസുധാകരവും അച്ചടിപ്പിച്ച ശേഷം ഒരു ഇസ്ലാംധർമ്മസുധാകരം എഴുതാൻ കടലാസ്സെവിടെ കിട്ടുമെന്നുമാത്രമാണദ്ദേഹത്തിനു വെമ്പൽ. ഇന്നത്തെ ലോകസംഭവങ്ങൾ മാത്രമാണു് അദ്ദേഹത്തിന്റെ സംഭാഷണവിഷയം. പല നിലകളിൽ പയററി പേരെടുത്ത ആ ഗംഭീരചരിതനോടു് നിർബന്ധിച്ചു ചോദിച്ചാൽ മാത്രം ഇന്നലയെക്കുറിച്ചു വല്ലതുമല്പം. ഇതാണു് യുവത്വം.

ഒരു ചിന്തയെനിക്കു തോന്നാറുണ്ടു്. ഭൂജാതനാകുന്ന ഒരു ശിശു യാതൊരു സ്മരണഭാണ്ഡവും കൂടാതത്രെ രംഗപ്രവേശംചെയ്യുന്നതു്. ജീവിതസഞ്ചാരം തുടരുന്തോറും അദൃശ്യമായ ഒരു സ്മരണഭാണ്ഡം അയാളുടെ ഹൃദയത്തിൽ സ്ഥലംപിടിക്കു

# ഉത്തപ്പാന്റെ കിണർ,

## (ചെറുകഥ)

(കാരൂർ നീലകണ്ഠപ്പിള്ള)

ആ ചെറുനഗരത്തിൽ പലെടത്തും ഉത്തപ്പാനെക്കാണാം; ഹോട്ടലുകളുടെ വാതുക്കൽ, വണ്ടിപ്പേട്ടയിൽ, വള്ളക്കടവിൽ, തന്നെക്കാൾ ഭാരമുള്ള ചുമടിനുകീഴെ, പട്ടണം ഉറങ്ങിയാൽ പീടികത്തിണ്ണയിൽ.

അവൻ കഴിയുംമട്ടിൽ പണിയെടുക്കും. കിട്ടുന്നതുകൊണ്ടുപജീവിക്കും. ഉത്തപ്പാനു് ആരുമില്ല, എങ്കിലും ആ തരുണൻ കരുതും തനിക്കു ചില ചുമതലകളുണ്ടെന്നു്.

അവന്റെ ജീവിതാവശ്യങ്ങൾ ലഘുവാണു്, എങ്കിലും അവനതു ഗുരുവാണു്, അവനും നാളുകൾ കഴിയുന്നുണ്ടു്. ഉദരത്തിന്റെ പരാതിയാണു് അവനു് ഉറക്കപ്പാട്ടു്. ഹൃദയത്തിനുമുണ്ടവനോടാവലാതി–മരത്തണലിലിരുന്നു വഴിക്കാരോടു കേണിരക്കുന്ന കുരുടനെയും, മഞ്ഞിൽ മരച്ചും, വെയിലിൽപൊരിഞ്ഞും, മഴയത്തു നനഞ്ഞും വഴിവക്കിൽ കഴിച്ചുകൂട്ടുന്ന കൊച്ചുങ്ങളെയും, ചായക്കടയുടെ മുമ്പിൽചെന്നു ചൂടുവെള്ളം യാചിച്ചിട്ടു തിളയ്ക്കുന്ന വെള്ളം തലവഴി ഒഴിക്കപ്പെട്ട കിഴവിയേയും മറ്റുംപറ്റി ഉദാസീനത കാണിക്കുന്നതിനെക്കുറിച്ചു് ഉദരത്തിന്റെ പരിദേവനം ഉത്തപ്പാൻ ചെവിക്കൊണ്ടില്ല. ഹൃദയത്തിന്റെ വേദന അവൻ അമൎത്തി. സഹതപിക്കുന്നതും അവന്റെ നിലയിൽ അഹങ്കാരമാണു്. സഹോദരങ്ങളെ സഹായിക്കാനവനുമോഹമുണ്ടു്, കഴിവില്ല.

അവനും വളൎന്നുവന്നു. അച്ഛനമ്മമാരുണ്ടായിരുന്നെങ്കിൽ തങ്ങൾക്കൊരു താങ്ങാണവനെന്നു കരുതി സന്തോഷിച്ചേനെ.

ഒഴിവുള്ള സമയങ്ങൾ പ്രാൎത്ഥിക്കാനും സുവിശേഷപ്രസംഗം കേൾക്കാനും അവൻ ചെലവാക്കി. ക്രമേണ വഴിവക്കിലും ചന്തമുക്കിലുംനിന്നു വേദോപദേശം ചെയ്യുന്നതും ശിശുക്കൾക്കു യേശുകഥകൾ പറഞ്ഞുകൊടുക്കുന്നതും അവന്റെ നിത്യജോലികളിലുൾപ്പെട്ടു കാലം കടന്നു.

ആ നഗരത്തിന്റെ ഒരു മൂലയിൽ പുത്തനായി നിൎമ്മിക്കപ്പെട്ട ഒരു റോഡിനാൽ ത്രികോണാകൃതി പ്രാപിച്ച ഒരു തുണ്ടുപുരയിടം വാങ്ങാനുള്ള പണം അവനുണ്ടാക്കി. അവൻ ഭൂസ്വത്തുടമസ്ഥനായി, അയാൾ സ്വന്തഭൂമിയിൽ വേലതുടങ്ങി. കിണറു കഴിക്കയായിരുന്നു വേല. അത്രയ്ക്കുമാത്രമുണ്ടു സ്ഥലം.

കഴിയുന്നിടത്തോളം അവൻതന്നെ കഴിച്ചു—വേണ്ടിവന്നപ്പോളൊരു കൂലിക്കാരനെക്കൂട്ടി.

'ഇവനെന്തൊരു ഭ്രാന്തനാ!' എന്നു ചിലർ പറഞ്ഞു. 'വല്ല നിധിയും കിട്ടുമെന്നുവെച്ചാ പാവം പാടുപെടുന്നതു്' എന്നു ചിലരും.

കിണ താണുവന്ന ക്രമത്തിനു് ഉത്തപ്പാന്റെ ഉത്സാഹം ഉയൎന്നുവന്നു. മണ്ണു മാറി, കല്ലു കണ്ടു, കുമ്മായമണ്ണായി, മണ്ണിനു നനവുകണ്ടു. വെള്ളം—വെള്ളം കണ്ടു! ഉടമസ്ഥന്റെ ഉള്ളം കുളിൎത്തു.

ആ നിസ്സഹായൻ ദൈവത്തെ സ്തുതിച്ചു. കൂട്ടുവേലക്കാരനു് അന്നു നാലു ചക്രം പാരിതോഷികം കിട്ടി.

അന്നു വേല കേറിയിട്ടു് അവൻ വളരെ നേരം വെള്ളം നോക്കിക്കൊണ്ടുനിന്നു. ആ കൂപത്തിലുണ്ടായ ചിറ്റോളം ഉത്തപ്പാന്റെ വിശാലഹൃദയത്തിൽ തിരമാലയുണ്ടാക്കി.

കേൾവിക്കാൎക്കു രസം തോന്നിയില്ലെങ്കിലും അവൻ അന്നു കണ്ടവരോടൊക്കെ കിണററിൽ വെള്ളം കണ്ട കഥ പറഞ്ഞു.

അവന്റെ ഹൃദയ ശുദ്ധിയുടെ അടിത്തട്ടുകാണാനെന്നവണ്ണം കിണറു ചുഴിഞ്ഞിറങ്ങി. കുട്ടികൾ കിണററിൽ വലിയ കല്ലെടുത്തിട്ടു മാറെറാലി കേട്ടു രസിച്ചു. അയൽപക്കത്തുള്ള ഒരു കിഴവി പറകയാണു്— 'ആ തെമ്മാടി വഴിയുടെ വക്കിനൊരു കിണറു കഴിച്ചിട്ടിരിക്കുന്നു. പശുവിനെ അഴിച്ചുവിട്ടാൽ കൂടെക്കൂടെ നോക്കണേ പിള്ളേരേ!'

കിണറു അടിവരെ താഴ്ന്നതോടെ ഉത്തപ്പാന്റെ മടിശ്ശീലയുടെ നെല്ലിപ്പലകയും കണ്ടു. കിണറു കഴിച്ചതിലധികം ഭാരം വഹിച്ചും കാലം ദീൎഘിച്ചും അവൻ അതു കെട്ടിച്ചു. മുപ്പതുദിവസം കൂലിവേലയ്ക്കു പോയി കിട്ടുന്ന മിച്ചംകൊണ്ടു മൂന്നു ദിവസം കിണറു കെട്ടുന്ന ജോലി നടത്തും. ഈ കണക്കിൽ അഞ്ചോ ആറോ അരത്താണവും മതി

---

ന. അയാൾ വളരുന്തോറും ആ ഭാണ്ഡത്തിന്റെ ഭാരവും വൎദ്ധിക്കുന്നു. അവസാനം ആ ഭാണ്ഡം മാത്രം ശേഷിക്കുന്നു. ആ ഭാണ്ഡത്തിന്റെ അസാധാരണ ഭാരത്തിൻറടിയിൽ കഴയുന്നവരത്രെ ഈ വൃദ്ധന്മാർ.

ലും കൽത്തൂണും കെട്ടി കിണററുപാലവുംവെച്ച് അതിന്മേൽ ഒരു കുരിശടയാളത്തിൻെറ ഇരുപുറവുമായി, നാട്ടുവഴിയിലൂടെ നടക്കുന്നവർക്കു കാണത്തക്കവണ്ണം 'ഇങ്ങോട്ടു വരുവിൻ ഇവിടെ ആശ്വസിക്കാം' എന്നു രേഖപ്പെടുത്തി ഒരു കപ്പികൊളുത്തി ഒരു തൊട്ടിക്കയറും ഇട്ടപ്പോൾ, യൗവനത്തെ ചവിട്ടിമെതിച്ചു മുന്നോട്ടു പോകുന്ന പുത്രിക്കു സ്വസ്ഥിതിക്കധിപനായ വരൻ മംഗല്യസൂത്രം ചാർത്തുന്ന മുഹൂർത്തത്തിൽ പിതാവിനുണ്ടാകുന്ന കൃതാർത്ഥത ആ കുടുംബശൂന്യനുണ്ടായി.

'അവിടെ ഒരു കുടിലുകെട്ടി പുട്ടും പഴവും വിററിരുന്നെങ്കിൽ അപ്പൻെറ ചെലവിനുള്ളതു കിട്ടിയേനെ' എന്നു ചിലർ ഉതുപ്പാൻെറ ബുദ്ധിശൂന്യതയെ ഉന്നയിച്ചു.

'ഉതുപ്പാൻ വക' എന്നു കൂടി എഴുതിവെച്ചിരുന്നെങ്കിൽ പ്രസിദ്ധിക്കു കൊള്ളാമായിരുന്നു—എന്നൊരുത്തൻ അസൂയപ്പെട്ടു.

'തീരെ ഗതികെട്ടാൽ കുടിച്ചു ചാകാൻ അവനു വല്ലവരുടേയും കിണറന്വേഷിക്കണ്ടല്ലോ?' എന്നൊരു രസികൻ നിന്ദിച്ചു.

ചിലർ അവൻെറ പ്രവൃത്തിയെ മാനിക്കയും ചെയ്തു.

ഉതുപ്പാൻ സാധാരണ പറയും. 'രണ്ടുവശത്തും നിന്നു വെള്ളം കോരത്തക്കവണ്ണം രണ്ടു പാലം വേണ്ടതായിരുന്നു.' 'ഒരു കൽതൊട്ടിയുണ്ടാക്കിയിടണം. പശുക്കളും വെള്ളം കുടിക്കട്ടെ.' 'മഴ നനയാതെ നിന്നു വെള്ളം കോരത്തക്കവണ്ണം ഒരു പുരയുണ്ടാക്കിയിരുന്നെങ്കിൽ നന്നായിരുന്നു.' എന്നും മററും.

അതൊക്കെ ക്രമേണ സാധിച്ചു.

അയൽക്കാരിൽ കിണറു കുഴിപ്പിക്കാൻ കഴിവില്ലാത്തവർ അവഴി കിണററിൽനിന്നു വെള്ളം കോര. പലരും കുളി ആ കിണററിൻകരെയാക്കി. കുട്ടികൾ അതിൽ ചപ്പും ചവറും കല്ലും ഇട്ടു രസിച്ചു. ഒരു ദുരാഗ്രഹി തൊട്ടിയും മറെറാരു പാപി കപ്പിയും മോഷ്ടിച്ചു. ഇക്കൂട്ടരാരും ഉതുപ്പാൻെറ കഷ്ടപ്പാടു സ്മരിച്ചില്ല. ആ പാവം കുറവു നികത്തി. അതാവർത്തിക്കാതെ സൂക്ഷിച്ചു. ഉതുപ്പാൻ നിത്യവും രണ്ടു നേരം കിണററുകരെ ചെല്ലും; പരിസരം ശുചിയാക്കും. വെള്ളംകോരി കൽതൊട്ടി നിറയ്ക്കും, കുറച്ചുകുടിക്കും. വൃത്തികേടാക്കല്ലേ എന്ന് അവിടെ വരുന്നവരോടൊക്കെപ്പറയും. ആരെങ്കിലും വെള്ളംകോരി കുടിക്കുന്നതു കാണുമ്പോൾ അവൻെറ ഹൃദയം പുളകംകൊള്ളും. അവൻെറ പല നാളത്തെ ശ്രമഫലം! അക്ഷയമായ സമ്പാദ്യം!

പട്ടണം വളർന്നു. ജനങ്ങൾ തിങ്ങി. പൗരക്ഷേമത്തെ രക്ഷിക്കയും വ്യക്തിസ്വാതന്ത്ര്യത്തെ നിയന്ത്രിക്കയും ചെയ്യുന്നതിൽ നഗരസഭ ജാഗരൂകമായി; ശുദ്ധജല വിതരണത്തിനും മലിനജല വിസർജ്ജനത്തിനുമുള്ള പദ്ധതികൾ സ്വീകരിക്കപ്പെട്ടു.

ജലക്കുഴലുകൾ സ്ഥാപിക്കാൻ ചാലുതോണ്ടിയ വേലക്കാർ ആ കിണററിൻെറ ചുററു തറയിൽ കുറെ പൊളിച്ചു കളഞ്ഞു. ഉതുപ്പാൻെറ ഹൃദയം നൊന്തു. ആ അററകുററം തീർത്തല്ലാതെ അടുത്ത ദിവസം അയാൾ പള്ളിയിൽ പോയില്ല.

കുഴൽ വെള്ളം നടപ്പിലായി.

നഗരത്തിലുള്ള ജലാധാരങ്ങളെല്ലാം മുപ്പതു ദിവസത്തിനകം മൂടണമെന്നും അങ്ങനെ ചെയ്യാത്ത പക്ഷം നഗരസഭ ആ ജോലി ചെയ്യിക്കുമെന്നും ചെലവ് ഉടമസ്ഥനിൽ നിന്നീടാക്കുമെന്നും തമുക്കടിച്ചു പരസ്യപ്പെടുത്തി.

ഉതുപ്പാൻെറ കിണറും നികത്തണം!

അയാൾ അധികാരികളെക്കണ്ടു. അവിടെ നിരാശയാണുണ്ടായതു്. പുത്തൻ പരിഷ്കാരത്തെ ആ പഴയ മനുഷ്യൻ പഴിച്ചു. കുറച്ചു കാലാവധി നീട്ടിക്കിട്ടാനയാളപേക്ഷിച്ചു. അതും ഫലിച്ചില്ല. വൃദ്ധനു രണ്ടോ നാലോ പല്ലുണ്ടായിരുന്നതു നഗരസഭയുടെ നേരെ ഞെരിഞ്ഞു. വഴിക്കാരെ തടഞ്ഞു നിറുത്തി അയാൾ നഗരസഭയെ ഭത്സിച്ചു പറഞ്ഞു. സർക്കാരിൽ സങ്കടം ബോധിപ്പിച്ചു. അയാളുടെ സങ്കടത്തിൽ യാതൊരു ന്യായവും നീതിനിഷ്ഠമായ ഗവമ്മെൻറു കണ്ടില്ല. എന്തു വന്നാലും തൻെറ ജീവിതസർവ്വസ്വമായ കിണർ മൂടുകയില്ലെന്ന് ആ പടുകിഴവൻ ശഠിച്ചു.

അന്നും ചിലർ പറഞ്ഞു:— 'ഉതുപ്പാൻ ചേട്ടനു പ്രാന്താണെന്നു തോന്നുന്നു.' 'ഏതാണ്ടങ്ങനെ തോന്നും ആ സാധുവിനെക്കണ്ടാൽ' ഒരു യുവപരിഷ്കാരി പറകയാണ്—'ആ കിഴവൻെറ അവസാനം അതിലാണെന്നാ തോന്നുന്നതു്.' പലരും വൃദ്ധൻെറ ബദ്ധപ്പാടിനു കണ്ണും കരളും കൊടുത്തതേയില്ല.

കുഴൽവെള്ളം കിട്ടിയപ്പോൾ കിണറിൻെറ കാര്യം എല്ലാവരും മറന്നു. നന്ദികെട്ട ലോകം! ഇപ്പോഴും മറക്കാത്തവരുണ്ട്. അതിൽ കല്ലിട്ടു കളിക്കുന്ന കുട്ടികൾ.

പട്ടണത്തിലുള്ള വാപീകൂപങ്ങൾ അന്തർദ്ധാനം ചെയ്തു തുടങ്ങി. ഉതുപ്പാൻെറ കുഴിഞ്ഞ കണ്ണുകൾ ആ സ്ഥാനം വഹിച്ചു. കുഴൽവെള്ളമുള്ളപ്പോൾ കിണറനാവശ്യമാണെന്നും ഉപയോഗിക്കാതെ കിടക്കുന്ന കിണററിൽ കൊതുകുണ്ടായി പൊതുജനാരോഗ്യത്തെ നശിപ്പിക്കുമെന്നും മററുമുള്ള ഉപദേശങ്ങളാൽ അയാളെ സമാധാനപ്പെടുത്താനും കിണർ മൂടിക്കാനും മിത്രങ്ങൾ യത്നിച്ചു. കിഴവൻെറ ആശയുടെ അവസാന ഇഴയും പൊട്ടി.

സ്വന്തം ആളുകളും തനിക്കു ശത്രുക്കളാണല്ലോ

# തനി എള്ളെണ്ണകൊണ്ട്

വിധിപ്രകാരം നിഷ്കൃഷ്ടയായി തയാറാക്കുന്ന ബാഹടേശ്വരം എണ്ണകുഴമ്പുകൾ നിങ്ങളും ഉപയോ
ഗിക്കുക! വൈദ്യശാസ്ത്രോക്തങ്ങളായ സകല ഗുണങ്ങളും തികഞ്ഞ രോഗശമനശക്തിയും ബാഹടേശ്വ
രം എണ്ണകുഴമ്പുകൾക്കുണ്ടെന്നുള്ള വാസ്തവം ബോദ്ധ്യമാകും. പാട്ടകളിൽ അടച്ചുവരുന്ന നല്ലെണ്ണകൾ
ഒന്നും തന്നെ ശരിയായ എള്ളെണ്ണയല്ലാത്തതിനാൽ നല്ലയിനം എള്ളുവാങ്ങി വൃത്തിയാക്കി ഇവിടെത്ത
ന്നെ "കരിമ്പനാൽ ഓയിൽ മില്ലിൽ" ആട്ടിച്ച് ശുദ്ധമായ തനി എള്ളെണ്ണകൊണ്ട് ശരിയായി ഔ
ഷധങ്ങൾ ചേർത്തു വിധിപ്രകാരം തയാറാക്കുന്ന

## ബാഹടേശ്വരം എണ്ണകുഴമ്പുകൾ! നിങ്ങളും ഉപയോഗിക്കുക!!

എല്ലാ പ്രധാന ആയുർവ്വേദ ഔഷധങ്ങളും തനി എള്ളെണ്ണയും തയാറുണ്ട്.

ബാഹടേശ്വരം S. S. A V. ഫാർമസി കാഞ്ഞിരപ്പള്ളി.

പ്രൊപ്രൈറ്റർ, ജി. കെ. നാണ്യത്, പ്രവർത്തകൻ ടി. കെ. കൃഷ്ണൻ.

---

# ഹസ്സൻസ് സ്റ്റോഴ്സ്

## കാഞ്ഞിരപ്പള്ളി

ഏതു തരത്തിലുള്ള ജവുളികളും ഞങ്ങളുടെ പക്കൽനിന്നു വാങ്ങി, നിങ്ങളും, നിങ്ങളുടെ വീട്ടിലുള്ളവരും തൃപ്തരാകുക

പ്രൊപ്രൈറ്റേഴ്സ്,
S. MOHAMMED MEYA &
A. REHIMAN.

---

# MODERN DENTAL SURGEORY,

## KANJIRAPPALLY

## 12 വർഷത്തെ പരിചയം

ജാഫനീസ് സിസ്റ്റ പ്രകാരം ശാസ്ത്രീയമായ രീതിയിൽ രോഗികളെ പരിശോധിച്ച് ദന്തസംബന്ധമായ സകല സുഖക്കേടുകൾക്കും നവീനരീതിയിൽ ചികിത്സിക്കുന്നതാണ്. പയോറ യാ (മോണപഴുപ്പ്) എന്ന സുഖക്കേടിനു് പ്രത്യേകം ചികിത്സിക്കുന്നതാണ്.

**Wanted Students to Train Dentistry.**

കൂടുതൽ വിവരങ്ങൾക്ക് അവശ്യപ്പെടുക. ഡോക്ടർ എബ്രഹാം കൈപ്പുരയിടം
കാഞ്ഞിരപ്പള്ളി

---

പണ്ഡിററ്. സി, രാമകൃഷ്ണൻ നായർ ആയുർവേദാചാര്യൻ അവർകളുടെ

# ശിരോരഞ്ജിനി തൈലം

## വില 1കുപ്പിക്കു ഒന്നേകാൽ രൂപാ.

( മുടിവളർത്തുന്നതും പരിമളമുള്ളതും )

രക്തശുദ്ധിയും ധാതുപുഷ്ടിയും നാഡീബലവും നൽകുന്ന

R. K. വിററൽസ്. കുപ്പി 1 -ന് 3രൂ 8ണ.

മററു ആയുർവ്വേദൗഷധങ്ങളും മിതമായ വിലയ്ക്കു കൊടുക്കുന്നതാണ്.

H. O. R. K. V. വൈദ്യശാല.

ചെറുവള്ളി. ചിറക്കടവ് A. o. കാഞ്ഞിരപ്പള്ളി. P. o.

# കൃതഘ്നത.

(ആനന്ദക്കുട്ടൻ)

പുലയന്റെ മാടത്തിൽ നിന്നുമെന്തോ
നിലവിളിയിന്നലെക്കേട്ടവത്രേ!
പടിവാതിൽ മുട്ടിവിളിച്ചിതാരോ,
മടിപൂണ്ടു 'നാണു' കിടന്നുവത്രേ!
ഇരവെല്ലാം നാസ്സൽ കലശൽകൂട്ടി
പ്പുരയുടെ ചുററു മലഞ്ഞുവത്രേ!—
അടിമയൊരുത്തന്റെ ജീവിതത്തി—
ന്നവസാനം വന്നെന്ന വർത്തമാനം
ധനികന്റെയന്തരീക്ഷത്തിലേവം
സ്വനതരംഗങ്ങളിളക്കിമാഞ്ഞു.

മലവെള്ളം പൊങ്ങിക്കുടിൽ മറിഞ്ഞ
പ്പുലയകുടുംബമനാഥമായി.
തരിശായ്കിടന്ന പറമ്പിലൊന്നിൽ
പൊറുതിക്കനുവാദമേകി തമ്പ്രാൻ.
'ഭരത'നാമണ്ണിനെയോമനിച്ചു
മരതകപ്പച്ചപ്പുമ്പട്ടു ചാർത്തി.
മധുമാസകാലത്തവിടെയെല്ലാം
മധുരഫലങ്ങൾ നിറഞ്ഞുനിന്നു.

തളരുമാറില്ലവൻ തമ്പുരാന്റെ
കലവറയെല്ലാം നിറയുവോളം.
ഇരുളോ, മഴയോ, കൊടുവെയിലോ
പരമവനൊന്നിലും കൂസലില്ല.
തിരുവായ്മൊഴികൾ സഫലമാക്കാൻ
ഭരതനമാന്തം വരുത്തലില്ല.
അവിടെയാനന്ദം തുളുമ്പിയാലേ
യവനൊരു സംതൃപ്തിയാകയുള്ളൂ.
പടിവാതിൽ മുട്ടിവിളിച്ചുകേണു
കുടിലിൽനിന്നോടിയ 'കൊച്ചുതേവി'
ഉരിയരിക്കായിട്ടിരന്നതെല്ലാം
വെറുമൊരു പാഴ്വേലയായിരുന്നു!
അവളെയനന്തവ്യഥക്കുഴിഞ്ഞി—
ട്ടവനന്ത്യശ്വാസം കഴിച്ചുറങ്ങി.
ആമഹൽത്യാഗത്തിൻ ദിവ്യസത്വ—
മാറടിമണ്ണിലടിഞ്ഞുപോയി.

പുലയന്റെ മാടത്തിൽ നിന്നുമെന്തോ
നിലവിളിയിന്നലെക്കേട്ടവത്രേ!
പടിവാതിൽ മുട്ടി വിളിച്ചിതാരോ
മടിപൂണ്ടു'നാണു'കിടന്നുവത്രേ!!
ഇരവെല്ലാം നാസ്സൽ കലശൽകൂട്ടി
പ്പുരയുടെചുററുമലഞ്ഞുവത്രേ!!!

സ്മരണയും നന്ദിയും താണവർക്കാ—
യരുളിയഹങ്കാരം സ്വന്തമാക്കി.
അപനയം കാട്ടുന്ന 'തമ്പുരാക്കൾ'—
ക്കപമാനം വന്നാലോ?—ഞാൻ നിറുത്തി.

---

എന്നു വൃദ്ധൻ അത്യന്തം വ്യാകുലപ്പെട്ടു.

അയാളുടെ ഹൃദയം തപിച്ചു ദ്രവിച്ച് നേത്രങ്ങളിൽ കൂടി നിർഗ്ഗമിച്ച് മാറിടത്തെ മറച്ചു നില്ക്കുന്ന നരച്ച താടിയുടെ തുമ്പിൽ തൂങ്ങി.

കിണറു മൂടേണ്ട അവസാന ദിവസവും ഇരുളിലാണ്ടു. പ്രകൃതി നിശ്ചലമായി. നഗരം വിശ്രമത്തിനു കൊതിച്ചു. വികാര വൈവശ്യമില്ലാത്തവരെ നിദ്രാദേവി തഴുകി.

ഉതുപ്പാൻ കിണററുകരെച്ചെന്നു. അവിടമെല്ലാം തൂത്തുവൃത്തിയാക്കി. അതിനെ പലവുരു വലംവെച്ചു. ഊഞ്ഞാലാടുന്നതുപോലെ അയാൾ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അയാളുടെ മനസ്സും അതു തന്നെ ചെയ്തു. എത്ര സമയം അങ്ങനെ കഴിഞ്ഞെന്നയാളറിഞ്ഞില്ല. ലോകോപകാരത്തിനുള്ള തന്റെ ശ്രമഫലം— അനേകം ജീവനു് ആശ്വാസം നൽകിയ അമൃതകലശം—ആത്മാവിന്റെ ഗതിക്കു മാർഗ്ഗമെന്നു താൻ കരുതുന്ന പുണ്യവസ്തു—ആ കിണർ, കുഴിച്ചകൈകൊണ്ടുതന്നെനികത്തുക! പിന്നെയും ജീവിച്ചിരിക്കുക, നന്മയെ തടയുന്നനാഗരികതയുടെ കാലത്തു്, നന്ദികെട്ട ആളുകളുടെയിടയിൽ; ആ വൃദ്ധ നേത്രങ്ങൾകവിഞ്ഞൊഴുകി.

മനസ്സിന്റെ ആട്ടം നിന്നതോടെ ആ ദുർബലന്റെ കാൽപെരുമാററവും നിലച്ചു. അയാൾ കിണററു മതിലിൽ ചാരി നിന്നു.

അവൻ കിണററു മതിലിൽ കയറി. ചന്ദ്രൻ ചോദ്യരൂപത്തിൽ ഇന്ദ്രദിക്കിൽ നിന്നു് എത്തിനോക്കി. പൊട്ടാൻ തുടങ്ങുന്ന മാറിടത്തെ അയാൾ ആ കുരിശടയാളത്തോടു ചേർത്തുവെച്ചു അങ്ങനെ നിന്നു. എത്രനേരം നിന്നോ! അയാൾ പ്രാർത്ഥിക്കയായിരുന്നോ! അവന്റെ തലയെ താങ്ങാനുള്ള ശ്രദ്ധ കഴുത്തിനില്ലാതെ പോയി. ഒരു തുള്ളി വെള്ളമെങ്കിലും ആ കണ്ണിൽ ഊറിയില്ല. അവന്റെ തൊണ്ട വരണ്ടു. ഹൃദയം തമ്പേറടിച്ചു. പള്ളിയിൽ നിന്നു മണിനാദം മുഴങ്ങി. അയാൾ കേട്ടോ എന്നറിഞ്ഞില്ല. 'ഇങ്ങോട്ടുവരിൻ, ഇവിടെ ആശ്വസിക്കാം.' എന്നാരെങ്കിലും ആ ലോകോപകാരിയെ ക്ഷണിച്ചോ! അയാൾ അറിഞ്ഞുകൊണ്ടാണോ! ആ തെളിനീർ അയാളെ മാറോടണച്ചു. ആ കിണർ ജനയിതാവിന്റെ മേൽ വെള്ളം തൂകി. അവൻ സ്വന്ത കിണററിൽ നിന്നു് അന്ത്യമായി ജലപാനം ചെയ്തു. അയൽ വീട്ടിലെ നായ് ചരമഗീതം പാടി. ചന്ദ്രന്റെ മുഖം വിളറി ആ കിണർ ഉതുപ്പാന്റെ രഹസ്യത്തെ വിശ്വസ്തതയോടെ ഗോപനം ചെയ്തു.

# ഗ്രന്ഥശാലകൾ.

(ഐ. സി. ചാക്കോ ബി. എ., ബി. എസ്സ് സി.)

ജനസമുദായങ്ങളുടെ ഉത്കർഷത്തിനു് ഏററം ആവശ്യമായ സ്ഥാപനങ്ങളിലൊന്നാണു് ഗ്രന്ഥശാല. ഗ്രന്ഥശാലകൾകൊണ്ടുള്ള പ്രയോജനമെന്തെന്നു് ഈ കാലങ്ങളിൽ ആരെയും പറഞ്ഞു മനസ്സിലാക്കേണ്ട ആവശ്യമില്ല. ഗ്രന്ഥശാലകൾ സംരക്ഷിക്കേണ്ടതെങ്ങനെയെന്നുള്ളതിനെക്കുറിച്ചു് സ്വല്പം പറയുവാനാണെന്റെ ആരംഭം.

ഈ നാട്ടിൽ പലയിടങ്ങളിലും ഗ്രന്ഥശാലകൾ സ്ഥാപിക്കപ്പെടുകയും കാലക്രമേണ അവ അന്തർദ്ധാനം ചെയ്യുകയും ചെയ്യാറുണ്ടു്. ഉത്സാഹികളായ ചിലർകൂടി ഗ്രന്ഥശാല ആരംഭിക്കും. അവരുടെയോ അവരുടെ ഉത്സാഹത്തിന്റെയോ തിരോധാനത്തോടുകൂടെ ഗ്രന്ഥശാല അവസാനിക്കയും ചെയ്യും. കാലക്രമേണ ഉത്തരവാദിത്വമുള്ള ഗ്രന്ഥശാലാധികാരികൾ ഇല്ലാതായിത്തീരുകയും, വേണ്ട രേഖകൾകൂടാതെ വായനക്കാർ കൊണ്ടുപോകുന്ന ഗ്രന്ഥങ്ങൾ, ഗ്രന്ഥശാലയിൽ തിരിച്ചു വരാതെ ശൂന്യമായിത്തീരുകയും ചെയ്യുന്നു. ഇങ്ങനെ പല ഗ്രന്ഥശാലകൾക്കും സംഭവിച്ചിട്ടുള്ളതായി എനിക്കറിവുണ്ടു്.

വത്തിക്കാൻ ലൈബ്രറി, ബ്രിട്ടീഷ് മ്യൂസിയം ലൈബ്രറി എന്നിങ്ങനെയുള്ള ഗ്രന്ഥശാലകൾ ജഗത്പ്രസിദ്ധങ്ങളാണല്ലോ. ഈ ഗ്രന്ഥശാലകളിൽ ആർക്കും പ്രവേശിച്ചു് ഏതു ഗ്രന്ഥവും വായിക്കാം, എന്നാൽ യാതൊരു ഗ്രന്ഥവും ഒരുവനും ഗ്രന്ഥശാലയ്ക്കു വെളിയിൽ കൊണ്ടുപോകുവാൻ പാടില്ല. ആളുകൾക്കിരുന്നു വായിക്കുവാൻ വേണ്ട സൗകര്യങ്ങളെല്ലാം ഗ്രന്ഥശാലയിൽ ഉണ്ടായിരിക്കും. പ്രഭാതംമുതൽ പ്രദോഷംവരെ ഗ്രന്ഥശാലയിലിരുന്നു് ഗ്രന്ഥപാരായണം ചെയ്യുന്നവരെ അവിടെ കാണാം. അവർക്കു വേണ്ട ഭക്ഷണങ്ങൾ ഗ്രന്ഥശാലയിൽ കിട്ടും. ഇങ്ങനെ ഗ്രന്ഥശാല ഉപയോഗിക്കുന്നവർ ഗവേഷകന്മാർ, ഗ്രന്ഥകാരന്മാർ മുതലായ വിദ്യാസമ്പാദകരായിരിക്കും.

എനിക്കു സുപരിചിതമായ ഒരു ലൈബ്രറിയുടെ കാര്യം പ്രത്യേകം പറയാം. ലണ്ടനിൽ, സയൻസു് ലൈബ്രറി (Science Library) എന്നൊരു ഗ്രന്ഥശാലയുണ്ടു്. ഇതു് ഇമ്പീരിയൽ കോളജിന്റെ സമീപത്തിൽ, സയൻസ് മ്യൂസിയത്തിന്റെ ഉള്ളിലാണു് സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. ഈ സ്ഥാപനങ്ങളെല്ലാം വിദ്യാഭ്യാസവകുപ്പിന്റെ ഭരണത്തിലാണു്. മ്യൂസിയത്തിലും ലൈബ്രറിയിലും പൊതുജനങ്ങൾക്കു പ്രവേശിക്കാം. ഇതിനൊരു ഫീസു നിശ്ചയിച്ചിട്ടുണ്ടു്. എന്നാൽ ഇമ്പീരിയൽ കോളജിലെ വിദ്യാർത്ഥികൾ ഈ ഫീസിൽനിന്നു് ഒഴിവാക്കപ്പെട്ടിരിക്കുന്നു. ഞാൻ അവിടെ വിദ്യാർത്ഥിയായിരുന്നപ്പോൾ വളരെ സമയം ഈ ലൈബ്രറിയിൽ കഴിച്ചുകൂട്ടിയിട്ടുണ്ടു്.

ശാസ്ത്രസംബന്ധമായി ലഭ്യമായിട്ടുള്ള സകല ഗ്രന്ഥങ്ങളും ഈ ഗ്രന്ഥശാലയിൽ സംഭരിക്കപ്പെട്ടിട്ടുണ്ടു്. ഇന്നയിന്ന ഗ്രന്ഥങ്ങൾ വേണമെന്നു് ഒരു കടലാസുതുണ്ടിലെഴുതി അവിടെ നിയുക്തരായിരിക്കുന്ന ആളുകളിലൊരുവനെ ഏല്പിച്ചാൽ, അവൻ ഒരു താമസവുംകൂടാതെ ആ ഗ്രന്ഥങ്ങൾ എടുത്തുകൊണ്ടുവന്നു മേശമേൽ വച്ചുതരും. നോട്ടെഴുതിയെടുക്കുന്നതിനു വേണ്ട കടലാസു, മഷി, പേനാ ഇതെല്ലാം മേശമേൽ കാണും. അതെല്ലാമെടുത്തു വായനക്കാർക്കു സ്വതന്ത്രമായി ഉപയോഗിക്കാം. വായന കഴിയുമ്പോൾ ഗ്രന്ഥങ്ങൾ മേശമേൽതന്നെ വച്ചുംവച്ചു് വായനക്കാരൻ തന്റെ നോട്ടുകളും കൊണ്ടു് ഇറങ്ങിപ്പൊയ്ക്കൊള്ളാം.

ഇത്രയും പറഞ്ഞതിൽ വിസ്മയകരമായിട്ടൊന്നുമില്ലെന്നു തോന്നാം. എന്നാൽ തിരുവനന്തപുരം പബ്ലിക്കു ലൈബ്രറിയിലെ അനുഭവങ്ങളോടു താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഇതു് വിസ്മയകരമാണെന്നു തോന്നിപ്പോകുന്നു. സയൻസ് ലൈബ്രറിയിലുള്ള ഗ്രന്ഥങ്ങളുടെ ശതാംശം പോലും പബ്ലിക്ക് ലൈബ്രറിയിലില്ല. കാര്യങ്ങളന്വേഷിക്കുന്ന ഉദ്യോഗസ്ഥന്മാരുടെ സംഖ്യ കുറവെന്നും പറയാനില്ല. എന്നാൽ, കാററലോഗിൽ കാണുന്ന ഒരു ഗ്രന്ഥം ആവശ്യപ്പെട്ടാൽ അതു് കണ്ടുപിടിച്ചെടുത്തു തരുവാൻ അധികൃതന്മാർ വളരെക്ലേശിക്കുന്നതായി എനിക്കു പലപ്പോഴും അനുഭവപ്പെട്ടിട്ടുണ്ടു്. ഞാൻ ആരെയും കുററംപറയുകയല്ല. വളരെകാലം ഞാൻ പബ്ലിക്ക് ലൈബ്രറിയുടെ ഭരണസമിതിയിലെ അംഗമായിരുന്നിട്ടുണ്ടു്. കുററമുണ്ടെങ്കിൽ അതിന്റെ ഒരംശം എന്റെ തോളിലും വന്നുകൂടും. ഒരു ഗ്രന്ഥശാലയിൽ ഇതു് ആശാസ്യമല്ലെന്നേ എനിക്കു വിവക്ഷയുള്ളൂ.

തന്റെ വിഷയത്തെക്കുറിച്ചു എന്തെല്ലാം ഗ്രന്ഥങ്ങളുണ്ടെന്നു് ഒരു ഗവേഷകനു നിശ്ചയമില്ലെന്നിരിക്കട്ടെ. ഒരു നല്ല ഗ്രന്ഥശാലയിൽ ഇങ്ങനെയുള്ള വൈഷമ്യങ്ങൾക്കും പരിഹാരമുണ്ടായിരിക്കണം. വിഷയാനുക്രമണിക, ഗ്രന്ഥകാ

# രവീന്ദ്രനാഥടാഗൂർ.

## ചില സ്മരണകൾ.

(പി. ശിവരാമപിള്ള എം. ഏ., എൽ. എൽ. ബി., എം. എൽ. ഏ.)

ഏകദേശം പന്ത്രണ്ടു വർഷങ്ങൾക്ക് മുൻപ് ഒരു മകരമാസത്തിൽ ശാന്തിനികേതനത്തിലെ വിദ്യാർത്ഥീവിദ്യാർത്ഥിനികളായ ഞങ്ങൾ "ഉത്തരായന" (ടാഗൂർ മഹാകവിയുടെ ശാന്തിനികേതനത്തിലെ താമസസ്ഥലം) ത്തിന്റെ മുൻവശത്തെ വിശാലവും മനോഹരവുമായ മുററത്ത് മഹാകവിയുടെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടു് നില്ക്കുകയായിരുന്നു. ബംഗാളിൽ ശീതകാലം അവസാനിച്ച് വസന്തത്തിന്റെ ആരംഭദിനമായിരുന്നതിനാൽ പാരിജാതം, മുല്ല, ഇലഞ്ഞി, മുതലായ പുഷ്പങ്ങളുടെ സൌരഭ്യം ഇടകലർന്ന് ഒരു ചെറുകാററ് വീശിക്കൊണ്ടിരുന്നു. വളരെ അകലെയായി ഭൂമിയും അനാദ്യന്തമായ ആകാശവും കൂടി ഒന്നിക്കുന്നതായി തോന്നുന്ന ചക്രവാളരേഖ തെളിഞ്ഞുകാണാമായിരുന്നു. ആശ്രമത്തിലെ ചെറിയ പുല്ലുമേഞ്ഞ കെട്ടിടങ്ങളുടേയും മനോഹരമായ വൃക്ഷലതാദികളുടേയും ഇടയ്ക്ക് "ഉത്തരായനം" മാത്രം പാശ്ചാത്യ പൌരസ്ത്യസംസ്കാരങ്ങളുടേയും ശില്പകലയുടേയും ഫലമായി ഒരു പാരസീക ഉദ്യാനത്തിന്റെ നടുവിൽ മനോഹരമായി ഉയർന്ന് നിന്നിരുന്നു. ഏകദേശം അഞ്ചുമണിയായപ്പോൾ "ഗുരുദേവ്" 'ഗുരുദേവ്" എന്ന് എന്റെ ചുററും നിന്നിരുന്ന സ്നേഹിതന്മാർ ചെറിയ ശബ്ദത്തിൽ പറയുന്നതു് കേട്ടു. പെട്ടെന്ന് ആ പ്രദേശമെല്ലാം ഒരു നിശ്ശബ്ദത വ്യാപിച്ചു. നരച്ച് വെള്ളിക്കമ്പിപോലെ മനോഹരമായ നീണ്ടതാടി, വിശാലമായ

---

രാനുക്രമണിക, ഗ്രന്ഥസംജ്ഞാനുക്രമണിക ഇങ്ങനെ പല അനുക്രമണികകൾ ഒരു നല്ല ഗ്രന്ഥശാലയ്ക്കുണ്ടായിരിക്കണം. വളരെ ഗ്രന്ഥങ്ങൾ ശേഖരിച്ചു വച്ചിരിക്കുന്നതുകൊണ്ടു മാത്രം നല്ല ഗ്രന്ഥശാലയുണ്ടാകയില്ല. അനുക്രമണികകൾ രചിക്കേണ്ടതെങ്ങനെയെന്നും മററുമുള്ള വിഷയങ്ങളെക്കുറിച്ചു വളരെ പറയുവാനുണ്ടു്. ഗ്രന്ഥശാലാ സംരക്ഷണം ഇപ്പോൾ ഒരു ശാസ്ത്രമായിത്തീർന്നിട്ടുണ്ടെന്നു പറയാം.

ഗ്രന്ഥശാല സ്ഥാപിക്കുവാൻ ശ്രമിക്കുന്നവർ ദുർല്ലഭങ്ങളായ ഗ്രന്ഥങ്ങൾ ഉടനെതന്നെ കിട്ടായ്കമൂലം വിഷണ്ണരാവരുതു്. ഉത്സാഹികൾക്കു കാലം എപ്പോഴും സഹായിയാണു്. ഇപ്പോൾ സുലഭങ്ങളായിരിക്കുന്ന പുസ്തകങ്ങൾ, മാസികകൾമുതലായവ ശേഖരിച്ചു വേണ്ട അനുക്രമണികകളോടുകൂടെ സൂക്ഷിച്ചുവച്ചിരുന്നാൽ പത്തൻപതു വർഷങ്ങൾക്കുശേഷം അതു് അമൂല്യമായ ഒരു ഗ്രന്ഥശാലയായിരിക്കും. ഇപ്പോൾ ബാംഗ്ളൂരിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന സയൻസ് ഇൻസ്റ്റിററ്യൂട്ട് (Indian Institute of Science) സ്ഥാപിക്കുന്നതിനു മുമ്പായി അതു സംബന്ധിച്ചു ഡാക്ടർ ടോവെഷ് സമർപ്പിച്ച ഒരു റിപ്പോർട്ടിൽ, ഇൻഡ്യയിൽ, പ്രശസ്തമായ ഒരു ശാസ്ത്രഗ്രന്ഥശാല മാത്രമെ ഉള്ളുവെന്നും അതു് ഇൻഡ്യൻ ജിയൊളൊജിക്കൽ സർവ്വേ വക ലൈബ്രറിയാണെന്നും പ്രസ്താവിക്കയുണ്ടായി. ഈ പ്രസ്താവമുണ്ടായ കാലത്തിനടുത്തു് ഒന്നൊന്നരവർഷം ഞാൻ ഈ ലൈബ്രറി ഉപയോഗിക്കയുണ്ടായിട്ടുണ്ടു്. അതിന്റെ വിശേഷമെന്താണെന്നു പറയാം. ജിയൊളൊജിക്കൽ സർവ്വേ സ്ഥാപിക്കപ്പെട്ടതു് 1850— നോടടുത്താണു്. അന്നു മുതല്ക്കുള്ള ശാസ്ത്രമാസികകൾ, റോയൽ സൊസൈററി മുതലായ ശാസ്ത്രസമിതികളുടെ പ്രബന്ധങ്ങൾ മുതലായി പല ഗ്രന്ഥങ്ങളും ഭദ്രമായി ബയൻഡ് ചെയ്തു ആ ലൈബ്രറിയിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ടു്. അവ പ്രസിദ്ധം ചെയ്യപ്പെട്ടകാലത്തു സുലഭങ്ങളും സാധാരണങ്ങളുമായിരുന്നു. എന്നാൽ ഇന്നു് അവയിൽ ഓരോന്നും അമൂല്യമായ രത്നമാണു്.

"സഹൃദയ" ഗ്രന്ഥശാലയും ഇങ്ങനെ പ്രവർത്തിച്ചാൽ അതു് കാലക്രമേണ അമൂല്യനിധികളെ ഉൾക്കൊള്ളുന്ന ഒരു വലിയ സ്ഥാപനമായിത്തീരും. ഇപ്പോഴത്തെ ഭാരവാഹികളുടെ കാലം കഴിഞ്ഞാലും ഗ്രന്ഥശാലയുടെ പ്രവൃത്തി നിർവ്വിഘ്നം നടന്നുകൊണ്ടിരിക്കുന്നതിനു വേണ്ട മൂലധനവും ഭരണത്തിന്റെ ശാശ്വതത്വത്തിനു വേണ്ട വ്യവസ്ഥകളും ആവശ്യമാകുന്നു. ഇതെല്ലാം ഭാരവാഹികളുടെ ശ്രദ്ധയിൽ പെട്ടിട്ടുണ്ടായിരിക്കുമല്ലോ.

സഹൃദയഗ്രന്ഥശാലയ്ക്കു സർവ്വമംഗളങ്ങളും ആശംസിച്ചുകൊണ്ടു ഞാൻ വിരമിക്കുന്നു.

നെററിത്തടം, പ്രശാന്തമായി വിശ്വത്തെ മുഴുവൻ കരുണാപ്രസരത്തിൽ മയക്കുന്ന കണ്ണുകൾ, ചുവന്ന പട്ടുതൊപ്പി, നീണ്ട ടാഗൂർ കുപ്പായം, ഒരിക്കലും മറക്കുവാൻ സാദ്ധ്യമല്ലാത്ത ഒരു ദിവ്യജ്യോതിസ്സ്— ഇപ്രകാരമാണ് ടാഗൂർ മഹാകവിയെ അന്നു ഞാൻ കണ്ടതും, എൻെറ മനോമുകുരത്തിൽ ഞാൻ ഇന്നും കാണുന്നതും, എന്നും ആരാധിക്കുന്നതും.

ആശ്രമവാസികളായ ഞങ്ങളെ അനുഗ്രഹിച്ചുകൊണ്ട് പ്രശാന്തഗംഭീരനായി അല്പം കുനിഞ്ഞ് മുന്നോട്ടു നടന്നുവന്ന മഹാകവിയെ ഒരു ചെറിയ പെൺകുട്ടി ഇലഞ്ഞിപ്പൂമാല അണിയിച്ചു സ്വീകരിച്ചു. മറെറാരു പെൺകുട്ടി ഒരു വെളുത്ത പുഷ്പം കളഭത്തിൽ മുക്കി നെററിയിൽ തിലകം ചാർത്തി ശംഖനാദം മുഴക്കി. ബുദ്ധസന്യാസികൾ സിദ്ധാർത്ഥൻെറ ചില ഉപദേശസൂക്തികൾ ചൊല്ലി. ഒരു ചീനവിദ്യാർത്ഥി കൺഫൂഷ്യസിൻെറ ഉപദേശരത്നങ്ങൾ മുഖാന്തിരം ഗുരുദേവന് സ്വാഗതം അരുളി. ഉത്തരായനത്തിലെ പൂമുഖത്തിലെ മങ്ങിയ വെളിച്ചത്തിൽ ഒരുയന്ന പീഠത്തിൽ മഹാകവി ആസനസ്ഥനായി. വിദ്യാർത്ഥികളായ ഞങ്ങൾ ആ വിശ്വമഹാകവിയുടെ പാദം തൊട്ടുവന്ദിച്ചു. അദ്ദേഹം ഞങ്ങളുടെ തലയിൽ തൊട്ട് അനുഗ്രഹിച്ചു. ഞാൻ ഒരു സ്വപ്നലോകത്തിൽ കൂടി സഞ്ചരിക്കുകയാണെന്ന് എനിക്കു തോന്നി. ഗുരുദേവൻെറ ദിവ്യസാന്നിദ്ധ്യം, ടാഗൂർ ഗാനങ്ങളുടെ ആകർഷണീയത, വസന്തകാലത്തെ ഇളംകാററ്, ഉത്തരായനത്തിൻെറ ചുററുമുള്ള പാരസീക ഉദ്യാനം, നീലിമനിറഞ്ഞ ആകാശം, പാശ്ചാത്യപൌരസ്ത്യദേശങ്ങളിലെ വിവിധ വിഭാഗങ്ങളിൽ ഉൾപ്പെട്ട വിദ്യാർത്ഥീവിദ്യാർത്ഥിനികളും അദ്ധ്യാപകന്മാരും അവരുടെ ദേശീയ വസ്ത്രധാരണ വിശേഷങ്ങളോടുകൂടി അവിടെ സമ്മേളിച്ചിരുന്ന ആ രംഗം അവിസ്മരണീയമാണ്.

ഇതിന് പത്തുമാസം മുൻപ് ഞാൻ ശാന്തിനികേതനത്തിലെ ശിക്ഷാഭവനത്തിൽ ഒരു വിദ്യാർത്ഥിയായി ചേർന്ന അവസരത്തിൽ ഗുരുദേവ് ഒരു ലോകസഞ്ചാരത്തിന് പോയിരിക്കുകയായിരുന്നു. മററു പല സ്നേഹിതൻമാരേപ്പോലെ, മഹാകവിയുടെ വ്യക്തിമാഹാത്മ്യത്താൽ ആകർഷിക്കപ്പെട്ടിരുന്ന എനിക്ക് അദ്ദേഹത്തെ കാണുവാനും സംസാരിക്കുവാനും അദ്ദേഹത്തിൻെറ പ്രസംഗതല്ലജങ്ങൾ കേൾക്കുവാനും അത്യാകാംക്ഷ ഉണ്ടായിരുന്നു. ഗുരുദേവൻെറ ആഗമനം ആശ്രമവാസികളായ ഞങ്ങൾക്ക് ഒരു നവജീവനെ പ്രദാനം ചെയ്തു. പ്രായാധിക്യംമൂലം അദ്ദേഹത്തിന് ആഗ്രഹാനുസരണം ആശ്രമത്തിൻെറ വിവിധ ജീവിത ചര്യകളിലും പ്രവർത്തനങ്ങളിലും പ്രവേശിക്കുവാൻ സാധിച്ചിരുന്നില്ലെങ്കിലും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം ശാന്തിനികേതനത്തിലെ നിശബ്ദസുന്ദരമായ അന്തരീക്ഷത്തിൽ എവിടെയും ദൃശ്യമായിരുന്നു.

പ്രഭാതവേളയിൽ സൂര്യൻ ഉദിച്ചുയരുന്നതിന് മുൻപ് മരത്തണലുകളിലിരുന്ന് ഞങ്ങൾ പഠിക്കുകയും വാദപ്രതിവാദങ്ങൾ നടത്തുകയും ചെയ്യുന്ന ചില അവസരങ്ങളിൽ ഗുരുദേവ് സാവധാനത്തിൽ അങ്ങും ഇങ്ങും നടന്ന് ഞങ്ങളുടെ അഭ്യസനരീതിയും മററും സൂക്ഷിച്ചുകൊണ്ടിരിക്കാറുണ്ടായിരുന്നു. ചെറിയ കുട്ടികളുടെ ക്ലാസുകളിൽ പോയി അവരെ ചെറുകഥകൾ പറഞ്ഞ് രസിപ്പിക്കുന്നതും അദ്ദേഹത്തിൻെറ ദിവ്യമോഹനമായ ഗാനങ്ങൾ പാടികേൾപ്പിക്കുന്നതും ഞാൻ ദുർല്ലഭം ചില അവസരങ്ങളിൽ കണ്ടിട്ടുണ്ട്. "ശിശുവിഭാഗ"ത്തിൽ ഗുരുദേവ് ചെല്ലുന്ന ദിവസം കുഞ്ഞുങ്ങൾക്ക് ആനന്ദപൂർണ്ണമാണ്. ആദരാത്ഭുതരസങ്ങൾ കലർന്ന മുഖഭാവത്തോടുകൂടി ഗുരുദേവൻെറ കഥകൾ കേട്ടുകൊണ്ടിരിക്കുന്ന ചെറിയ കുട്ടികൾ അദ്ദേഹത്തിൻെറ നിസ്തുല്യങ്ങളായ നേരംപോക്കുകൾ കേട്ടു പൊട്ടിച്ചിരിക്കുന്നതും അദ്ദേഹം അവരിലൊരാളെപ്പോലെ ചിരിച്ചു രസിക്കുന്നതും സാധാരണമാണ്. ശിശുവിഭാഗത്തിൻെറ ചില യോഗങ്ങളിൽ അദ്ദേഹം സംബന്ധിക്കാറുണ്ട്. യോഗസ്ഥലവും മററും ഒരു പ്രത്യേകരീതിയിൽ അലങ്കരിച്ചു തയ്യാറാക്കിയിരിക്കും. ചെറിയ കവിതകളും കഥകളും ഉപന്യാസങ്ങളും രചിച്ചുകൊണ്ടുവന്ന കുട്ടികൾ വായിക്കുകയും മഹാകവി അവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്തുവന്നു.

ടാഗൂർ മഹാകവിയുടെ ചില നാടകങ്ങൾ അഭിനയിക്കുമ്പോൾ അദ്ദേഹംതന്നെ പാടുകയും രംഗവിധാനങ്ങൾ ഒരുക്കുന്നതിൽ നിർദ്ദേശങ്ങൾ കൊടുക്കുകയും ചെയ്യാറുണ്ട്. ഒരു ദിവസം ഞങ്ങളുടെ ആശ്രമത്തിൻെറ വാർഷികദിനമായിരുന്നു. ഗ്രന്ഥശാലയുടെ മുൻവശത്തു ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നു വന്നുചേർന്നിരുന്ന സംസ്കാരസംപൂർണ്ണമായ ഒരു സദസ്സ് ഇരിക്കുന്നു. നടനവേദിയുടെ ഒരുവശത്ത് ഒരു മാർബിൾപീഠത്തിൽ പീതാംബരധാരിയായി ജ്യോതിർപ്രസരം ചെയ്തുകൊണ്ടു മഹാകവി ഉപവിഷ്ടനായിരുന്നു. ഒരു സുപ്രസിദ്ധ നർത്തകിയായ ശ്രീമതി ഹാത്തീസിംഗ് ഏററവും മനോഹരമായ രീതിയിൽ നർത്തനം ചെയ്യുകയും മഹാകവിതന്നെ ഗാനാലാപം ചെയ്തുകൊണ്ടിരിക്കയുമായിരുന്നു. ആ രംഗത്തിൻെറ അവസാനത്തിൽ ആനന്ദസംപൂർണ്ണമായിരുന്ന സദസ്സ് കരഘോഷം മുഴക്കി ശ്രീമതിയുടെ നർത്തനത്തെ പ്രോത്സാഹിപ്പിച്ചു. പെട്ടെന്നു മഹാകവിയുടെ മുഖം അരുണവർണ്ണമായി. കലാസ്വാദനനിയന്ത്രണമി

ല്ലാത്ത സദസ്സിനെ ശകാരിക്കതന്നെ ചെയ്തു. ആ രംഗത്തിന്റെ കലാപരിപൂർണ്ണത്വം നിശ്ശബ്ദതകൊണ്ടുമാത്രം സാധിക്കേണ്ടതാണെന്നും അപ്രകാരം നിയന്ത്രിക്കുവാൻ സാധ്യമല്ലാത്തവർ ആ ദിവ്യമോഹനമായ കലാവേദിയെ മലിനപ്പെടുത്തരുതെന്നും ടാഗ്ഗൂർമഹാകവി ശാസിച്ചു.

ഗുരുദേവനെ ചില അവസരങ്ങളിൽ കണ്ടു സംസാരിക്കുവാൻ അവസരം കിട്ടിയപ്പോളെല്ലാം അദ്ദേഹം കേരളത്തിലെ കലാസമ്പത്തിനെക്കുറിച്ചും വിശിഷ്യ കഥകളി കൈകൊട്ടിക്കളി മുതലായവയെസംബന്ധിച്ചും വളരെ കാര്യമായി ചോദിക്കാറുണ്ടായിരുന്നു. അക്കാലം, വള്ളത്തോൾ കേരളകലാമണ്ഡലം സ്ഥാപിക്കുവാനായി യത്നിച്ചുകൊണ്ടിരുന്ന കാലമായിരുന്നു. വള്ളത്തോളിന്റെ ഒരു കവിത “ത്രിവേണി” എന്ന മാസികയിൽ ഇംഗ്ലീഷിൽ തർജ്ജിമ ചെയ്തു പ്രസിദ്ധം ചെയ്തിരുന്നതിലേക്കു ഞാൻ മഹാകവിയുടെ ശ്രദ്ധയെ ആകർഷിച്ചു. ഭാവനാസമ്പന്നന്മാരായ കവികളും കലാകാരന്മാരുമുള്ള കേരളത്തിനും ബംഗാളിനും പല സംഗതികളിലും ഐകരൂപ്യമുണ്ടെന്നും ഈ രണ്ടു രാജ്യങ്ങളും തമ്മിൽ കൂടുതൽ സമ്പർക്കമുണ്ടാകേണ്ടതു് ഭാരതീയസംസ്കാരത്തിന്റെ വളർച്ചയ്ക്കു അനുപേക്ഷണീയമാണെന്നും ഗുരുദേവൻ പല അവസരങ്ങളിലും അഭിപ്രായപ്പെട്ടിട്ടുണ്ടു്.

ഗാന്ധിജയന്തി, ഗാന്ധിദിനം, വർഷമംഗൾ, വസന്തോത്സവം മുതലായ എല്ലാ വിശേഷാവസരങ്ങളിലും എല്ലാ ബുധനാഴ്ചയും ‘മന്ദിര’ത്തിൽ (ക്ഷേത്രം) വച്ചു നടത്താറുള്ള പ്രാർത്ഥനകളിലും മഹാകവി പങ്കുകൊള്ളുകയും സംസാരിക്കുകയും ചെയ്യാറുണ്ടായിരുന്നു. ലോകസഞ്ചാരത്തിനുശേഷം ശാന്തിനികേതനത്തിൽ മടങ്ങിയെത്തിയതിന്റെ അടുത്ത ബുധനാഴ്ച ‘മന്ദിര’ത്തിലെ പ്രാർത്ഥനയിൽ ഗുരുദേവനും സംബന്ധിച്ചിരുന്നു. അന്നു ചൈനാജപ്പാൻ യുദ്ധം (മഞ്ചൂക്കിയോ യുദ്ധം) ആരംഭിച്ചിരുന്നു. കൂടാതെ ഇന്ത്യയിലെ രാഷ്ട്രീയലോകവും ഏററവും പ്രക്ഷുബ്ധമായിരുന്നു. മഹാകവി മന്ദിരത്തിൽ വരുമെന്നറിഞ്ഞിരുന്നതിനാൽ, ആശ്രമവാസികൾ എല്ലാം രാവിലെ ഘണ്ടാനാദം മുഴങ്ങിയപ്പോൾമുതൽ സ്ഫടികഭിത്തികളും മാർബിൾ തറയുമുള്ള മനോഹരമായ മന്ദിരത്തിൽ വന്നുകൊണ്ടിരുന്നു. സാർവ്വലൗകികസാഹോദര്യത്തിനും സമത്വത്തിനുംവേണ്ടി നിലകൊള്ളുന്ന ശാന്തിനികേതനത്തിൽപോലും പ്രക്ഷുബ്ധമായ ബഹിർലോകത്തിന്റെ പ്രതിച്ഛായ ഒരു നേരിയ തിരശ്ശീലയിൽകൂടി ദൃശ്യമായിരുന്നു. ഞങ്ങളെല്ലാവരും ടാഗ്ഗൂർകുപ്പായം ധരിച്ചു ശുഭ്രമായ തറയിൽ ഇരുന്നു “വൈതാളികസംഘം” സംഗീതസാമഗ്രികളോടുകൂടി ഒരുവശത്തു നിന്നിരുന്നു. ഞങ്ങളുടെ മുൻവശത്തു് ഒരു ചെറിയ പരവതാനി വിരിച്ചു് അതിന്റെ മുൻപിൽ ഒരു ചെറിയ മാർബിൾ പീഠത്തിൽ ഏതാനും പുഷ്പങ്ങളും വച്ചിരുന്നു. മഹാകവി ഒരു നീണ്ട നീലക്കുപ്പായവും നീലത്തൊപ്പിയും ധരിച്ചു് ആഗതനായപ്പോൾ ഞങ്ങൾ നിശ്ശബ്ദരായി എഴുന്നേററു് നിന്നു് ഉപചാരപൂർവ്വം സ്വീകരിച്ചു. “വൈതാളികസംഘം” ഗുരുദേവനാൽ വിരചിതമായതും വസന്തകാലത്തിന്റെ മനോഹാരിതയെ വർണ്ണിക്കുന്നതുമായ ഒരു ഗാനം പാടി. അനന്തരം മഹാകവി ബംഗാളിഭാഷയിൽ, ലോകത്തെ അഭിമുഖീകരിച്ചിരിക്കുന്ന വിനാശകപ്രസ്ഥാനങ്ങളേയും അതിനു് കാരണഭൂതമായ ഭൗതികശക്തിയേയും കഠിനമായി എതിർക്കുകയും ഇന്ത്യയെപ്പോലെ ആത്മീയ പ്രഭാവമുള്ള ഒരു പൗരസ്ത്യജനസമുദായത്തിന്റെ ചിന്താഗതിയെ പ്രസ്പഷ്ടമാക്കുകയും ചെയ്തു പ്രസംഗിച്ചു. ആ പ്രസംഗം ചെയ്തുകൊണ്ടിരിക്കുമ്പോൾ എന്റെ സാധാരണ ദൃഷ്ടികൾക്കും ചിന്താഗതിക്കും അതീതമായ ഒരു ലോകത്തിലേക്കു് എന്നെ അജ്ഞാതമായ ഒരു ശക്തി ആനയിക്കുന്നതുപോലെ തോന്നി. ലോകത്തെ ക്രൂരതയുടേയും ദുരാഗ്രഹത്തിന്റേയും അസന്മാർഗ്ഗികത്വത്തിന്റേയും ഘോരവലയങ്ങളിൽനിന്നു് രക്ഷപ്പെടുത്തുവാൻ പരാശക്തിയുടെ ഒരു നവ്യസന്ദേശവാഹകനായി പ്രത്യക്ഷപ്പെട്ട ഒരു പ്രവാചകനായി ആ പ്രഭാതത്തിൽ ടാഗ്ഗൂർ മഹാകവിയെ ഞാൻ കണ്ടു. ഇന്നും അചഞ്ചലമായ ആത്മീയ പ്രഭാവത്തോടുകൂടി പുരോഗമിക്കുന്ന ഭാരതം ഒരു നവീനകാലഘട്ടത്തിലേക്കു് പ്രവേശിച്ചിരിക്കുന്നു. ലോകത്തെ മുഴുവനും ക്രൂരതയും ദുരാഗ്രഹവും അധികാരപ്രമത്തതയും ഗ്രസിച്ചു തുടങ്ങിയിരിക്കുന്നു. സാർവ്വലൗകിക സാഹോദര്യത്വത്തിലും സമത്വത്തിലും അടിയുറച്ചു നിൽക്കുന്ന ശാന്തിനികേതനത്തിലെ മഹാകവി രോഗശയ്യയിൽനിന്നു് മാനവസമുദായത്തിന്റെ പരമ്പരാസിദ്ധമായ മഹനീയ സംസ്കാരത്തെ മൃഗീയതയിൽനിന്നു് രക്ഷിക്കുവാനായി മുഴക്കിയ കാഹളധ്വനി വെറും വനരോദനമായി കലാശിക്കയില്ലെന്നു് വിശ്വസിക്കാം.

മഹാകവിയുടെ അവസാന ദിവസത്തിൽപോലും അദ്ദേഹത്തെ ചിന്താകുലമാക്കിക്കൊണ്ടിരുന്ന ഏക പ്രശ്നം തന്റെ ഭാവനാശിശുവായ വിശ്വഭാരതിയുടെ ഭാവിയായിരുന്നു. ഗുരുദേവ് ദിവംഗതനാകുന്നതിനു് ഏതാനും മാസങ്ങൾക്കു് മുൻപു വരെ വിശ്വഭാരതിയുടെ സാമ്പത്തികാടിസ്ഥാനം പ്രബലമാക്കുവാൻ വേണ്ടി ബോംബേ, കല്ക്കത്താ മുതലായ നഗരങ്ങളിലേ വാണിജ്യവ്യവസായപ്രമുഖരേ സമീപിച്ചപ്പോൾ മഹാത്മാഗാന്ധി ഒരു പ്രസ്താവന പുറപ്പെടുവിച്ചതു് ഇന്നും ഭാരതീയരുടെ ചെവികളിൽ മാറെറാലി കൊള്ളുന്നുണ്ടായി

# സാഹിത്യവും ജീവിതവും.

(പി. ദാമോദരൻ പിള്ള ബി. എ.)

കവിത എന്നതു് ജീവിതവിമർശമാണെന്ന ഒരു ആംഗലകവിയും നിരൂപകനുമായിരുന്ന ആർനോൾഡിന്റെ അഭിപ്രായം. ഈ അഭിപ്രായത്തിനു് പാശ്ചാത്യരിലും പൗരസ്ത്യരിലും ഏറെക്കുറെ ഉറച്ച പ്രതിഷ്ഠതന്നെ ലഭിച്ചിട്ടുമുണ്ടു്. "നാം സ്വപ്നവസ്തു നിർമ്മിതരാണു്" എന്നു് ഷേക്സ്പിയരും, "നമ്മുടെ ഏററവും മധുരമായ ഗാനങ്ങൾ ഏററവും ശോകമയമായ ചിന്തകളെ വഹിക്കുന്നവയാകുന്നു" എന്നു് ഷെല്ലിയും, "ജീവിതം എന്നതു് ഏകവർണ്ണമായ ഈശ്വരപ്രകാശത്തെ ബഹുവർണ്ണങ്ങളായി വിഘടനം ചെയ്യുന്ന ഒരു വർണ്ണസപ്തകമത്രേ" എന്നു് സരോജിനിദേവിയും, "കാമാർത്താഹി പ്രകൃൽകൃപണാശ്ചേതനാഽചേതനേഷു" എന്നു കാളിദാസനും, "ഹിരണ്യമേവാർജ്ജയ; നിഷ്ഫലാകലാ" എന്നു ഹർഷനും പറയുമ്പോൾ, മാത്യൂ ആർനോൾഡിന്റെ മതം ശരിയാണെന്നു് തോന്നിപ്പോകുന്നു.

എങ്കിലും അതത്ര ശരിയാണെന്നു് പറയാൻ നിർവ്വാഹമില്ല. ഒന്നാമതു് അദ്ദേഹത്തിന്റെ അഭിപ്രായം അവ്യക്താർത്ഥമായിരിക്കുന്നു. ജീവിതത്തെപ്പററിയുള്ള, അഥവാ ജീവിതത്തിന്റെ വിമർശനം കവിതയാകുമെങ്കിൽ തത്വശാസ്ത്രം മുതൽ കീഴോട്ടുള്ള എല്ലാ ശാസ്ത്രങ്ങളും ജീവിതത്തെ ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ വിമർശിക്കുന്നവയാകയാൽ അവയെല്ലാം കാവ്യകോടിയിൽ ഉൾപ്പെടാതെ നിവൃത്തിയില്ല. ഇതിന്റെ അനുപപത്തി സ്വയം വ്യക്തമാണല്ലോ.

ശാസ്ത്രകാരൻ ഗവേഷണാദികൾകൊണ്ടു കണ്ടുപിടിക്കുന്ന ജീവിതതത്വങ്ങളെ കാവ്യകാരൻ ഏതോ ദുർഗ്രഹമായ അതീതബോധത്താൽഅനായാസേന വെളിപ്പെടുത്തുമ്പോൾ ആതു് ജീവിതവിമർശകമാകാതെ ഗത്യന്തരമില്ല, അതാണു് മാത്യൂ ആർനോൾഡിന്റെ കാവ്യസിദ്ധാന്തം, എന്നാണെങ്കിൽ, അതിൽ ഒട്ടുപരമാർത്ഥമുണ്ടെന്നു സമ്മതിക്കുകതന്നെ വേണം. എങ്കിലും, അപ്പോഴും മേൽപ്പറഞ്ഞ സംശയം ശേഷിക്കുകയില്ലേ? രണ്ടു കൂട്ടരും പറയുന്നതു് ഒന്നുതന്നെയാണെങ്കിൽ ഏതെങ്കിലും ഒരു കൂട്ടർ മതിയാകുമല്ലോ. കവിതയെന്നും ശാസ്ത്രമെന്നും രണ്ടെണ്ണത്തിന്റെ ആവശ്യം തന്നെ എന്തു്?

ടാഗോർ മഹാകവി ഒരിക്കൽ പറഞ്ഞു, ഒരാശയം നിങ്ങൾ വെളിപ്പെടുത്തിയില്ലെന്നു കരുതി ഖേദിക്കേണ്ടെന്നു്. എന്തെന്നാൽ ആ ആശയം നിങ്ങൾക്കു മുൻപുതന്നെ ഉണ്ടായിരുന്നു, നിങ്ങൾക്കു ശേഷവും അതു നിലനിൽക്കുകയുംചെയ്യും. നിങ്ങളല്ലെങ്കിൽ മറെറാരാൾ അതു് ഏതെങ്കിലും ഒരുകാലത്തു വെളിപ്പെടുത്താതിരിക്കയുമില്ല. ആശയത്തിനു് ഒരിക്കലും നാശം സംഭവിക്കുന്നില്ലെന്നും, എല്ലാവരും പറയുന്നകാര്യം ഒന്നുതന്നെയാണെന്നുമാണല്ലോ ഇതിന്റെ സാരം. അങ്ങിനെയാണെങ്കിൽ പിന്നെന്താണൊരു വ്യത്യാസം? ആശയപ്രകാശനത്തിനു് ഓരോരുത്തനും സ്വീകരിക്കുന്ന രീതിയിലാണു് ആ വ്യത്യാസം സ്ഥിതിചെയ്യുന്നതു്. ഇതിൽ ധ്വനിക്കുന്നതു് "രീതിരാത്മാ കാവ്യസ്യ" എന്നുള്ള ആ പഴയ സിദ്ധാന്തംതന്നെയായിരിക്കും.

ശാസ്ത്രകാരനും കവിയുംതമ്മിലുള്ള വ്യത്യാസവും ഇതുതന്നെയാണെന്നുവരുന്നു. രണ്ടുപേരും ഒരേ തത്വംതന്നെ കണ്ടെത്തുന്നെങ്കിലും അവരുടെരീതികൾ അത്യന്തവ്യത്യസ്തങ്ങളാണല്ലോ. അങ്ങനെയാണെങ്കിൽ കവിയുടെ മഹത്വം സ്ഥിതിചെയ്യുന്നതു ജീവിതവിമർശത്തിലല്ലെന്നു പറയേണ്ടിവരുന്നതാണു്. എന്തെന്നാൽ, അതു ശാസ്ത്രകാരന്റെ മാത്രം രീതിയാണു്, കവിയുടേതല്ല. ഈ അവസ്ഥയിൽ മാത്യൂ ആർനോൾഡിന്റെ സിദ്ധാന്തം എങ്ങനെ ശരിയാകും? കാവ്യത്തിനു്, അഥവാ സാഹിത്യകലയ്ക്കു് ശാസ്ത്രവിലക്ഷണമായ ഒരു രീതിയാണുള്ളതെന്നു മാത്യൂ ആർനോൾഡ് സമ്മതിക്കുന്നില്ല.

"മനുഷ്യനു മരണമുണ്ടു്" എന്നുള്ളതത്വം ശാ

---

രിക്കും. ടാഗൂർ മഹാകവിയെപ്പോലെ വിശ്വവിഖ്യാതനായ ഒരു മഹാപുരുഷൻ ലോകത്തിനു് പ്രദാനം ചെയ്യുത്തും ആദർശസംപൂർണ്ണവുമായ ഒരു വിദ്യാഭ്യാസ സ്ഥാപനത്തിനുവേണ്ടി, എൺപതുവയസ്സായ അതിന്റെ സ്ഥാപകൻ അനാരോഗ്യസ്ഥിതികളെ വകവയ്ക്കാതെ ഭാരതത്തിന്റെ ഒരററം മുതൽ മറേറഅററം വരെ ക്ലേശങ്ങൾ സഹിച്ചു് യാത്രചെയ്യുന്ന കാഴ്ച ഹൃദയഭേദകമാണെന്നും ആത്മാഭിമാനമുള്ള ഏതു ഭാരതീയനും അതു് അസഹ്യമായിരിക്കുമെന്നുമാണു് അദ്ദേഹം പ്രസ്താവിച്ചതു്. സാർവ്വലൗകിക സാഹോദര്യത്തിനുവേണ്ടി നിലകൊള്ളുന്ന വിശ്വഭാരതിയെ സർവ്വവിധത്തിലും സഹായിച്ചു് അഭിവൃദ്ധിപ്പെടുത്തുകയായിരിക്കും മഹാകവിയുടെ സ്മരണയെ ശാശ്വതീകരിക്കുവാനുള്ള ഉത്തമമാർഗ്ഗം.

സ്ത്രകാരൻ വെളിപ്പെടുത്തുന്ന കവിയും ഇതുതന്നെ പറയും. പക്ഷെ രണ്ടുപേരുടെയും രീതിവ്യത്യാസംകൊണ്ടു കവി പറയുന്നതുമാത്രമേ നമുക്കു രസകരമോ ഹൃദ്യമോ ആയി അനുഭവപ്പെടുന്നുള്ളു. അപ്പോൾ ജീവിതവിമർശത്തിലല്ല കാവ്യകല വിലഗ്നമായിരിക്കുന്നതെന്നു വ്യക്തമാകുന്നു. രസകരമായ രീതി കാവ്യത്തിന്റേതാകുന്നു. രസകരമായുള്ളതെല്ലാം സൗന്ദര്യാവഹങ്ങളുമാണ്. അതിനാൽ സൗന്ദര്യംതന്നെയാണു കാവ്യത്തിന്റെ ജീവൻ എന്നു സിദ്ധമാകുന്നു. ഇവിടെ "രീതിരാത്മാ കാവ്യസ്യ", "കാവ്യരസാത്മകം കാവ്യം" എന്നീ സിദ്ധാന്തങ്ങൾ ഒന്നുതന്നെയാണെന്നു വെളിപ്പെടുന്നു.

സാഹിത്യം ജീവിതത്തെ വിമർശിക്കട്ടെ, വിമർശിക്കാതിരിക്കട്ടെ, തത്വങ്ങൾ ചൊരിയട്ടെ, ചൊരിയാതിരിക്കട്ടെ— അതല്ല കാര്യം. വിമർശം രസകരമായിരിക്കണം. തത്വപ്രതിപാദനം സൗന്ദര്യാവഹമായിരിക്കണം അതില്ലെങ്കിൽ സാഹിത്യമില്ല.

സാഹിത്യം സുന്ദരമാണെന്നും ആയിരിക്കണമെന്നും വാദിക്കുന്നവരെ ഭ്രാന്തന്മാരായി ഗണിക്കാൻ ചിലക്ക് ഒരു പ്രയാസവുമില്ലല്ലോ. ജീവിതത്തിന്റെ യാതനകളെ വർണ്ണിച്ച് മനുഷ്യരെയും ജീവിതത്തെയും നന്നാക്കി ജീവിതത്തിനുവേണ്ടി നിലനിൽക്കുകയാണ് സാഹിത്യത്തിന്റെ കർത്തവ്യമെന്ന് ഇവർ സിദ്ധാന്തിക്കുന്നു. ശരിയായിരിക്കാം. പക്ഷെ ജീവിതമാകുന്ന ഈ യാതനയുടെ വർണ്ണന ഫലിക്കണമെങ്കിൽ അനുവാചകർ ആ വർണ്ണനയിൽ രസിക്കുക തന്നെ വേണ്ടിയിരിക്കുന്നു. അതിനാൽ വർണ്ണനാപരമായ ആ സാഹിത്യം രസകരമായിരിക്കണം, അഥവാ സൗന്ദര്യാവഹമായിരിക്കണമെന്നു സിദ്ധിക്കുന്നില്ലേ? അപ്പോഴും സാഹിത്യത്തിന്റെ ജീവൻ സൗന്ദര്യമാണെന്നാണല്ലോ കാണുന്നത്. സാഹിത്യം ജീവിതത്തിനുവേണ്ടിമാത്രം ഉൽഭവിച്ചാലും അതിന് സ്വധർമ്മം നിറവേററുന്നതിന് സൗന്ദര്യമാണാവശ്യം എന്ന് പ്രായോജനികന്മാർ മനസ്സിലാക്കാത്തതാണ് അൽഭുതം.

എങ്കിലും മററു ചില കോമളകലകളെ അപേക്ഷിച്ച് സാഹിത്യത്തിൽ മററു ചില ധർമ്മങ്ങൾകൂടി ഉൾപ്പെടുത്താൻ സൗകര്യക്കൂടുതൽ ഉള്ളതുകൊണ്ട് അതിനെ ഒരു ശുദ്ധകലയായി ഗണിക്കുന്നില്ല.' സന്മാർഗ്ഗോപദേശം, ആശയപ്രചാരം, തത്വചിന്ത, മുതലായവയെല്ലാം സാഹിത്യം എന്ന ഒററ ശബ്ദത്താൽ ഉപലക്ഷിതങ്ങളാണല്ലോ, ഇതുകൊണ്ട് സാഹിത്യം മാത്രമല്ല, കലകളെല്ലാംതന്നെ പ്രായോജനികങ്ങളാണെന്ന് സിദ്ധാന്തിക്കാൻ ചിലർ തീരെ മടിക്കുന്നില്ല. പ്രകാശമുള്ള ചന്ദ്രനിൽ ഇരുട്ടുണ്ടെന്നു പറയുമ്പോൾ, പ്രകാശമുള്ള സർവ്വ ഗോളങ്ങളിലും ഇരുട്ടുണ്ടായിരിക്കണമെന്ന് ശഠിക്കുന്നതുപോലെയാണിത്.

ജീവിതത്തിൽ വർത്തിക്കുന്ന മനുഷ്യന്റെ ഭാഷ ജീവിതാനുവർത്തിയായിരിക്കും. ഭാഷാമൂലകമായ സാഹിത്യം ജീവിതത്തിന്റെ ജന്തുധർമ്മപരമായ ജഡാവശ്യങ്ങളിൽനിന്ന് ഒട്ടേറെ വിമുക്തമാണെങ്കിലും, ജീവിതത്തെ പാടെ ഉപേക്ഷിക്കാൻ അതിന് നിവൃത്തിയില്ല. മനുഷ്യൻ എന്തു ചെയ്താലും ജീവിതം അതിൽ പ്രതിഫലിക്കുകതന്നെ ചെയ്യുന്നതുമാണ്. സാഹിത്യം ഈ നിയമത്തെ സർവ്വദാ ആദരിക്കുന്നു. അങ്ങനെയായിരിക്കെ, അഥവാ, സ്വതേ എപ്പോഴും ജീവിതത്തെ പ്രതിഫലിപ്പിക്കുന്ന ഒരു വസ്തു അതിനെ പ്രതിഫലിപ്പിക്കുന്നതായിത്തന്നെയിരിക്കണമെന്ന് അലറിക്കൊണ്ടു പരക്കം പായുന്നതെന്തിന്?

ജനസാമാന്യത്തിന്റെ വികാരവിചാരങ്ങൾ, അഭിലാഷങ്ങൾ മുതലായവയായിരിക്കണം സാഹിത്യത്തിന്റെ പ്രതിപാദ്യവസ്തുക്കൾ എന്നായിരിക്കും ഇതിനുത്തരം. പക്ഷെ ആരുടെയും വികാരാദികൾ തമ്മിൽ മൗലികമായ വ്യത്യാസമൊന്നുമില്ലെന്നുള്ളതാണ് വാസ്തവം. തൊഴിലാളിക്കും മുതലാളിക്കും വിശപ്പ് ഒന്നുപോലെയാണ്. ഇരുക്കൂട്ടരുടേയും വിചാരം പണം വേണമെന്നുമാണ്. അങ്ങനെയിരിക്കെ ദരിദ്രന്റെ വികാരത്തെമാത്രം വർണ്ണിച്ചാൽ സാഹിത്യം കൂടുതൽ ജീവിതാനുവർത്തിയായിരിക്കുമെന്നു വിചാരിക്കാൻ യാതൊരുവഴിയും കാണുന്നില്ല. പണക്കാരനും പാവത്തിനും കാമവികാരം തുല്യമാണ്. ആ അവസ്ഥയിൽ രാജാക്കന്മാരുടെ ശൃംഗാരകഥകൾ വർണ്ണിച്ചാൽ സാഹിത്യം സങ്കുചിതമായിപ്പോകുമെന്നു വിചാരിക്കാൻ എന്തു വഴിയാണുള്ളത്? ദരിദ്രജീവിതം സാഹിത്യത്തിൽ പ്രതിഫലിക്കണമെന്ന് പറയുന്നതും, അതുമാത്രമേ സാഹിത്യമാകയുള്ളു എന്നു പറയുന്നതും രണ്ടു രണ്ടു തന്നെയാണെന്ന് പലരും ഓർക്കാറുമില്ല. അത്രതന്നെയുമല്ല, ജീവിതം പ്രതിഫലിച്ചാൽ അത് സാഹിത്യമായിത്തീരണമെന്നില്ലതാനും.

ജീവിതവും, സാമൂഹ്യസ്ഥിതിയും ഇല്ലാത്ത സാഹിത്യം ചിലക്ക് തീരെ അരോചകവുമാണ്. ജീവിതത്തിൽ ദുഃഖങ്ങളും, സുഖങ്ങളും, ജനനവും മരണവും, സാമർത്ഥ്യവും മാത്സരവും മററും മററും ഉണ്ടെന്നറിയാത്തവരില്ല. എന്നാൽ ഇതെല്ലാം വരവർണ്ണം തെററാതെ പകർത്തിവച്ചാലും അത് സാഹിത്യമാകയില്ലെന്ന് ഓർക്കാത്തതാണ് ഒരു നേരമ്പോക്ക്. സാമൂഹ്യസ്ഥിതിയുടെ കഥയും മറെറാന്നല്ല. ജനങ്ങൾ ധനികരും, ദരിദ്രരും, അക്ഷരാഭ്യാസമുള്ളവരും, ഇല്ലാത്തവരും, കാലത്തും വൈ

കിട്ടും പല്ലു തേയ്ക്കുന്നവരും മററും ആണെന്നു് അക്ഷരത്തിലും അക്കത്തിലും, മററു വല്ലതുമുണ്ടെങ്കിൽ അതിലും "ഇമ്പൊസിഷൻ" എഴുതുന്നതുപോലെ, നെടുകയും കുറുകയും, കോണോടുകോണായും എഴുതിവെച്ചാലും അതു് സാഹിത്യമാകയില്ല. എന്നിരുന്നിട്ടും നമ്മുടെ ചില പ്രൊഫസറന്മാർ സാമൂഹ്യസാഹിത്യത്തിനുവേണ്ടി വാദിക്കുമ്പോൾ, സമുദായചരിത്രമാണു് സാഹിത്യമെന്നു അവർ എങ്ങനെയോ ധരിച്ചു വശായിരിക്കുന്നതുപോലെയാണു തോന്നുക.

സാഹിത്യത്തിൽ സമുദായവും ജീവിതവും ഉണ്ടായിരിക്കുമെങ്കിലും സാഹിത്യം അതുകൊണ്ടല്ല സാഹിത്യമായിത്തീരുന്നതെന്നാണു് ഓർക്കാനുള്ളതു്. ഒരു കെട്ടിടത്തിൽ കല്ലും മരവും ഉണ്ടാകുമെന്നിരുന്നാലും അവയല്ല കെട്ടിടം. അങ്ങനെയാണെങ്കിൽ കുറെ കല്ലും മരവും കാണുന്നിടത്തെല്ലാം ഓരോ കെട്ടിടവും കാണേണ്ടതായിരുന്നു. എന്തു ചെയ്യാം! അതു് സംഭവിക്കുന്നില്ലല്ലോ. കെട്ടിടം ഉണ്ടാക്കാനുള്ള കരുക്കൾ വേറെ, അവകൊണ്ടു് ഉണ്ടാകുന്ന കെട്ടിടം വേറെ, അതുപോലെ തന്നെ സാഹിത്യത്തിന്റെ കരുക്കളായ സമുദായവും ജീവിതവുംസാഹിത്യമല്ല.അവ സാഹിത്യമാണെങ്കിൽ പേനയും മഷിയുംപോലും സാഹിത്യമാണെന്നു പറയേണ്ടിവരുന്നതാണു്. അത്രമാത്രമല്ല, സമുദായം, ജീവിതം മുതലായവ അടങ്ങിയ ശാസ്ത്രം, ചരിത്രം എന്നിവയെല്ലാം അവയോടൊപ്പം സാഹിത്യമായി കലാശിക്കയും ചെയ്യുമായിരുന്നു.

കലകലയ്ക്കു വേണ്ടിയാണോ, അതോ, കലപ്പ, മൺവെട്ടി മുതലായവയെപ്പോലെ ജീവിതത്തിനുവേണ്ടിയാണോ എന്നുള്ള തർക്കം കലകളിൽ ഏററവും ക്രൂടുതലായി ബാധിക്കുന്നതു സാഹിത്യത്തെയാണെന്നു മുകളിൽ സൂചിപ്പിച്ചു. കലപ്പയും മൺവെട്ടിയും ജീവിതാവശ്യത്തിനു്, എന്നു വച്ചാൽ, ജീവസന്ധാരണത്തെ സുകരമാക്കുന്നതിനു് ഉപകരിക്കുന്നു. ഈ അർത്ഥത്തിൽ കല ഒരിക്കലും മനുഷ്യനാവശ്യമില്ല. കല എന്തെന്നറിയാത്ത എത്രയോപേർ മൃഗങ്ങളെപ്പോലെ ജീവിക്കുന്നു! "നിഷ്ഫലാകലാ" എന്നു ഹർഷനും, "സകല കലയും നിരുപയോഗമാണു്" എന്നു ഓസ്കർവൈൽഡും പറയുന്നതിനു കാരണം ഇതാണു്. അതിനാൽ ജീവിതത്തിനുവേണ്ടിയല്ല കല, എന്നു സിദ്ധിക്കുന്നു.

ഷേക്സ്പിയർ മഹാകവിയുടെ അവസാനകൃതിയെന്നു പറയപ്പെടുന്ന "ടെംപെസ്റ്റ്" നാടകത്തിന്റെ ഘടനയ്ക്കു് ഒരു മഹത്തായ വിശേഷതയുണ്ടു്. പ്രോസ്പെറോ എന്ന മന്ത്രസിദ്ധനായ നായകൻ കപ്പലുടഞ്ഞു് വിജനമായ ഒരു ദ്വീപിൽ അകപ്പെടുന്നു. മന്ത്രശക്തികൊണ്ടു് അയാൾ അവിടത്തെ സ്വദേശിയായ ക്യാലിബാൻ എന്ന വികൃതസത്വത്തെ സ്വഹിതാനുവർത്തിയാക്കിത്തീർക്കുന്നു. വിറകുവെട്ടുക, വെള്ളം കോരുക മുതലായവയാണു് അവന്റെ ജോലി. ഇടക്കിടയ്ക്കു ആ സത്വത്തിനുപോലും സ്വാതന്ത്ര്യത്തെപ്പററി വിചാരമുണ്ടാകയും, പ്രോസ്പെറോയ്ക്കു് തന്റെ അമ്മയുടെ വകയായിരുന്ന ആ ദ്വീപിൽ അവകാശമൊന്നുമില്ലെന്നു് പിറുപിറുക്കുകയും ചെയ്യുന്നു. അപ്പോൾ അവൻ കഠിനശിക്ഷയ്ക്കു വിധേയനാകേണ്ടിവരുന്നു.

പതിനാറാംനൂററാണ്ടിൽ ഇംഗ്ലീഷുകാർ പ്രോസ്പെറോയെപ്പോലെ അന്യദേശങ്ങളൽ കുടിയേറിത്തുടങ്ങിയപ്പോഴാണു് ഷേക്സ്പിയർ ടെംപെസ്റ്റ് എഴുതിയതു്. അനന്തരം വളരെക്കാലം കഴിഞ്ഞപ്പോൾ അവർ ഉപനിവേശരാജ്യങ്ങളെ കീഴടക്കി ഭരണം തുടങ്ങുകയും, ക്യാലിബാനെപ്പോലെ അപരിഷ്കൃതരായിത്തോന്നിയ സ്വദേശികളുടെ സ്വാതന്ത്ര്യവാദത്തെ ശിക്ഷിക്കുകയും ചെയ്തുതുടങ്ങി. ടെംപെസ്റ്റിൽ ഈ ജീവിതാനുഭവം എത്ര ഭംഗിയായി വ്യംഗ്യമര്യാദയിൽ വെളിപ്പെടുത്തിയിരിക്കുന്നു എന്നു നോക്കുക.

ഇതു ജീവിതത്തിനുവേണ്ടിയുള്ള കലാനിർമ്മാണത്തിനു് ഉദാഹരണമായി ഉദ്ധരിക്കപ്പെടാവുന്നതാണു്. ഒരു ജനസമുദായം പ്രായേണ അവശവും, പ്രാകൃതവും ആയ മറെറാരു സമുദായത്തെ കൈയേറുന്നതു് ഒന്നാംതരം സാഹിത്യവിഷയമാണല്ലോ.

എന്നാൽ, പുരോഗമനസാഹിത്യത്തിൽ ഇതെങ്ങനെ പ്രതിപാദിക്കപ്പെടും? ഇംഗ്ലീഷുകാർ ഇന്ത്യയെ ഭരിക്കുമ്പോൾ ഉള്ള ന്യൂനതകൾ അനുഭവിക്കുന്ന കുറെ കഥാപാത്രങ്ങൾ, പദ്യത്തിലോ ഗദ്യത്തിലോ നിലവിളിക്കയോ, പിറുപിറുക്കുകയോ, തല്ലുകൊള്ളുകയോ, ജയിൽ കയറുകയോ ചെയ്യുന്നതായിരിക്കും അതിൽ നാം കാണുന്നതു്. അതും ഷേക്സ്പിയറുടെ പ്രതിപാദനവും തമ്മിലുള്ള വ്യത്യാസം നോക്കുക. ഷേക്സ്പിയറുടെ രീതിയിൽ പ്രതിപാദിക്കാൻ കഴിവുണ്ടെങ്കിൽതന്നെയും അതു ജനസാമാന്യത്തിനു സുഗ്രഹമാകയില്ല. ജനസാമാന്യത്തിനു സുഗ്രഹമായ രീതിയിൽ എല്ലാം പച്ചയായി പറയുമ്പോൾ അതിന്റെ ആസ്വാദ്യത കെട്ടുപോകയും ചെയ്യും. ഇതാണു് പുരോഗമനസാഹിത്യത്തിന്റെ ധർമ്മസങ്കടം.

മറെറാരു കാര്യംകൂടി പറയേണ്ടതുണ്ടു്. മേൽപറഞ്ഞ ആശയം ടെംപെസ്റ്റിൽ അടങ്ങിയിരിക്കുന്നതായി ഷേക്സ്പിയർതന്നെയും അറിഞ്ഞിരുന്നോ എന്നു് സംശയമാണു്. അറിഞ്ഞിരുന്നില്ലെങ്കിൽ അതു് അദ്ദേഹത്തിന്റെ ജീവിതപ്രകാശനശ്രമത്തിനു് ഉദാഹരണമാകയില്ലല്ലോ. അറിഞ്ഞിരുന്നു എന്നു കാണിക്കാൻ വല്ല തെളിവും ഉണ്ടെങ്കിൽ അതിനെതിരായും ധാരാളം തെളിവുകൾ ഇല്ലാതില്ല. അഥവാ അറിഞ്ഞുകൊണ്ടുതന്നെ അ

# നമ്മുടെ നിരൂപകന്മാർ.

(എസ്സ്. കെ. നായർ, ബി. ഒ. എൽ.)

രണ്ടു ശക്തികൾ ലോകത്തിൽ കാണുന്നുണ്ടു്; നിർമ്മാണവും നിയമനവും. ഒന്നുകൂടാതെ അന്യത്തിനു അസ്തിക്യമില്ല. കല നിർമ്മാണത്തിന്റെ സന്താനമാണെങ്കിൽ ശാസ്ത്രം നിയമനത്തിന്റെ രൂപാന്തരമാണു്. നിർമ്മാണവും നിയമനവും ചേർന്നതാണു് നിരൂപണം. അഥവാ കലയിൽ ശാസ്ത്രവും ശാസ്ത്രത്തിൽ കലയും കലർന്നതാണു് നിരൂപണം.

കലോപജീവികളാണു് നിരൂപകന്മാർ. നിരൂപണത്തിന്റെ വെട്ടും കുത്തും ഏററ് തട്ടും തടയുംകൊണ്ടു് ഉറച്ചു് തഴച്ചു് നിൽക്കുന്ന കലകളുടെ ജനയിതാക്കളത്രെ യഥാർത്ഥകലാകാരന്മാർ. അങ്ങനെയുള്ള കലാകാരന്മാർ ധാരാളം ഉണ്ടായിട്ടുണ്ടു്; ഉണ്ടാകുന്നുമുണ്ടു്. എന്നാൽ യഥാർത്ഥനിരൂപകന്മാർ ഉണ്ടായിട്ടുണ്ടോ? ഉണ്ടാകുന്നുണ്ടോ? ഇതു ചിന്ത്യമാണു്. ഒന്നു് നിരാക്ഷേപമല്ലേ. ഇതുവരെയായും വിശ്വസാഹിത്യത്തിനു ശരിയായ ഒരൊററ നിരൂപകനെ മാത്രമേ കിട്ടിയിട്ടുള്ളു. ഭാരതവും രാമായണവും ഇലിയഡ്ഡും ഒഡെസ്സിയും ഇങ്ങനെ പഴയതായ പലതും ചരിത്രത്തിന്റെ കണ്ണെത്താത്ത ഏതോ ചില കാലങ്ങളിലുണ്ടായിട്ടും ഇന്നും എന്നും ജീവിക്കുന്ന പല കലാസൃഷ്ടികളും ശരിക്കു വിമർശിച്ച ഒരുഗ്ര നിരൂപകനുണ്ടു്; കാലം; അനന്ത, അത്രയും നിഷ്പക്ഷത കൈക്കൊള്ളുന്ന ഒരു നിരൂപകാഗ്രേസരനെ ഇന്നോളം ലോകം കണ്ടിട്ടില്ല. നിരൂപകവേഷം എടുത്തിട്ടുള്ള ആരു് എന്തൊക്കെ പറഞ്ഞാലും, നന്ദിച്ചാലും നിന്ദിച്ചാലും "കാല"ത്തിന്റെ കൈയിൽപെടുന്ന കല കലയാണെങ്കിൽ ജീവിക്കും. അല്ലെങ്കിൽ നശിക്കും.

ഇന്നത്തെ ചില ജീവത്സാഹിത്യകാരന്മാർ ശഠിക്കുമായിരിക്കും, രാമായണാദി ഗ്രന്ഥങ്ങളെ, പഴഞ്ചൻ സാഹിത്യക്കെട്ടുകളെ കടലിൽകൊണ്ടു് കെട്ടിത്താഴ്ത്താൻ. അവ ഉണ്ടായതു മുതൽ ഇന്നോളം ലോകം പുരോഗമിക്കുകതന്നെ ആയിരുന്നുവല്ലോ. ആ പുരോഗമനത്തിന്റെ തിരത്തള്ളലിൽ ഇതുവരെ അത്തരം ഗ്രന്ഥങ്ങൾ അടിഞ്ഞുപോയുമില്ല. ഇനി അവ നശിക്കുമെന്നും തോന്നുന്നില്ല. എന്നാൽ പഴയതു പലതും ഇന്നു് നാമമാത്രമായെങ്കിലും പഴമക്കാരുടെ ഓർമ്മക്കെട്ടിൽ കഷ്ടിച്ചു കഴിഞ്ഞുകൂടുന്നുണ്ടല്ലോ. ശ്രീകൃഷ്ണചരിതം മണിപ്രവാളം പക്ഷെ ഇത്തരത്തിൽ കുറെനാൾകൂടി നിലനിന്നേക്കും. ദാരിദ്ര്യത്തിന്റെ ശക്തി ഇന്നും നിലനില്ക്കുന്നതുകൊണ്ടു് ചിലർ "ദരിദ്രനെന്നാകിലുമത്രമാത്രം കരത്തിലില്ലാത്ത ജനം"ങ്ങളെപ്പററി ചുരുക്കമായെങ്കിലും പ്രസ്താവിച്ചേക്കും. ശ്രീകൃഷ്ണചരിതംപോലെയുള്ള ഗ്രന്ഥങ്ങൾ ഉണ്ടായ കാലത്തു് അവയെ ധ്വംസിച്ചും ശാസിച്ചും പല നിരൂപകന്മാർ വീക്ഷിച്ചുകാണും. ആ വിമർശകരുടെ വിചാരണകൊണ്ടു് എന്തു ഫലം കിട്ടി? ഇന്നു് ആ വിമർശകരുണ്ടോ? വിമർശനങ്ങളുണ്ടോ? അത്രമാത്രം കാളിദാസകവിതയെപ്പോലും ഖണ്ഡിച്ചു് വിമർശിച്ച ദിങ്നാഗാചാര്യനെ 'മേഘ'ത്തിലല്ലാതെ മറെറവിടെയാണു് നാമിന്നു കാണുന്നതു്?

ശരി. അപ്പോൾ നിരൂപകന്മാർ എന്നൊരു

---

ദ്ദേഹം ഇങ്ങനെയൊരു രഹസ്യഘട്ടംകൂടി നാടകത്തിൽ അടക്കം ചെയ്തെങ്കിൽ, അതു് മനസ്സിലാക്കാതിരുന്നാലും അതിന്റെ ആസ്വാദ്യതയ്ക്കു കുറവൊന്നും സംഭവിക്കുന്നില്ല. എന്നു തന്നെയല്ല, കോളജുകളിലൊന്നിലും പ്രൊഫസറന്മാർ ഇക്കഥ പറഞ്ഞതായി അറിവുമില്ല. ഒരു പക്ഷെ അവർ അതുംകൂടി വെളിപ്പെടുത്തിയെങ്കിൽതന്നെയും ജീവിതത്തിനു അതുകൊണ്ടു വിശേഷവിധിയായി എന്തു ഗുണമാണു് ഉണ്ടാകാനുള്ളതു്.

ഒരു രഹസ്യം അറിയുമ്പോൾ അനുഭവപ്പെടുന്ന രസമാണു് ഇവിടെ കാവ്യരസനിദാനമെങ്കിൽ, അതു് ജീവിതത്തെ ഒരു തരത്തിലും പ്രത്യേകിച്ചു സഹായിക്കുന്നില്ല എന്നു പറയേണ്ടിയിരിക്കുന്നു. അതല്ല, അസ്വതന്ത്രജനതകൾ ഒരു പാഠം പഠിക്കുമെന്നാണെങ്കിൽ ഷേക്സ്പിയർ അതു് ഒളിച്ചുവയ്ക്കാതെ തെളിച്ചു പറയേണ്ടതായിരുന്നില്ലേ? ഒരു ദീർഘദർശനം സാധിച്ചുകളഞ്ഞതാണു് അദ്ദേഹത്തിന്റെ മിടുക്കെങ്കിൽ കൈനോട്ടക്കാരെ നാം അതിലേറെ ബഹുമാനിക്കേണ്ടതുമല്ലേ? എന്തിനേറെ? ജീവിതത്തിനു പ്രയോജനം ചെയ്യുന്നതുകൊണ്ടല്ല കല കലയാകുന്നതു്. ധ്വനിയും വ്യംഗ്യവും ജീവിതത്തെ വെറുംജീവിതമെന്ന നിലയിൽ ഗുണപ്പെടുത്തുന്നുമില്ല.

സാഹിത്യവും ജീവിതവും തമ്മിൽ ഉള്ള ബന്ധം നഗ്നദൃഷ്ടിയിൽ കാണാവുന്നതിലേറെ ഗഹനവും സൂക്ഷ്മവും ആകുന്നു. അതു മറെറാരു ലേഖനത്തിനു് വിഷയമാകയാൽ ഉപേക്ഷിക്കാതെ ഗത്യന്തരമില്ലെന്നുപറഞ്ഞുകൊണ്ടു് ഈ വിചാരം ഇവിടെ സമാപനം ചെയ്തുകൊള്ളുന്നു.

കൂട്ടം ജീവിക്കയില്ല എന്നുണ്ടോ? അവരെക്കൊണ്ടു് കലാലോകത്തിൽ ഒരാവശ്യവുമില്ലേ? ചിന്തിക്കേണ്ടതാണു്.

കലയും ശാസ്ത്രവും കലർന്നതാണു് നിരൂപണമെന്നു പറഞ്ഞുവല്ലോ. നിരൂപണത്തിനു ശാശ്വതത്വം ഉണ്ടാകാം. കലാംശം കൂടിയും ശാസ്ത്രാംശം കുറഞ്ഞും ഉള്ള നിരൂപണം സാഹിത്യംപോലെ, സംഗീതംപോലെ പൃഥക്കായ മറ്റൊരു കലാവിഭാഗമായിത്തീരാം. അത്തരം നിരൂപണങ്ങൾ ഏതു സാഹിത്യത്തിനും ആവശ്യമാണു്; ഏതു ഭാഷയ്ക്കും അലങ്കാരമാണു്. Creative Criticism അഥവാ Synthetic Criticism എന്നു് ഇംഗ്ലീഷിൽ അറിയപ്പെടുന്ന സമാഹൃതനിരൂപണം അഥവാ ഉൽഗ്രഥന നിരൂപണം ഏതു സാഹിത്യത്തിനും ശശ്വത്തായ സ്വത്തായിരിക്കും. ഈവക നിരൂപണങ്ങളെ തൽകാലം സ്വതന്ത്രനിരൂപണങ്ങളെന്നു പറയട്ടെ.

കാർലൈല്, ആർണോൾഡു്, ബ്രാഡ്ലി, വേർഡ്സ്വത്തു്, ഷെല്ലി, കോളറിഡ്ജ്, റസ്കിൻ, ഹാസ്ലിറ്റ്, വാൾട്ടർപേറർ തുടങ്ങി അനേകം സ്വതന്ത്രനിരൂപകന്മാർ ആംഗലഭാഷാസാഹിത്യത്തെ അലങ്കരിച്ചിട്ടുണ്ടു്. സാഹിത്യകലയാകുന്ന കരിമ്പു് ആട്ടി, നീരെടുത്തു് പല പാകത്തിൽ പകർന്നിരുന്ന അക്കൂട്ടരെ ഓർക്കുമ്പോൾ നീരു കളഞ്ഞു് പിശടു് (കോച്ച) എടുത്തു നിരൂപണച്ചാക്കിൽ കെട്ടി മറ്റുള്ളവർക്കു കത്തിച്ചുകളയാൻ മാത്രം പാടുപെടുന്ന നമ്മുടെ പല നിരൂപകന്മാരെയും ഓർത്തുപോകുന്നു!

ഉൽഗ്രഥന നിരൂപണതത്വത്തിന്റെ വെളിച്ചത്തിൽ നമ്മുടെ സാഹിത്യനിരൂപണങ്ങളെ വീക്ഷിക്കുമ്പോൾ നിരാശയാണു് കൂടുതൽ അനുഭവപ്പെടുന്നതു്. നിലനില്പുള്ള എത്ര നിരൂപണങ്ങൾ നമ്മുടെ ഭാഷയിൽ ഉണ്ടായിട്ടുണ്ടു്? എത്ര നിരൂപകന്മാർ ഉണ്ടായിട്ടുണ്ടു്. വിരലിൽ എണ്ണാൻ മാത്രം!

ഇതിനു കാരണവും കാണാം. നമ്മുടെ നിരൂപകന്മാരിൽ പലരും രണ്ടുതരക്കാരായി പോയി; കിഴക്കരും പടിഞ്ഞാറൻകാരും. സാഹിത്യനിരൂപണത്തിനു് സംസ്കൃതത്തിൽ ചില ആചാര്യന്മാർ കുറെ 'അളവുകോലുകൾ' തിട്ടപ്പെടുത്തിവച്ചിട്ടുണ്ടു്. ഏതു കാവ്യവും നവരസങ്ങളിൽക്കൂടെ മാത്രമേ രസിക്കാവൂ; ഏതു നാടകത്തിന്റെയും സന്ധിബന്ധങ്ങൾ പരിശോധിക്കണം. നായികാനായകന്മാരെ തിരിച്ചറിയാൻ 'ധീരോദാത്ത'ാദിയായ കുറെ 'ലേബൽ' അടിച്ചുവച്ചിട്ടുണ്ടു്. നിരൂപണം ചെയ്യുമ്പോൾ ഒരു വിഷമവുമില്ല, തിരഞ്ഞെടുത്തു ഒട്ടിച്ചാൽ മാത്രം മതി! ഈ കുന്തങ്ങളൊന്നും ഒരു ഗ്രന്ഥത്തിൽ ശരിക്കു് കണ്ടില്ലെന്നുവരട്ടെ, അവർ പറയുകയായി, ഇതു് അധമമാണു്, ശാസ്ത്രീയമല്ല; ഇതിൽ രസമില്ല, ധ്വനിയില്ല, ചമൽകാരമില്ല, എന്നെല്ലാം. ഇങ്ങനെ പോകുന്നു ആദ്യത്തെ കൂട്ടരുടെ നിരൂപണം. സംസ്കൃതത്തിൽനിന്നും പോന്നിട്ടുള്ള ചമ്പുക്കൾ, മഹാകാവ്യങ്ങൾ, നാടകങ്ങൾ, സന്ദേശകാവ്യങ്ങൾ തുടങ്ങിയവ നിരൂപണം ചെയ്യുമ്പോൾ കഷ്ടിച്ചു മേൽപറഞ്ഞ തോതിൽ രസനിരൂപണമോ ധ്വനിവിചാരണയോ നടത്താം. വളച്ചു നിലച്ച സംസ്കൃതത്തിലുണ്ടായിട്ടുള്ള ഗ്രന്ഥങ്ങൾക്കും, അതോടനുബന്ധിച്ചു് മലയാളത്തിലുണ്ടായിട്ടുള്ള കൃതികൾക്കും മാത്രമേ നിശ്ചിതവും നിയമിതവുമായ ഈ നിരൂപണസരണി യോജിക്കുകയുള്ളു. പലവഴിക്കും വളരാനുള്ള മലയാളസാഹിത്യത്തെ ഈ തത്വങ്ങൾ വച്ചു് നിയമനം ചെയ്യണമെന്നു ശഠിക്കുന്നതു്, ഏതു പലഹാരവും, ദോശയും, വടയും, ഇഡ്ഡലിയും പുട്ടുകണയിൽവച്ചു പുഴുങ്ങിയേ ഉണ്ടാക്കാവൂ എന്നു് നിർബന്ധിക്കുന്നപോലെ പരിഹാസ്യമായിരിക്കും. 'വസ്തു'വിൽ തുടങ്ങി, 'രീതി'യിൽ കറങ്ങി, 'രസ'ത്തിൽ മുങ്ങി സംസ്കൃതസാഹിത്യത്തിലേക്കു താന്നിറങ്ങുന്ന അനേകം നിരൂപണങ്ങൾ നമ്മുടെ ഭാഷയിൽ വേണ്ടാതെ ഉണ്ടായിട്ടുണ്ടു്. ആശാന്റെ കരുണയിലും നളിനിയിലും അംഗിയായ രസം ശൃംഗാരാഭാസം ആയിപ്പോയതിനാൽ ഉത്തമകാവ്യങ്ങളായി, അവയെ പരിഗണിക്കാൻ വയ്യെന്നു പറഞ്ഞു് ഖണ്ഡിക്കുന്ന നിരൂപണത്തെയാണു് ഖണ്ഡിക്കേണ്ടതു്.

രണ്ടാമത്തെ കൂട്ടർ തനിപരിഷ്കാരികളാണു്. സംസ്കൃതക്കാരോടു് ഒരു വൃച്ഛരം! അതു് തനി പഴഞ്ചനാണെന്നു ഒരു പരിഹാസം! മലയാളത്തിലെ മഹാകാവ്യങ്ങൾ ക്ലാസ്സിക്കാണോ, റൊമാൻറിക്കുആണോ, ടോൾസ്റ്റോയിയുടെകവിതാതത്വങ്ങൾ ഇവയിൽ എത്ര കാണുന്നു, ഫ്രഞ്ചുസാഹിത്യത്തിൽ വേരൂന്നിനില്ക്കുന്ന 'റിയലിസ'ത്തോടു് ഈ ഗ്രന്ഥം എത്ര അടുത്തിട്ടുണ്ടു്, അകന്നിട്ടുണ്ടു്, എന്നിങ്ങനെയാണു് അവരുടെ പോക്കു്. രസം, സ്ഥായീഭാവം തുടങ്ങിയ സംസ്കൃതപ്പേരുകൾ അവർക്കു കേട്ടുക്കൂടാ. ഉള്ളൂരിന്റെ എല്ലാം ക്ലാസ്സിക്കും, വള്ളത്തോളിന്റെ റൊമാൻറിക്കും, തകഴിയുടേതു് 'മോപ്പസാങ്ങി'യനും മറ്റും ആണെന്നു് തരംതിരിച്ച ചട്ടക്കാരായ മലയാളിനിരൂപകന്മാർ ഇക്കാലത്തു് പെരുത്താണു വരുന്നതു്.

ഇവയിൽ ഏതു് പരിത്യാജ്യം, ഏതു് പരിഗ്രാഹ്യം? മലയാളത്തിൽ ഇതു രണ്ടും ചില ഭേദഗതികളോടുകൂടി വേണം. മൂന്നാമതൊന്നും കൂടി ചേർക്കയും ചെയ്യണം. സംസ്കൃതവും ഇംഗ്ലീഷും കൈകാര്യം നടത്തിയിട്ടു് ഉണ്ടാകുന്ന പ്രസ്ഥാനങ്ങളും മലയാണ്മയുടെ വഴികളും നമുക്കുണ്ടു്. ഓരോന്നിനെ അതതിന്റെ കോലുവച്ചു് നിഷ്പക്ഷമായി അളക്കുന്നതായിരിക്കും ഉചിതം. അതാണു് സ്വീ

# മാർഗ്ഗവിഘ്നം

(ഏറ്റുമാനൂർ എം. എസ്സ്. കുമാരൻനായർ, ബി., എ., എൽ. റ്റി.)

(ഗീതിക)

I.

അക്കരയല്ലോ വാഴ്വൂ സൽസാത്ത്വസ്വരൂപിണി,
ഇക്കടലുടൻ ചാടിക്കടന്നേ മതിയാവൂ!
ഉഗ്രശാസനനത്രേ മാർത്താണ്ഡാത്മജൻ, ക്ലിപ്ത
ദൈർഘ്യമാമവധി ചൊന്നല്ലല്ലീ നിയോഗിച്ചു!
എന്നെയിങ്ങാശീർവദിച്ചയച്ച ഭഗവാനിൽ
നിന്ദയായ്പ്പോകും, കാലമന്യഥാ കളയുകിൽ!
എന്നുമല്ലവിടെച്ചെന്നംബിക കരുണാർദ്രം
തന്നിട്ടും വരം വാങ്ങാനത്രയ്ക്കു വൈകിച്ചാലോ?
സുന്ദരനികുഞ്ജങ്ങൾ, സൂനസൗരഭ്യവാഹി—
മന്ദമാരുതക്രീഡാശീതളമാരാമങ്ങൾ,
വിമലസ്രവന്തികൾ, സുമതല്പങ്ങൾ—മാർഗ്ഗ—
ശ്രമനാശകം, ദേഹസൗഖ്യദ,മിഹവാസം!
എങ്കിലും മൈനാകമേ! ഖേദാതിഥ്യം വരി—
ച്ചിങ്ങിരിക്കുവാൻവയ്യെൻ സാഹസം ക്ഷമിച്ചാലും!

II.

പ്രപഞ്ചപ്പൊരുളാകും ദേവിയെക്കാണ്മാൻ മഹാ—
പ്രഭുവിൻ നിയോഗത്താൽ നിർഭയം കുതിക്കവേ
മായാബ്ധിമഗ്നം "ലോക",മശരണനെന്നിക്കണ്ടോ—
മായാസമാററാൻ പൊന്തിവന്നിതാ ക്ഷണിക്കുന്നു!
സത്വരം മഹാമായാസാഗരം വിലംഘിച്ചാ—
സാത്വികപ്രഭാസ്വാത്മസാമീപ്യം പ്രാപിക്കാതെ
കേവലം ക്ഷണികമാം ഭൗമികവിശ്രാന്തിക്കാ—
യീവിധി നിശമിച്ചു താമസം വരിച്ചാലോ?
ശോകത്തെയൊളിക്കുംപാഴ്ത്താരാട്ടുപറവുംകേട്ടീ
ലോകത്തിൻപുറംപൂച്ചിൽ മയങ്ങിക്കിടന്നാലോ?
ഉൾക്കണ്ണാം ദിവ്യമുദ്രാമോതിരം വിളങ്ങത്തും
കൈക്കൊണ്ടീമൈനാകത്തിൽസ്സമയംതുലച്ചും
തൽക്ഷണമണ്ടെത്തുകെൻഹൃദയപ്ലവംഗമേ! (മോ?
കാൽക്ഷണമത്രമിത്തും നോക്കിയിങ്ങിളയ്ക്കൊല്ലേ!!

കാര്യം. പൗരസ്ത്യവും പാശ്ചാത്യവുമായ നിരൂപണതത്വങ്ങൾ പഠിച്ച് മലയാണ്മയുടെ മർമ്മവും തന്മയവും (Genius) മനസ്സിലാക്കി ഉണ്ടായിട്ടുള്ള നിരൂപണം മലയാളത്തിൽ ഉണ്ടോ എന്നു നോക്കാം.

മാസികകളും പത്രങ്ങളും നടത്തിയിട്ടുള്ള പുസ്തകാഭിപ്രായങ്ങളിൽ കൊള്ളാവുന്നതും തള്ളാവുന്നതും ഉണ്ടെന്ന്, അവരുടെ ഭാഷയിൽതന്നെ സാമാന്യമായി പറയാം. മംഗളോദയം, കേസരി, കേരളം, മനോരമ, മലയാളരാജ്യം, മാതൃഭൂമി എന്നിവ നടത്തിയ നിരൂപണങ്ങളിൽ പലതും ഗ്രന്ഥരൂപം കൈക്കൊള്ളാതെ പോയതിൽ ശോചിക്കാനും ഖേദിക്കാനും ഉണ്ട്. എ. ആർ. തിരുമേനിയുടെ ശാകുന്തളനിരൂപണം, നളിനിവിമർശനം തുടങ്ങിയവ ഒന്നാംതരം വിമർശനങ്ങൾ തന്നെയാണ്. മലയാളഭാഷക്കു സാഹിത്യവിമർശനം നടത്താനുള്ള ശാസ്ത്രീയഗ്രന്ഥങ്ങൾ നിർമ്മിക്കാൻ ജീവിതത്തിൽ ഏറിയകൂറും ചെലവാക്കിയ തിരുമേനിയിൽ ഒരുത്തമനിരൂപകന്റെ സൽഗുണങ്ങളും ലയിച്ചുകിടപ്പുണ്ടായിരുന്നു. എന്തുചെയ്യാം? അധികം നിരൂപണങ്ങൾ അദ്ദേഹത്തിൽനിന്നും കൈരളിക്കു കിട്ടാൻ ഭാഗ്യമുണ്ടാകാതെ പോയി.

അപ്പൻതമ്പുരാന്റെ മംഗളമാല നമ്മുടെ നിരൂപണശാഖയിൽ നിലയും വിലയുമുള്ള ഒരു ഗ്രന്ഥമാണ്. ഹൃദ്യമായ ഗദ്യശൈലികൊണ്ടും നിഷ്പക്ഷവും നിശിതവുമായ അഭിപ്രായപ്രകടനംകൊണ്ടും മംഗളമാല ആംഗലസാഹിത്യത്തിലെ ചില നിരൂപണഗ്രന്ഥങ്ങളുടെ നിലയിൽ എത്തിച്ചേർന്നിട്ടുണ്ട്. ദ്രാവിഡവൃത്തങ്ങളെപ്പററിയുള്ള അദ്ദേഹത്തിന്റെ വിചാരണ വിഷയസ്വഭാവംകൊണ്ട് അപൂർണ്ണമാണെങ്കിലും പ്രതിപാദനരീതികൊണ്ട് കൂടുതൽ കലാപരവും ശാസ്ത്രീയവുമായിരിക്കുന്നു. ഏതദ്വിഷയത്തിൽ കൗതുകമുള്ളവർക്ക് കയറിപ്പോകാൻ പ്രസ്തുത ഗ്രന്ഥം ഒരൊന്നാംതരം പ്രവേശനദ്വാരമായിട്ടുണ്ട്.

എഴുത്തച്ഛൻ, നമ്പ്യാർ, ചെറുശ്ശേരി എന്നീ മഹാകവികളുടെ മാഹാത്മ്യം അവരുടെ തനിനിറത്തിൽ മനസ്സിലാക്കാൻ നമ്മുടെ ചില നിരൂപകന്മാർ യത്നിച്ചിട്ടുണ്ട്. സാഹിത്യപഞ്ചാനനൻ, ചേലനാട്ട് അച്യുതമേനോൻ, ആർ. നാരായണപ്പണിക്കർ, പി. കെ. പരമേശ്വരൻനായർ തുടങ്ങിയവരാണ് ഇതിൽ പ്രമുഖന്മാർ. മഹാകവികളുടെ കാലം, ദേശം, നാമം തുടങ്ങി ജീവചരിത്രപരമായ പലതിനെപ്പററിയും വിഭിന്നമുഖങ്ങൾ ഇവർ അവതരിപ്പിച്ചിട്ടുണ്ടല്ലോ. നിരൂപണഗ്രന്ഥങ്ങളിൽ ഇങ്ങനെ ഗവേഷണത്തിന്റെ ആവശ്യം വരുന്നതിനെക്കുറിച്ച് ആലോചിക്കേണ്ടതുണ്ട്. ആ

ഗവേഷണം കൂടുതൽ ശാസ്ത്രീയമായതിനാലും, കവികളുടെ കാലനാമാദികൾ ഗ്രന്ഥമാഹാത്മ്യനിർണ്ണയത്തിനു അത്ര അത്യാവശ്യമല്ലാത്തതിനാലും, പ്രസ്തുതന്മാരായ നിരൂപകരുടെ പരിശ്രമം ഏറെക്കുറെ നിരൂപണലക്ഷ്യത്തിൽനിന്നും അകന്നു ഗവേഷണപരമായി തീർന്നിട്ടുണ്ട്. ഗവേഷണം അനാവശ്യമെന്നു പറയുന്നില്ല. മഹാകവി ഉള്ളൂരിനെപ്പോലെ പരിശ്രമവും പാണ്ഡിത്യവും തികഞ്ഞ ഗവേഷകന്മാർ നമുക്കു അധികംപേരില്ലെങ്കിലും ആവശ്യത്തിനെങ്കിലും ഉള്ളതു ഒരനുഗ്രഹമല്ലേ? അതിരിക്കട്ടെ. പി. കെ. യുടെ നിരൂപണരീതി സർവ്വഥാ അനുകരണീയമായിട്ടുണ്ട്. യഥാർത്ഥനിരൂപകനു വേണ്ട സകലതും അദ്ദേഹത്തിൽ തികച്ചും ഉണ്ടായിരുന്നു. ഒരിക്കലും വൃഥാ സ്ഥൂലമോ വിഷയപേക്ഷകമോ ആയിട്ടില്ല അദ്ദേഹത്തിന്റെ നിരൂപണം. നിരൂപണം വായിച്ചുകഴിഞ്ഞാൽ ഗ്രന്ഥപാരായണത്തിനു കൂടുതൽ ഔത്സുക്യവും അവകാശവും അർഹതയും നമുക്കുണ്ടാകുന്നുവെന്നതാണു പി. കെ. യുടെ വിമർശനത്തിനു കാണുന്ന പ്രത്യേകത. അദ്ധ്യാത്മരാമായണത്തെപ്പറ്റി ഒരു നിരൂപകനു ആയിരം കാര്യങ്ങൾ അവിടവിടെ ആയി ആവർത്തിച്ചും അല്ലാതെയും പറയാൻ ഒരു വിഷമവുമില്ല. അങ്ങനെ പലരും പറഞ്ഞുകേട്ടിട്ടുമുണ്ട്. കാവ്യമർമ്മജ്ഞനായ സാഹിത്യപഞ്ചാനനൻ ഒരൊററ വാചകംകൊണ്ടു സകലതും പറഞ്ഞുകഴിഞ്ഞു. ചെറുശ്ശേരിയുടെ ഫലിതത്തെപ്പറ്റി പറഞ്ഞിരിക്കുന്നതു നോക്കുക:— "ശാന്തമെങ്കിലും നിശിതമാണു അദ്ദേഹത്തിന്റെ പരിഹാസം." ഒരൊററ വാചകം. പറയാനുള്ളതും പറയേണ്ടതും അതിൽ വന്നുകഴിഞ്ഞു. ഉചിതങ്ങളായ ഉദാഹരണങ്ങളും കൊടുത്തു. സമഗ്രവും സംക്ഷിപ്തങ്ങളുമാണു പി. കെ. യുടെ നിരൂപണങ്ങൾ. ഒരു കാവ്യത്തിന്റെ മാധുര്യവും ശാസ്ത്രത്തിന്റെ ഗൗരവവും ആണു ആ നിരൂപണങ്ങളിൽ കാണുന്നതു. നിരൂപണസാഹിത്യശാഖയിൽ പി. കെ. യുടെ എഴുത്തച്ഛനും, നമ്പ്യാരും, ചെറുശ്ശേരിയും മലയാളസാഹിത്യത്തിൽ ആ മഹാകവികൾ എന്നപോലെ, അനുകരണീയമായ ആദർശസ്തംഭങ്ങളായി പരിലസിക്കുന്നു. പക്ഷെ അദ്ദേഹത്തിന്റെ മററുചില നിരൂപണങ്ങളിൽ കാണുന്ന ഔദ്ധത്യം, നിരൂപകധർമ്മത്തിനു ബാഹ്യമാണെങ്കിലും, പഞ്ചാനനന്റെ പ്രാഭവത്തിനും ഗൗരവത്തിനും ഭൂഷണമാകയാൽ ദൂഷണത്തിനു ആരും ഒരുങ്ങരുതല്ലോ. 'കരുണയും കുചേലവൃത്ത'വും പക്ഷപാതദുഷ്ടമായ ഒരു വിമർശനാഭാസമെന്നു പറയാതെ തരമില്ല.

കേരള ഭാഷാപ്രണയികൾ എന്ന പേരിൽ കുറേ ഗ്രന്ഥങ്ങൾ ഇടക്കാലത്തുണ്ടായതു ഏതാണ്ടു ഉൽഗ്രഥനനിരൂപണങ്ങളുടെ ഛായപിടിച്ചു ആവിർഭവിച്ചിട്ടുള്ളതാണു്. ചില സാഹിത്യകാരന്മാരുടെ ലൗകികജീവിതവും കലാജീവിതവും പരാമർശിക്കുന്ന പ്രസ്തുത ഗ്രന്ഥങ്ങൾ ജീവചരിത്രവുമല്ല, നിരൂപണവുമല്ല എന്നമട്ടിൽ ആയിപ്പോയി എന്നു വേണം പറയാൻ. അവയിൽ ചെയ്തിരിക്കുന്ന സാഹിത്യവിമർശനം ശിഥിലവും ദുർബലവും ആയതു എന്താണാവോ? പ്രാധാന്യം കൊടുക്കേണ്ടതു വിമർശനത്തിനായിരുന്നു. ചന്തുമേനവന്റെ നോവലുകളിലെ കഥാസംഗ്രഹംകൊണ്ടു അദ്ധ്യായങ്ങൾ നിർമ്മിക്കുന്നതിലോ, എല്ലാവർക്കും അറിയാവുന്ന ചില വിമർശനങ്ങൾ ചെയ്യുന്നതിലോ, കുറെ ശ്ലോകങ്ങൾ ഉദ്ധരിച്ചു 'ഹാ, എത്ര മധുരകോമളമായിരിക്കുന്നു' എന്നു വികാരപ്രകടനം ചെയ്യുന്നതിലോ നിരൂപണത്തിനു ആത്മലാഭം ഉണ്ടാകുന്നില്ല. . . . .

ഇന്നത്തെ നിരൂപകന്മാരെപ്പററി പ്രസ്താവിക്കുമ്പോൾ മെ: എ. ബാലകൃഷ്ണപിള്ള, ഡി. പത്മനാഭനുണ്ണി, എം. പി. പോൾ, ജോസഫ് മുണ്ടശ്ശേരി, പി. ദാമോദരൻപിള്ള എന്നിവരുടെ പേരുകൾ പ്രത്യേകം പ്രസ്താവ്യങ്ങളാണു്. പലഭാഷാസാഹിത്യങ്ങളിലും പ്രാവീണ്യം നേടിയ നിരൂപണ കേസരിയാണു മി. ബാലകൃഷ്ണപിള്ള;ഫ്റഞ്ചു സാഹിത്യത്തെ മലയാളത്തോടു ബന്ധിച്ച ആ മാന്യനിരൂപകൻ എ. ആർ. തിരുമേനി തുടങ്ങിവച്ച ഗദ്യസാഹിത്യനിരൂപണത്തിനു 'രൂപമഞ്ജരി'യിൽക്കൂടെ പുഷ്ടരൂപം നൽകുകയാണുണ്ടായതു്. സാഹിത്യസാഹ്യത്തിന്റെ പിൻഗാമിയാണു രൂപമഞ്ജരി. പക്ഷെ അദ്ദേഹത്തിന്റെ ചിന്താഗതി, ആയിരമായിരം നാഴിക അപ്പുറത്തുള്ള ഫ്റഞ്ചുസാഹിത്യത്തിലെ 'പച്ചപ്പരമാർത്ഥപ്രസ്ഥാന'ത്തിൽക്കൂടെ ആയതുകൊണ്ടു മലയാളികളിൽ പലർക്കും അതു പിടിക്കാതെ വന്നിട്ടുണ്ട്. കുറച്ചുകാലം കൂടി ചെല്ലുമ്പോൾ അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾക്കു മലയാളം പാത്രമാകുമെന്നു ആശംസിക്കാം. കേസരി, മാതൃഭൂമി എന്നിവയിൽ കൂടിയും, അനേകം ഗ്രന്ഥങ്ങളുടെ മുഖവുരകൾ വഴിയായും മി. ബാലകൃഷ്ണപിള്ള നിരൂപണ സാഹിത്യത്തെ പോഷിപ്പിച്ചിട്ടുണ്ട്.

മണ്ഡനമഞ്ജരിയുടെ കർത്താവായ മി. ഉണ്ണി കലാമർമ്മജ്ഞനായ ഒരു നിരൂപകനാണു്. മഹാകവി ഉള്ളൂരിന്റെ 'ഹീര' വിമർശിച്ചിരിക്കുന്നതു മലയാളത്തിലെ ഖണ്ഡകാവ്യ നിരൂപണത്തിനു ഉത്തമമാതൃകയായിട്ടുണ്ട്. മററനേകം ഗ്രന്ഥങ്ങളുടെ വിമർശനം, ലളിതവും സുന്ദരവുമായ ഗദ്യരൂപത്തിൽ ഉൾക്കൊള്ളുന്ന മണ്ഡനമഞ്ജരി മലയാളത്തിലെ ഒരു മികച്ച ഉൽഗ്രഥന നിരൂപണമായിട്ടുണ്ട്.

ആംഗലസാഹിത്യത്തോടു സർവ്വഥാ കടപ്പെട്ടിരിക്കുന്ന ഭാഷാനോവൽപ്രസ്ഥാനത്തെ സമഗ്രമാ

യി നിരൂപണം ചെയ്ത മി. എം.പി. പോളിന്റെ നോവൽ സാഹിത്യവും, ഖണ്ഡകഥാപ്രസ്ഥാനവും മലയാളത്തിലെ അദ്വിതീയ വിമർശഗ്രന്ഥങ്ങളാണ്. ആംഗലസാഹിത്യത്തിൽ അടിയുറച്ച പാണ്ഡിത്യവും, മാതൃഭാഷയോടുള്ള നിരതിശയാദരവും നിഷ്പക്ഷനിരൂപണത്തിൽ അന്യാദൃശധൈര്യവും ഒത്തുചേർന്നപ്പോൾ മി. പോൾ കേരളത്തിലെ ഒരുത്തമ നിരൂപകനായി. കേരളീയരായ സഹൃദയന്മാർ സി. വി. കൃതികളെ അന്ധമായ ബഹുമാനത്തോടും ആദരത്തോടുംകൂടിയാണ് വീക്ഷിച്ചിരുന്നതു്. സി. വി. കൃതികളിൽ ദോഷാരോപണം മഹാപാപമാണെന്നുപോലും ധരിച്ചിരുന്ന കൂട്ടർ ഉണ്ടായിരുന്നു. മി. പോൾ അവകളുടെ ഗുണദോഷങ്ങൾ ഒരുപോലെ എടുത്തു ചർച്ച ചെയ്യാൻ മടിച്ചില്ല. നോവൽ ഗാത്രത്തിൽ പഞ്ചസന്ധികൾ കാണാൻ യത്നിച്ച നിരൂപകൻ പാശ്ചാത്യനിരൂപണമണ്ഡലത്തിൽനിന്നുകൊണ്ടു് പൗരസ്ത്യനിരൂപകന്മാരെ ആവശ്യത്തിനുമാത്രം സമാദരിച്ചിരിക്കുന്നതു് ആശാസ്പദമാണ്. എങ്കിലും മലയാളസാഹിത്യത്തോടു് അദ്ദേഹം ഒരു വലിയ തെററു് ചെയ്തിട്ടുള്ളതു് പറയാതെ തരമില്ല. നോവലിനോടു പ്രദർശിപ്പിച്ച മനോഭാവം, മററു പല പ്രസ്ഥാനങ്ങളോടും പ്രകടിപ്പിക്കാമായിരുന്നു. അദ്ദേഹത്തിനു മാതൃഭാഷയോടുള്ള കടപ്പാടു് ഇനിയും ധാരാളം അവശേഷിക്കുന്നു!

ഭാഷയിലെ പല ശാഖകളിലും പാണ്ഡിത്യം നേടിയിട്ടുള്ള ഒരു നല്ല നിരൂപകനാണ് മി. മുണ്ടശ്ശേരി. പാശ്ചാത്യവും പൗരസ്ത്യവുമായ നിരൂപണരീതി നല്ലപോലെ തന്നിൽ ഉറപ്പിച്ച ഒരു പരിശ്രമശീലനാണ് അദ്ദേഹം. വ്യക്തിത്വം സ്ഫുരിക്കുന്ന ഒരു ഭാഷാരീതിയും കൈവന്നിട്ടുണ്ടു് മി. മുണ്ടശേരിക്കു്. ഈയിടെ അദ്ദേഹം പ്രസിദ്ധീകരിച്ച 'മാററൊലി', തൽപ്രണേതാവിന്റെ നിരൂപണപാടവത്തിനുള്ള മാററു് ഉരച്ചുനോക്കാൻ പററിയ ഒന്നാണ്. പഞ്ചാനനൻ പഴയ ത്രിമൂർത്തികളെ വിമർശിച്ചു്, ഭാഷയ്ക്കു് നിരൂപണസരണി വെട്ടിത്തെളിച്ചു. മുണ്ടശ്ശേരി പുതിയ ത്രിമൂർത്തികളെ വിമർശിച്ചു, സ്വന്തം മനോഭാവത്തിന്റെ മാററൊലി മററുള്ളവരെയും കേൾപ്പിച്ചു. കരുണയെ സാത്വികമായും മറിയത്തെ രാജസമായും പിംഗളയെ താമസിച്ച്താമസമായും നിരൂപകൻ നിരീക്ഷിച്ചു. സത്വരജസ്തമോ ഗുണങ്ങളുടെ മൂർത്തീകരണമാണല്ലോ ത്രിമൂർത്തികൾ. നിരൂപകൻ ഒന്നോർക്കാതെ പോയതു് ഭംഗിയായില്ല. പരമേശ്വരനെ പുരാണത്തിൽ തമോഗുണമൂർത്തിയായാണ് വർണ്ണിച്ചിരിക്കുന്നതെങ്കിലും, നിഷ്പക്ഷനില കൈക്കൊള്ളുന്ന യഥാർത്ഥഭക്തന്മാർ ഒരു മൂർത്തിയിൽ തന്നെ മൂന്നു ഗുണങ്ങളും ദർശിക്കും. യഥാർത്ഥസാഹിത്തീഭക്തനായിരിക്കണം നിരൂപകൻ, നിഷ്പക്ഷനിലയിലെ ഒരു നിരൂപകനു് നിൽക്കാൻ ഒക്കൂ. അപ്രകാരമുള്ള ഒരു നിരൂപകനു് ഒരു മഹാകവിയുടെ കവിത ത്രിഗുണാത്മകമായേ കാണാൻ സാധിക്കൂ. ഒന്നേ കണ്ടുള്ളുവെങ്കിൽ നിലപാടു് മാറി, നിരൂപകധർമ്മം മറന്നു, എന്നൊക്കെ വിചാരിക്കണം. അങ്ങനെയുള്ള ഒരാൾ 'പിംഗള'യ്ക്കു് കുറച്ചു കാണും. മഹാകവി തന്നെ പറഞ്ഞിട്ടുണ്ടല്ലോ "സൂരനിലും കരിപ്പുള്ളി സൂക്ഷിച്ചു പാർത്താൽ" സുലഭമാണെന്നു്. കരുണയിലും മറിയത്തിലും കവിതയും മാഹാത്മ്യവും കണ്ട കണ്ണിനു് പിംഗളയുടെ അംഗവർണ്ണന കണ്ടപ്പോൾ അറപ്പും വെറുപ്പും തോന്നി, ജീവിച്ചിരിക്കുന്ന ഒരു മഹാകവിയുടെ ഒരു നല്ല കൃതിയെ ഒരു കണ്ണടച്ചു് മറുകണ്ണു തുറിച്ചുനോക്കി, വിമർശിച്ചു്, "ഛെ!" എന്നു് ആക്രോശിച്ചതു്, 'ഛെ' ആക്കാൻ വയ്യ! ശാന്തം പാപം! പിംഗള ദോഷഹീനയെന്നു് ഞാൻ പറയുന്നില്ല. ഈ അവശബ്ദം പുറപ്പെടുവിക്കാൻ മാത്രം അതിൽ കുററമൊന്നും കാണുന്നില്ല. ഒരു കണ്ണടച്ചുകൊണ്ടു 'കരുണ'യൊന്നു് നോക്കൂ. അല്ലെങ്കിൽ പി. കെ.യുടെ "കരുണയും കുചേലവൃത്തവും" വായിച്ചുനോക്കൂ. അതും വേണ്ട, ഈയിടെ മി. പി. ദാമോദരൻ പിള്ള കരുണയ്ക്കു തയാറാക്കിയ ആ മഹസ്സറെടുത്തു് ഒരാവർത്തി വായിച്ചുനോക്കൂ. കരുണ മറന്നു് നിരൂപണം ചെയ്യുന്നതു് ആരായാലും കഷ്ടമാണ്. മി ദാമോദരൻപിള്ളയ്ക്കു് ഗ്രന്ഥനിരൂപണം ചെയ്യാൻ അസാമാന്യപാടവമുണ്ടെന്നു് പണ്ടത്തെ മലയാളരാജ്യം സാക്ഷി പറയും. ചിലപ്പോൾ നമ്മുടെ പല നിരൂപകന്മാരും, എന്തു ചെയ്യാം, നിരൂപണത്തിന്റെ ബാലപാഠംപോലും മറന്നു് ബാലിശമനോഭാവം സ്വീകരിച്ചുപോകും. അതുകൊണ്ടു മററുള്ളവക്കു്, ഉള്ളൂരിനൊ ആശാനോ പ്രത്യേകിച്ചൊരു ദോഷം വരാനൊന്നുമില്ല, നിരൂപകന്മാർ സ്വയം പേരു കളയുന്നല്ലോ എന്നൊരു സങ്കടമേ ഉള്ളൂ.

ഇപ്പോൾതന്നെ സാമാന്യം ദീർഘിച്ചുപോയ ഈ ലേഖനം, ഒട്ടും അപ്രധാനമല്ലാത്ത മറെറാരു കാര്യം കൂടി പറഞ്ഞു് ഉപസംഹരിക്കുന്നു. മലയാളത്തിൽ ദുർല്ലഭമായുണ്ടായിട്ടുള്ള ഹാസ്യാനുകൃതികൾ ഒരുതരം നിരൂപണങ്ങൾ തന്നെയാണ്. സീതാരാമന്റെ നിഴലും വെളിച്ചവും എന്ന ഗ്രന്ഥം, രാമക്കുറുപ്പിന്റെ ചക്കീചങ്കരം, കാരാട്ടു് അച്യുതമേനവന്റെ പറങ്ങോടീപരിണയം, ഈ. വി. യുടേയും സഞ്ജയന്റേയും പല ലേഖനങ്ങൾ ഇവയെല്ലാം 'ശാന്തവും നിശിതവും പരിഹാസത്തിന്റെ നേരിയ മൂടുപടത്തിൽ ഒളിഞ്ഞിരിക്കുന്നതുമായ ഒരുതരം നിരൂപണങ്ങൾ തന്നെ. കണ്ണുനീർ കൂടാത്ത നിരൂപണമാണ് ഹാസ്യാനുകൃതികൾ.

# ഉള്ളൂർ

## (ഒരു വിമൎശനദൎശനം.)

(സി. നാരായണപിള്ള, ബി. എ., ബി. എൽ.)

“വാസ്തവത്തിൽ കൈരളി നിൎഭാഗ്യയാണു്. തിരുവിതാംകൂർ സൎവ്വകലാശാലയിൽ മലയാളം നിർബന്ധിത വിഷയമാക്കണമെന്ന പ്രമേയം സെനററിൽ ആലോചനയ്ക്കു വന്നപ്പോൾ അതിനെ സൎവ്വശക്തികളും പ്രയോഗിച്ചു് പ്രതികൂലിച്ചു പരാജയപ്പെടുത്തിയതു് ഭാഷയിലെ ഇന്നത്തെ ഏററവും വലിയ മഹാകവി തന്നെയാണു്” പറവൂർ വച്ചു നടന്ന സാഹിത്യപരിഷത്തിൽ ആവേശഭരിതനായ ഒരു യുവസാഹിത്യകാരൻ ഹൃദയം പുകഞ്ഞു കൊണ്ടു പ്രസ്താവിച്ചതാണു് ഈ വാക്യങ്ങൾ.

കവിത്വവും, സ്വതന്ത്രചിന്തയും സിരകളും രക്തവുമെന്നപോലെയും, ഹൃദയവും, ഹൃദയസ്പന്ദനവുമെന്നപോലെയും അവിഭക്തങ്ങളാണെങ്കിൽ ഉള്ളൂർ എസ്സ്. പരമേശ്വരയ്യരവർകൾ ഒരു കവിയല്ല. ധൎമ്മധീരതയും, നീതിബോധവും, ആത്മാൎത്ഥതയും ഒരു കവിക്കുണ്ടായിരിക്കേണ്ട അനുപേക്ഷണീയങ്ങളായ വ്യക്തിമാഹാത്മ്യങ്ങളാണെങ്കിൽ, ഉള്ളൂർ ഒരു കവിയല്ല. അദ്ദേഹത്തിന്റെ ജീവിതംതന്നെ ഒരുതരം പരാധീനതയിലാണു്, ആരംഭിച്ചതു്. നിത്യജീവിതം കഴിച്ചുകൂട്ടുവാൻ അദ്ദേഹം ഏറ്റെടുത്ത ഔദ്യോഗികവൃത്തി ഈ പരാധീനതയ്ക്കു മകുടം ചാൎത്തി. അദ്ദേഹത്തിന്റെ രക്തത്തിൽ തന്നെ കലൎന്നു കട്ടപിടിച്ചുപോയ ഈ പരാധീനമനോഭാവം വാൎദ്ധക്യത്തിലെ പെൻഷൻജീവിതത്തിലും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിട്ടില്ലെങ്കിൽ അതിലെന്താണാശ്ചൎയ്യപ്പെടുവാനുള്ളതു്. ഏതൽപൎയ്യന്തമുള്ള അദ്ദേഹത്തിന്റെ ലൌകികജീവിതത്തിൽ സ്വതന്ത്രചിന്തയ്ക്കോ, അഭിപ്രായധീരതയ്ക്കോ സ്ഥാനമുണ്ടായിട്ടില്ലെങ്കിൽ അതിലദ്ദേഹത്തെ കുററപ്പെടുത്തുവാനൊന്നുമില്ല. മഹാകവി ഉള്ളൂർ കേവലം പരിതസ്ഥിതികളുടെ ഒരു സൃഷ്ടി മാത്രമാണു്. അങ്ങിനെയുള്ള ഒരു ജീവിതത്തിൽ വ്യക്തിമാഹാത്മ്യത്തിനു സ്ഥാനമില്ല. മററുള്ളവരുടെ അഭിപ്രായങ്ങളെ പ്രതിദ്ധ്വനിപ്പിക്കുവാനും സ്വാഭിപ്രായങ്ങളെ നിശ്ശേഷം മൎദ്ദിച്ചു ശ്വാസം മുട്ടിക്കുവാനും അദ്ദേഹത്തിനുണ്ടായിരുന്ന കടപ്പാടു് ഇന്നു ജീവിതത്തിന്റെ ഒരു രണ്ടാം സ്വഭാവമായി പരിവൎത്തനം ചെയ്തിട്ടുണ്ടു്. ഔദ്യോഗിക ജീവിതത്തിലെ അടിമത്ത ബുദ്ധിയുടെ കരിനിഴലുകൾ അദ്ദേഹത്തിന്റെ സാഹിത്യ ജീവിതത്തിലേക്കു കൂടി വ്യാപിക്കുവാനിടവന്നതു് നിൎഭാഗ്യകരമാണെങ്കിലും അതിലസ്വാഭാവികമായി യാതൊന്നും തന്നെയില്ല. ഇന്നും, കഴിഞ്ഞുപോയ ഔദ്യോഗിക ജീവിതത്തിന്റെ മങ്ങിയ നിഴലുകളിലാണു് അദ്ദേഹം വിശ്രമിക്കുന്നതു്. ഔദ്യോഗിക ജീവിതത്തിലായാലും സാഹിത്യജീവിതത്തിലായാലും തന്റേതെന്നു അവകാശപ്പെടാവുന്ന ഒരൊററ ആശയം പോലും ഇന്നുവരെ അദ്ദേഹം ആവിഷ്കരിച്ചിട്ടില്ല. വൃഥാ സ്ഥൂലമായി വികസിച്ചു നിൽക്കുന്ന അദ്ദേഹത്തിന്റെ വിജ്ഞാനസമ്പത്തു് അധികാരമുള്ളവരുടെ നെററി ചുളിപ്പിനും സ്തുതിപാഠകന്മാരുടെ ആരാധനാഗീതങ്ങൾക്കും കീഴ്പെട്ടു നില്ക്കുകയാണു്.

ഉള്ളൂർ ഒരു പ്രശസ്തപണ്ഡിതനാണു്. എങ്കിലും അദ്ദേഹത്തിന്റെ പാണ്ഡിത്യംകൊണ്ടു് സാഹിത്യ വിജ്ഞാനത്തിനു് കാൎയ്യമായ യാതൊരു നേട്ടവുമുണ്ടായിട്ടില്ല. അദ്ദേഹം ഒരു മഹാകവിയാണു്. എങ്കിലും അദ്ദേഹത്തിന്റെ കവിത്വം മലയാളഭാഷയ്ക്കു് യാതൊരുവ്യതിയാനവുമുണ്ടാക്കിയിട്ടില്ല. അദ്ദേഹം ഒരസാധാരണ പരിശ്രമിയാണു്. എങ്കിലും ആ പരിശ്രമത്തിന്റെ അനശ്വരങ്ങളായ ഫലങ്ങളൊന്നുംതന്നെ ഇന്നു വരെ പുറത്തുവന്നിട്ടില്ല. നിൎമ്മാണശക്തിയുടെ സൃഷ്ടിപരമായ വികാരാധിക്യം ഇന്നുവരെ അദ്ദേഹം പ്രകടമാക്കിയിട്ടില്ല. ഔദ്യോഗികമായ ഔന്നത്യവും സ്വാൎത്ഥലാഭവുമായിരുന്നു, ഒരു കാലത്തു് അദ്ദേഹത്തിന്റെ യുവശക്തിയെ നിയന്ത്രിച്ചിരുന്നതു്. മനസ്സാക്ഷിയെ ഞെക്കിക്കൊല്ലുന്ന ഔദ്യോഗിക ലോകത്തിലെ ആത്മാൎത്ഥതാശൂന്യതയേയും സാഹിത്യസാമ്രാജ്യത്തിലെ നിസൎഗ്ഗസുന്ദരമായ സ്വച്ഛന്ദചിന്തകളേയും കൂട്ടി ഇണക്കുവാൻ ഒരു ചെറുവിരൽ പോലും അദ്ദേഹം ഇളക്കിയിട്ടില്ല. വ്യക്തിപരമായ ഔന്നത്യത്തിനുവേണ്ടി ഇത്ര വളരെ ആയാസപ്പെട്ടിട്ടുള്ള മറെറാരു കവി ഭാഷയിലുണ്ടായിട്ടില്ല. അദ്ദേഹം നല്ലൊരു ഭരണാധികാരിയായിരുന്നിരിക്കാം. പ്രശസ്തനായ പണ്ഡിതനുമായിരിക്കാം. ഉത്തമനായ ഒരു സേവാപ്രവീണനുമായിരിക്കാം. എന്നാൽ ഒരു ടാഗോറിനെപ്പോലെയോ ഇക്ബാലിനെപ്പോലെയൊ സ്വതന്ത്രനായ ഒരു മഹാകവിയെന്നദ്ദേഹത്തെപ്പററി നിഷ്പക്ഷചി

# ആചാര്യനും ശിഷ്യയും.

(മഞ്ജരി)

(ഡി. സെബാസ്റ്റ്യൻ തകടിയേൽ എം. എ.)

അക്ഷരമാലയിലഞ്ചാറു വർണ്ണങ്ങ—
ളഭ്യസിച്ചാളെൻെറ തങ്കക്കുടം.

അച്ഛനെപ്പോലെയദ്ധ്യാപനംചെയ്യുവാ—
നിച്ഛയക്കുഞ്ഞിലുമങ്കുരിച്ചു.

അ'ക്കൊച്ചുപണ്ഡിത'തന്നുടെ ശിഷ്യത്വ—
മേല്ക്കുവാൻ വേറൊരാൾ തയ്യാറുമായ്!

ആ മണിക്കുഞ്ഞു തൻ കൊച്ചനുജത്തിയെ
വെണ്മണൽ മുററത്തിരുത്തി മെല്ലെ

കൈവിരലിൽ പിടിച്ചക്ഷരമോരോന്നു
കൗതുകപൂർവമെഴുതിക്കുന്നു.

ആ മൃദു പല്ലവസ്പർശനമേല്ക്കവേ
കോൾമയിർക്കൊണ്ടതുണ്ടാവാം ഭൂമി!

ആചാര്യചൊല്ലുംപോലുച്ചരിച്ചീടുവാ—
നാവതും ശിഷ്യ പണിപ്പെടുന്നു.

ആ രമ്യാലാപം സരസ്വതീകർണ്ണത്തിൽ
പാരം പീയൂഷം പകർന്നതുണ്ടാം!

ന്തകന്മാക്കഭിപ്രായപ്പെടുവാൻ സാദ്ധ്യമല്ല.

മാനവസമുദായത്തിൻെറ മുകൾപ്പരപ്പിൽനിന്നുകൊണ്ട്, അജ്ഞതയിലും അന്ധതയിലും അന്ധകാരത്തിലും കഴിഞ്ഞുകൂടുന്ന സഹജീവികളെ അനാസ്ഥയോടെ നോക്കിക്കാണുവാൻ മാത്രമേ അദ്ദേഹത്തിൻെറ കവിഹൃദയത്തിനു കഴിഞ്ഞിട്ടുള്ളു. നീതിന്യായക്കോടതിയിലെ ഔന്നത്യത്തിലിരുന്നുകൊണ്ട് കോർട്ടു രേഖകളിലെ ഭാഷാശൈലിയും വ്യാകരണവും തിരുത്തുന്ന ഒരു മനോഭാവമാണ്, അദ്ദേഹം ഭാഷാപോഷണ വിഷയത്തിൽ പ്രദർശിപ്പിച്ചിട്ടുള്ളതു്. സാമാന്യജനങ്ങളുടെ ജീവിതാവേശങ്ങളും വിചാരങ്ങളും വികാരങ്ങളും ഉൽകണ്ഠയും അഭിനിവേശങ്ങളും അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടില്ല; കഴിയുകയുമില്ല. കവികളും ഗ്രന്ഥകാരന്മാരും ലോകത്തോടും ജീവിതത്തോടും യാതൊരു ബന്ധവുമില്ലാത്ത ദന്തഗോപുരങ്ങളിലടച്ചിരുന്നുകൊണ്ട്, ജീവിതത്തോടും മനുഷ്യ സ മു ദാ യ ത്തോ ടും ബ ന്ധ മി ല്ലാ ത്ത വി ഷ യ ങ്ങ ളെ പ്പററി മാ ത്രം പ്രതിപാദിച്ചുകൊള്ളണമെന്നുള്ള 18—ാംശതകത്തിലെ സാഹിത്യതത്വങ്ങളുടെ പിടിയിൽനിന്ന് അദ്ദേഹത്തിനിന്നുവരെ വിമോചനം ലഭിച്ചിട്ടില്ല. ആധുനിക യുവാക്കന്മാർ ഈ ദന്തഗോപുരങ്ങൾ വിട്ട് ചന്തസ്ഥലങ്ങളിലിറങ്ങി നടന്ന് അവിടെ പ്രത്യക്ഷപ്പെടുന്ന ദാരിദ്ര്യവും രോഗവും വൃത്തിഹീനതയും വ്യഭിചാരവും ദാരുണമായ മററു ഹീനതകളും അനുകമ്പയോടെ ചിത്രീകരിച്ച് ജനശ്രദ്ധയെ ആകർഷിക്കുമ്പോൾ അതു വായിക്കുവാനും രസിക്കുവാനും അഭിനന്ദിക്കുവാനും ഉള്ള ക്ഷമയോ ഔദാര്യമോ ഹൃദയമോ അദ്ദേഹത്തിനില്ല- ഒരു തരം പ്രഭുത്വമനസ്ഥിതിയോടെ അദ്ദേഹം അതു കണ്ടു നെററിചുളിക്കുന്നു. ഹൃദയം ഹൃദയത്തോടു സംസാരിക്കുന്ന ആശയങ്ങളോ ശൈലികളോ പദങ്ങളോ അദ്ദേഹത്തിനു വശമില്ല. അദ്ദേഹത്തിൻെറ ലോകം മനുഷ്യലോകത്തിൽനിന്നു വിഭിന്നമാണ്. എഴുത്തച്ഛനും കുഞ്ചൻ നമ്പ്യാരും ചെറുശ്ശേരിയും ചവച്ചുതുപ്പിയ പുരാണങ്ങളിലും ഇതിഹാസങ്ങളിലും മാത്രമേ അദ്ദേഹം കാവ്യവിഷയങ്ങൾ കാണുന്നുള്ളു. എന്നാൽ കലാബോധത്തിലും പ്രതിപാദനരീതിയിലും ആശയപ്രൗഢിയിലും ഒരു പത്തു യോജന അവരെ സമീപിക്കുന്ന ഒററ വരിയെങ്കിലുമെഴുതുവാനദ്ദേഹത്തിനു കഴിഞ്ഞിട്ടില്ല. മനുഷ്യേതരമായ പുരാണ ലോകത്തിലെ അയഥാർത്ഥതകളും സ്വപ്നചിന്തകളും അദ്ദേഹത്തെ അടിമപ്പെടുത്തിയിരിക്കയാണ്. രേണുകയുടെ പാതിവ്രത്യഭ്രംശവും ജമദഗ്നിയുടെ കോപവും അദ്ദേഹം ഒരുവിധം ചിത്രീകരിക്കും. പരശുരാമൻെറ വെണ്മഴ ഗോകർണ്ണത്തുനിന്നു പറന്ന കാഴ്ച അദ്ദേഹം ഇപ്പോഴും ദിവാസ്വപ്നംപോലെ കണ്ടുകൊണ്ടിരിക്കയാണ്. കേരളോല്പത്തി, മാമാങ്കം പെരുമാൾ വാഴ്ച ഇവയൊക്കെ സമകാലീനചരിത്ര സംഭവങ്ങളെന്നപോലെ എണ്ണുവാനദ്ദേഹത്തിനു കഴിയുന്നുണ്ട്. എന്നാൽ മനുഷ്യനോടും ജീവിതത്തോടുമദ്ദേഹത്തിനു ബന്ധമില്ല. അതാണദ്ദേഹത്തിൻെറ അതിഭീമമായ പരാജയം. ലൗകിക യാഥാർത്ഥ്യങ്ങളെ നേരിടുവാനുള്ള വൈമനസ്യമാണ് ഇതിൽ നിഴലിച്ചു കാണുന്നതു്. മനുഷ്യലോകത്തോടുണ്ടായിരിക്കേണ്ട കവിസഹജമായ കാരുണ്യത്തിൻെറയും സഹാനുഭൂതിയുടെയും അഭാവമാണ്, ഇതിൽ പ്രതിഫലിക്കുന്നതു്. ബുദ്ധിപരമായ ഒരു തരം ആത്മസംതൃപ്തിയെന്നുവേണമെങ്കിൽ ഇതിനെ നാമകരണം ചെയ്യാം. അപകൃ

ഷ്ഷഹൃദയങ്ങളുടെ പ്രത്യക്ഷചിഹ്നമാണിതെന്നു് ഡാസ്റ്റവക്ക്സി പറയുന്നു. ഇതുകൊണ്ടുതന്നെ സമകാലീനരായ ജനങ്ങളുടെ ഹൃദയത്തിൽ എന്നേയ്ക്കുമായി പതിഞ്ഞു നില്ക്കുന്ന ഒരു പദമുച്ചരിക്കുവാനോ ഒരു വരി എഴുതുവാനോ അദ്ദേഹത്തിനിന്നുവരെ കഴിഞ്ഞിട്ടില്ല. പിൻഭാഗത്തേയ്ക്കു് ഒന്നു തിരിഞ്ഞു നോക്കിയാൽ ചില ചരിത്രശകലങ്ങളും ഗവേഷണങ്ങളുമാകുന്ന ഒരു വിസ്തൃത മരുഭൂമി മാത്രമേ അദ്ദേഹത്തിനു കാണുവാൻ കഴിയുകയുള്ളു. വായനക്കാരുടെ വികാരപരമായ അന്തർദ്ദാഹത്തെ ശമിപ്പിക്കുവാൻ ഒരു ജലാശയമോ അവക്കു് കൊടുംവെയിലിൽനിന്നു് ഒരു നിമിഷനേരത്തേയ്ക്കു രക്ഷ തേടുവാൻ ഒരു ശാദ്വലപ്രദേശമോ അവിടെയെങ്ങും കാണുവാനില്ല. ആരാധനോത്സുകനായ ഒരു പാന്ഥനു് തിരിഞ്ഞുനിന്നർച്ചന നടത്തുവാൻ പററിയ ഒരു ശിലാവിഗ്രഹമവിടെയില്ല. വികാരപരവശനായ ഒരു സ്തുതിപാഠകനു് കുനിഞ്ഞിരുന്നു വിലപിക്കുവാൻ ഒരു ശവകുടീരംപോലും ഈ മരുഭൂമിയിലില്ല. ഭാവിലോകം കൃതജ്ഞതയോടെ അദ്ദേഹത്തെ സ്മരിക്കുവാനവസരം നൽകുന്ന ഒരു കാവ്യമെങ്കിലും എടുത്തു കാണിക്കുവാൻ മഹാകവിയുടെ സുകര പ്രസവത്തിലില്ല. അതുകൊണ്ടു തന്നെ അദ്ദേഹത്തെ ഒരു മഹാകവിയായി എണ്ണുവാനും നിവൃത്തിയില്ല.

മഹാകവി ഉള്ളൂർ ഒരതിഭാഗ്യവാനാണു്. എങ്കിലും എനിക്കദ്ദേഹത്തോടു് അനുകമ്പ മാത്രമേ അവശേഷിക്കുന്നുള്ളു. ഉള്ളൂരിനെപ്പോലെ ഇത്ര വളരെ അനർഹമായി പ്രശംസിക്കപ്പെട്ടിട്ടുള്ള മററൊരു മഹാകവി ഇന്നുവരെ കേരളത്തിലുണ്ടായിട്ടില്ല. ഉള്ളൂർ മഹാകവി ഒരതിമാനുഷനാണെന്നുപോലും പ്രശംസിക്കുന്ന സ്തുതിപാഠകന്മാരുടെ സംഖ്യ അനല്പമാണു്. തുഞ്ചനും കുഞ്ചനും അവരുടെ മരണാനന്തരശതാബ്ദങ്ങൾക്കുശേഷമാണു് പ്രശംസാർഹരായിത്തീർന്നിട്ടുള്ളതു്. ഒരു മഹാത്മാഗാന്ധിക്കും ടാഗോറിനും മാത്രമല്ലാതെ ജീവിതകാലത്തുതന്നെ സ്വരാജ്യവാസികളുടെ ഇടയിൽ ഇത്ര വലിയ പേരും പെരുമയും ലഭിച്ചിട്ടില്ല. എങ്കിലും ടാഗോറും മഹാത്മജിയും ഹിമവാനെപ്പോലെ ഉന്നതന്മാരാണെന്നും ഉള്ളൂർ കേവലം ഒരു മണൽക്കുന്നു മാത്രമാണെന്നും എല്ലാവക്കുമറിയാം. കേരളഹർഷനെന്നും ദണ്ഡിയെന്നും അദ്ദേഹത്തെപ്പററി ചില മുഗ്ദ്ധബുദ്ധികൾ പ്രസ്താവിക്കുമ്പോൾ ജനങ്ങൾ ഇന്നു് പൊട്ടിച്ചിരിക്കുയല്ല, മന്ദഹസിക്കുകൂടി ചെയ്യാതായിട്ടുണ്ടു്. മഹാകവിയുടെ സമകാലീനരായിരുന്ന കേരളീയർ അദ്ദേഹത്തെ വേണ്ടുംവിധം ആസ്വദിക്കുയും ആരാധിക്കുയും ചെയ്യിരുന്നില്ലെന്നു് ഒരപവാദം ഭാവിലോകം രേഖപ്പെടുത്തിയേക്കുമെന്നു ഭയന്നു് അതിനു പ്രതിവിധികളും ആരംഭിച്ചുകഴിഞ്ഞിട്ടുണ്ടു്. എങ്കിലും എണ്ണവും അളവുമില്ലാതെ പരന്നു കിടക്കുന്ന അദ്ദേഹത്തിന്റെ കൃതികളിലേതെങ്കിലും ഒരെണ്ണത്തിൽ കൈവച്ചുകൊണ്ടു് "ഇതൊരു ശാശ്വതമായ ഗ്രന്ഥമായിരിക്കു"മെന്നു ദീർഘദർശനം ചെയ്യുവാൻ ഏതൊരാൾക്കും കഴിയുമെന്നു തോന്നുന്നില്ല. വായനക്കാരെ ആവേശംകൊള്ളിക്കുയും അവരുടെ ഹൃദയവികാരങ്ങളെ ഇളക്കിമറിക്കുയും ചിന്താശക്തിയെ ഉദ്ദീപിപ്പിക്കുകയും ചെയ്യുന്ന സ്വതന്ത്രകൃതികൾ ഇന്ഡ്യയിലെ ഇതരസാഹിത്യങ്ങളിൽ അനുദിനമെന്നവണ്ണം ഉൽഭവിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ മലയാളസാഹിത്യത്തിനു് ആരുടെ മുൻപിലും ഞെളിഞ്ഞുനിന്നഭിമാനിക്കുവാൻ പററിയ ഒരു കൃതിയെങ്കിലും ഈ സാഹിത്യനായകന്റെ തൂലികത്തുമ്പിൽനിന്നു ജന്മമെടുത്തിരുന്നുഎങ്കിൽ അതു ചാരിതാർത്ഥ്യജനകമായിരുന്നേനേ. ഒരു ടോൾസ്റ്റോയിയുടെയൊ ഡാസ്റ്റവസ്കിയുടെയൊ ഹാർഡിയുടെയൊ എന്നു വേണ്ട ഒരു ടാഗോറിൻേറയൊ പ്രേമചന്ദ്രൻേറയൊ സാഹിത്യകൃതികളോടു കിടപിടിക്കുവാൻ പററിയ ഒരു ഗ്രന്ഥമെങ്കിലും കണികാണുവാൻ മലയാളഭാഷ ഇനിയും എത്രകാലം കാത്തിരിക്കണമെന്നു് ആക്കറിയാം? എങ്കിലും പുസ്തകവില്പനക്കാർ ഉള്ളൂരിൻേറ ഗ്രന്ഥങ്ങളച്ചടിക്കുവാനുള്ള അവകാശമെങ്കിലും കാംക്ഷിച്ചുകൊണ്ടു് അദ്ദേഹത്തിൻേറപടിക്കൽപാടുകിടക്കുന്നുണ്ടു്. തിരുവിതാംകൂറിലെ ടെക്സ്റ്റ്ബുക്ക്കമ്മററിയിൽ അദ്ദേഹത്തിനുള്ള സ്വാധീനശക്തി അപരിമിതമാണു്. പുസ്തകവില്പനക്കാരായ യാചകവൃന്ദം ടെക്സ്റ്റ് പുസ്തകങ്ങളാകുന്ന അപ്പക്കഷണങ്ങൾക്കുവേണ്ടിയാണു് മംഗളഗാനങ്ങളും പ്രശംസാപത്രങ്ങളുമായി അദ്ദേഹത്തെ സമീപിക്കുന്നതെന്നു് അദ്ദേഹം അറിയാതിരിക്കുന്നില്ല. എന്നാൽ ടെക്സ്റ്റ്ബുക്കുകമ്മററിയിൽ പ്രസാധകന്മാരെപ്പോലെതന്നെ അദ്ദേഹവും ഒരു യാചകനാണു്. അദ്ദേഹത്തിൻേറ പുസ്തകങ്ങൾ പാഠ്യപുസ്തകങ്ങളായി തിരഞ്ഞെടുത്തിട്ടില്ലാത്ത ഒരു വർഷമെങ്കിലും കഴിഞ്ഞ രണ്ടു വ്യാഴവട്ടങ്ങൾക്കിടയിലുണ്ടായിട്ടില്ല. നിദ്ധനനു യാതൊരു പ്രയത്നവും കൂടാതെ ധനസമ്പന്നനായിത്തീരുവാനുള്ള ടെക്സ്റ്റ്ബുക്ക നിമ്മാണമാർഗ്ഗം പിച്ചക്കാരായ ഗ്രന്ഥകർത്താക്കളെ ആകർഷിക്കുന്നതിലാശ്ചര്യപ്പെടാനില്ല. പാഠ്യപുസ്തകങ്ങളല്ലാതെ എത്ര മനോഹരമായ സാഹിത്യകൃതികളും ഇന്നു മലയാളഭാഷയിൽ ആദായമാർഗ്ഗമല്ല. എന്നാൽ പ്രതിമാസം ഒരു ഭാരിച്ച പെൻഷ്യനും, അദ്ധ ഔദ്യോഗികമായ മററാദായമാർഗ്ഗവുമുള്ള ഉള്ളൂരിനു് പാഠ്യപുസ്തകക്കമ്മററിയുടെ രക്ഷാധികാരിത്വം ഇപ്പോഴും ആവശ്യമായിരിക്കുന്നതു വിധിയുടെ വൈപരീത്യംകൊണ്ടെന്നല്ലാതെ എന്തുപറയട്ടെ!! ഏ

# ഉളിയന്നൂർ പെരുന്തച്ചൻ

(എ. ബാലകൃഷ്ണപിള്ള, കേസരിപത്രാധിപർ)

"പറയി പെററ പന്തിരുകുല"ത്തിൽ പെട്ടതായി കേരളീയ ഐതിഹ്യം പ്രസ്താവിക്കുന്നദേഹവും, പ്രാചീനകേരളത്തിലെ ഏററവും പ്രസിദ്ധപ്പെട്ട ശില്പിയുമായ ഉളിയന്നൂർ പെരുന്തച്ചനെ കുറിച്ചു തിരുവനന്തപുരത്തേ ശാരദാ പ്രിൻറിങ്ങ് വർക്ക്സ് വകയായി പുറപ്പെടുവിച്ചിരുന്ന "1940-ലെ ട്രാവൻകോർ സുവനീർ" എന്ന പ്രസിദ്ധീകരണത്തിൽ ഒരു ഇംഗ്ലീഷ് ലേഖനം ഈ ലേഖകൻ എഴുതിയിരുന്നു. താൻ പണിക്ക് ഏല്പെടുത്തിയ മരമറുപ്പുകാർക്ക് ഇദ്ദേഹം കൂലിയായി കുറേ മരപ്പൊടി കൊടുക്കാറുണ്ടായിരുന്നു എന്നും, ഇതു പൊന്നായി പരിവർത്തിച്ചിരുന്നു എന്നും ആലുവായ്ക്കു സമീപമുള്ള ഉളിയന്നൂരിലെ ക്രിസ്ത്യാനികളായ മരമറുപ്പുകാരുടെ ഇടയ്ക്കു ഇന്നു് പ്രചാരമുള്ള ഒരു ഐതിഹ്യത്തെയും, ഇദ്ദേഹം തൻെറ "സോദര"നായ മേഴത്തോൾ അഗ്നിഹോത്രി എന്ന ആഢ്യൻ നമ്പൂതിരിക്ക് ഏക ദൈവവിശ്വാസത്തിൻെറ മാഹാത്മ്യം ഒരു നീതികഥ മുഖേന ചൂണ്ടിക്കാണിച്ചു കൊടുത്തു എന്ന കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യമാലയിൽ പറഞ്ഞിട്ടുള്ള ഒരു കഥയേയും മററു ചില സംഗതികളെയും ആസ്പദിച്ച്, ഈ മഹാശില്പി, എ. ഡി. ഏഴാം ശതാബ്ദത്തിൻെറ പൂർവാർദ്ധത്തിൽ സുപ്രസിദ്ധനായ ക്നായിത്തൊമ്മൻ മുതലാളി ഇദം പ്രഥമമായി സുറിയാനി ക്രിസ്ത്യാനികളെ പശ്ചിമഏഷ്യയിൽനിന്നു മഹോദയപട്ടണം എന്ന പേരുംകൂടിയുണ്ടായിരുന്ന ചേര രാജധാനിയായ കൊടുങ്ങല്ലൂരിൽ കുടിപാർപ്പിച്ചപ്പോൾ, ഇവരോടുകൂടിവന്നിരുന്ന ഒരു സുറിയാനി ക്രിസ്ത്യാനിയായിരിക്കുവാൻ ഇടയുണ്ടെന്നു പ്രസ്തുതലേഖനത്തിൽ പ്രസ്താവിച്ചിരുന്നു. കൂടാതെ, കോട്ടയം വലിയപള്ളിയിലെയും, മൈലാപ്പൂരിലെ സെൻറ് തോമസ് മൌണ്ടിലെയും പഹ്ളവി ലേഖനങ്ങളോടു കൂടിയ പ്രാചീന കരിങ്കൽ കുരിശുകൾ നിർമ്മിച്ചതു് ഈ പ്രസിദ്ധശില്പിയായിരിക്കുമെന്നും അതിൽ ഈ ലേഖകൻ ചൂണ്ടിക്കാണിച്ചിരുന്നു. പറയിപെററ പന്തിരുകുലത്തിൽപെട്ടവരുടെ കാലം എ. ഡി. ഏഴാം ശതാബ്ദമാണെന്നു കാണിച്ചു മററൊരു ലേഖനം കുറേവർഷങ്ങൾക്കു മു

---

തായാലും യുവസാഹിത്യകാരന്മാർക്ക് ഇന്നു് ഉള്ളൂരിൻെറ പിന്തുണ അത്യന്താപേക്ഷിതമാണ്. അദ്ദേഹത്തിൽനിന്നു് ഒരു മുഖവുരയോ പ്രശംസാപത്രമോ എഴുതിവാങ്ങിയിട്ടില്ലാത്ത ഏതൊരു വാസനാസമ്പന്നനും ഭാഷയിൽ ഒരംഗീകൃതസാഹിത്യകാരനായി കഴിഞ്ഞുകൂടുവാൻ സാദ്ധ്യമല്ല. അവരൊക്കെ ഇന്നദ്ദേഹത്തിൻെറ സ്തുതിപാഠകന്മാരായിത്തീർന്നിട്ടുണ്ട്. അദ്ദേഹത്തിൻെറ കവിതയേയും സാഹിത്യവാസനയേയും അപലപിക്കുന്നവരോടു പകവീട്ടുവാൻ ഉള്ളൂർ മടിച്ചിട്ടില്ല. ആ നിർഭാഗ്യവാന്മാരായ വിമർശകന്മാരെ പരസ്യമായും രഹസ്യമായും അദ്ദേഹം തേജോവധം ചെയ്തിട്ടുള്ളതിനു് ഉദാഹരണങ്ങൾ പലതാണ്.

ഉള്ളൂർ ഒരു പ്രസിദ്ധ പണ്ഡിതനാണെന്നുള്ള കാര്യം ഞാൻ വിസ്മരിച്ചിട്ടില്ല. അദ്ദേഹത്തിൻെറ പാണ്ഡിത്യപ്രചുരിമ സാമാന്യജനങ്ങളെ ആശ്ചര്യപ്പെടുത്തുന്നതാണെങ്കിലും വിജ്ഞാനകാംക്ഷിയായ ഒരു വിദ്യാർത്ഥിക്ക് അദ്ദേഹത്തിൽ നിന്നു് ഒരു വെളിച്ചവും മാർഗ്ഗദർശനവും കിട്ടുന്നില്ല. മൂന്നു മണിക്കൂറിലധികം നീണ്ടുനില്ക്കുന്ന അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ സഭാവാസികളെ മുഷിപ്പിക്കാതിരുന്നിട്ടുള്ള ഒരവസരവും ഈ ലേഖകനോർമ്മിക്കുന്നില്ല. പെരുമ്പാമ്പുപോലെ നീണ്ടുപോകുന്ന അദ്ദേഹത്തിൻെറ ഗദ്യപദ്യ ലേഖനങ്ങളുടെ ഒന്നാമത്തെ പുറത്തിനപ്പുറം കണ്ടിട്ടുള്ള വായനക്കാർ അംഗുലീപരിമിതമാണ്. ഉള്ളൂർ ഒരു പണ്ഡിതനും പദ്യകൃത്തുമാണെങ്കിലും അദ്ദേഹം ഒരു കലാകാരനല്ല. കവി സഹജമായ ഭാവനാശക്തി അദ്ദേഹത്തെ തീണ്ടിയിട്ടില്ലെന്നുപോലും ചിലപ്പോൾ തോന്നിപ്പോകും. തണുത്തുറഞ്ഞു ധ്രുവപ്രദേശങ്ങൾപോലെ കട്ടിപിടിച്ച ഒരന്തരീക്ഷത്തിലാണദ്ദേഹം കഴിഞ്ഞുകൂടുന്നതു്. നിസർഗ്ഗമധുരവും നിത്യസുന്ദരവുമായ കലാലോകം ഇതിൽനിന്നു വളരെ വിദൂരമാണ്. വള്ളത്തോളിൻെറ കവിതയെപ്പററി അഭിപ്രായാന്തരമുള്ളവർകൂടിയും അദ്ദേഹം ഒരു കലാലോകത്തിലാണു്, ജീവിക്കുന്നതെന്നു സമ്മതിക്കേണ്ടിവരും. സാമുദായികമായ അസമത്വങ്ങളോടും അനാചാരങ്ങളോടും മല്ലടിച്ചുകൊണ്ടു് ജീവിച്ച കുമാരനാശാൻ മാനവസമുദായത്തെ വിഭ്രമിപ്പിക്കുമാറു് അദ്ദേഹത്തിനു ചുററും ഒരു കലാലോകംതന്നെ സൃഷ്ടിച്ചുഭരിച്ചു. മഹാകവി ഉള്ളൂരിൻെറ കലാലോകം ഇനിയും സൃഷ്ടിക്കപ്പെടേണ്ടതായിട്ടാണിരിക്കുന്നതു്.

ന്നു് ഈ ലേഖകൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ടു്. ഉളിയന്നൂർ പെരുന്തച്ചനെപ്പററി പിന്നീടു നടത്തിയ പുതിയ ഗവേഷണങ്ങളുടെ ഫലമായി ഈ ലേഖകനു സംഭവ്യമായി തോന്നുന്ന വിവരങ്ങളാണു് ഈ ലേഖനത്തിൽ ചേർത്തിരിക്കുന്നതു്.

ക്നായിത്തൊമ്മനു ചെപ്പേടു കൊടുത്ത ചേരമാൻപെരുമാളിന്റെ നാടുവാഴ്ചയുടെ അവസാനത്തിനു കോഴിക്കോട്ടേ ബ്രാഹ്മണർ നൽകിയിട്ടുള്ള കാലം 347 ആണെന്നും, അതിനു കൊച്ചിയിലെ ബ്രാഹ്മണർ കൊടുത്തിട്ടുള്ള കാലം 588 ആണെന്നും, "ദസ് ആസ്യ" എന്ന കൃതിയിൽ ദക്രുതോ എന്ന സ്പാനിഷ് ചരിത്രകാരൻ പ്രസ്താവിച്ചിട്ടുണ്ടു്. ഇതിൽ അന്തർഭവിച്ചിട്ടുള്ള ഒരു സംഗതിയെപ്പററി—അതായതു്, പ്രാചീനകേരളത്തിൽ ഒന്നിലധികം അബ്ദങ്ങൾ പ്രചരിച്ചിരുന്നു എന്നുള്ളതിനെപ്പററി— നടത്തിയ ഗവേഷണത്തിന്റെ ഫലമായി, ക്നായിത്തൊമ്മന്റെ ആഗമനകാലത്തെ കുറിക്കുന്ന കാലവാക്യമായ "ശോപാല" (345) എന്നതു് എ. ഡി. 325—ൽ തുടങ്ങിയ ഒരു അബ്ദത്തിൽ സ്ഥാപിതമായിട്ടുള്ളതാണെന്നും, തന്നിമിത്തം ഈ വാക്യം യഥാർത്ഥമായി സൂചിപ്പിക്കുന്ന കാലം എ. ഡി. 670 ആണെന്നും ഈ ലേഖകൻ ഇപ്പോൾ വിചാരിക്കുന്നു. ഇതിനെപ്പററിയുള്ള കൂടുതൽവിവരങ്ങൾ കേരളത്തിലെ പെരുമാൾവാഴ്ചയെക്കുറിച്ചു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ഈ ലേഖകൻ എഴുതിത്തുടങ്ങിയിരിക്കുന്ന ലേഖനപരമ്പരയിൽ കാണാവുന്നതാണു്. ക്നായിത്തൊമ്മന്റെ ആഗമനകാലമായ എ. ഡി. 670–ൽ കേരളം ഭരിച്ചിരുന്നതു ചിലപ്പതികാരം എന്ന പ്രസിദ്ധ ചെന്തമിഴ് മഹാകാവ്യം പ്രസ്താവിക്കുന്ന ചെങ്കുട്ടവൻ (രണ്ടാമൻ) എന്ന ചേരനായിരുന്നു. ഇദ്ദേഹത്തിനു കേരളോല്പത്തി കുലശേഖരപ്പെരുമാൾ ഒന്നാമനെന്നും, വൈഷ്ണവ ഐതിഹ്യം കുലശേഖര ആൾവാരെന്നും, പതിററുപ്പത്തു് എന്ന ചെന്തമിഴ് കാവ്യമാല ഇളഞ്ചേരലിരുംപൊറൈ എന്നും, ചേര, അഥവാ, മൂഷിക, രാജവംശത്തിന്റെ ചരിത്രം വർണ്ണിക്കുന്ന മൂഷികവംശകാവ്യം രാമവർമ്മൻ എന്നും പേരിട്ടിട്ടുണ്ടു്. മഹോദയപട്ടണത്തു ക്നായിത്തൊമ്മൻ ഒരു പള്ളി പണിയിച്ചതിനുശേഷം അതിൽവച്ചു് ആദ്യം നടത്തിയ ആരാധനയിൽ അന്നത്തെ ചേരരാജാവു പങ്കുകൊണ്ടു എന്നു ക്രൈസ്തവ ഐതിഹ്യം പറഞ്ഞിരിക്കുന്ന ചേരൻ ഈ കുലശേഖരപ്പെരുമാളാണു്. ഈ ഐതിഹ്യത്തെ ചിലപ്പതികാരത്തിലെ ചുവടെചേർക്കുന്ന വരികൾ പിന്താങ്ങുന്നുമുണ്ടു്.

"ചതുക്കപ്പൂതരെ വഞ്ചിയുട്ടന്തു
മതുക്കൊൾവേൾവി വേട്ടോനായിനും."

ഇതിലേ ചതുക്കപ്പൂതർ എന്നതു ചതുഷ്കം (നാലു്, അറബിയിൽ അർബ) എന്ന പേരുണ്ടായിരുന്ന അറേബ്യയിലേ സുപ്രസിദ്ധ പ്രാചീന പരിഷ്കാരകേന്ദ്രമായ പൂത് എന്ന പ്രദേശത്തിൽനിന്നു ക്നായിത്തൊമ്മൻ കൊണ്ടുവന്ന ക്രിസ്ത്യാനികൾക്കു കൊടുത്തിട്ടുള്ള ഒരു പേരാണെന്നു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ കുരിശുമുടി എന്ന തലക്കെട്ടിൽ ഈ ലേഖകൻ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ചതുക്കപ്പൂതരെ വഞ്ചിനഗരത്തിൽ കൊണ്ടുവന്നു് അവരുടെ മധുകൊണ്ടുള്ള ആരാധനയിൽ (അതായതു്, കുർബാനയിൽ) ഈ ചേരൻ പങ്കുകൊണ്ടു എന്നാണു് ഈ വരികളുടെ അർത്ഥം.

എ. ഡി. 671—ലോ, ഇതിനു് അടുത്ത ആണ്ടിലോ മരിച്ച കുലശേഖരപ്പെരുമാളിനുശേഷം, അദ്ദേഹത്തിന്റെ പുത്രനും, പള്ളിബാണപ്പെരുമാൾ എന്നും ഭൂതരായപ്പെരുമാളെന്നും കൂടി പേരുകളുള്ള ചേരനുമായ ചന്ദ്രവർമ്മൻ നാടുവാഴുകയുണ്ടായി. ഇദ്ദേഹത്തിന്റെ മന്ത്രിയായിരുന്നു ക്നായിത്തൊമ്മൻ. ഒരു ചേരരാജാവിന്റെ മന്ത്രിയായിരുന്നു ക്നായിത്തൊമ്മനെന്നും, ഈ രാജാവിനോടു് ഒരു ജാതിവഴക്കു നിമിത്തം പിണങ്ങി സിലോണിലേക്കു് ഓടിപ്പോയിരുന്ന കമ്മാളരാദിയായ നാങ്കുടിപ്പരിഷകളെ മന്ത്രിയായ ക്നായിത്തൊമ്മനും അല്ലിമലയിലേ തിരുവരംഗൻ എന്ന പാണനുംകൂടി അവിടെച്ചെന്നു തിരിച്ചു കേരളത്തിലേക്കു കൂട്ടിക്കൊണ്ടുപോന്നു എന്നും കേരള ക്രൈസ്തവ ഐതിഹ്യം പ്രസ്താവിക്കുന്നുണ്ടല്ലോ. ക്നായിത്തൊമ്മൻ പ്രസ്തുത പള്ളിബാണപ്പെരുമാളിന്റെ പി. ഡബ്ളിയു വകുപ്പിന്റെ മേൽനോട്ടം വഹിച്ചിരുന്ന ശില്പകലാവിദഗ്ദ്ധനായ മന്ത്രിയായിരുന്നു എന്നും, ഇദ്ദേഹത്തിനാണു തന്നിമിത്തം കേരളത്തിലേ ഹൈന്ദവ ഐതിഹ്യം ഉളിയന്നൂർ പെരുന്തച്ചനെന്നു പേരിട്ടിട്ടുള്ളതെന്നും ഈ ലേഖകൻ ഇപ്പോൾ വിചാരിക്കുന്നു. പള്ളിബാണപ്പെരുമാൾ തന്റെ അന്ത്യകാലത്തു ക്നായിത്തൊമ്മന്റെ പ്രേരണയാൽ പ്രസ്തുത പൂതരുടെ മതമായ ക്രിസ്തുമതം സ്വീകരിക്കുകയുണ്ടായി. ഇതു നിമിത്തമത്രേ ഇദ്ദേഹത്തിനു ഭൂതരായപ്പെരുമാൾ (പൂതരായപ്പെരുമാൾ) എന്ന പേരും കൂടി ലഭിച്ചതും. ഈ മതപരിവർത്തനം നിമിത്തം ഇദ്ദേഹത്തെ കക്കാട്ടുനമ്പിടി വധിക്കുകയും ചെയ്തു. ഇദ്ദേഹത്തിന്റെ ചരമത്തോടുകൂടി അന്യംനിന്നുപോയ മൂഷികവംശത്തിലേക്കു് കുലശേഖരപ്പെരുമാളുടെ ഒരു സഹോദരനും ചേദിരാജാവുമായ പാലകൻ ഒന്നാമനെ ദത്തെടുക്കുകയും ചെയ്തു. ബൌദ്ധനായ പള്ളിബാണപ്പെരുമാൾ ക്രിസ്തുമതമാണു സ്വീകരിച്ചിരുന്നതെന്നു ഡാ

# “ഒന്നു കാണ്മതിനായെന്നു”

(ജെ. മീനാട്ടൂർ എം. എ.)

(i)

വീട്ടിൽ ചെന്നഥ പോയ ഹൃദയിതനാ—
മെന്നോർമ്മയാലല്ലലിൽ—
പെട്ടിട്ടാകെയടിച്ചിടുന്ന ഹൃദയം
കൈത്താരിനാൽ താങ്ങിയും,
പട്ടിൻനേർമ്മകലർന്ന വേണിയഴകിൽ
പ്പാറിച്ചുമമ്മുല്ലതൻ—
ചോട്ടിൽ പൂണ്ട നിലസ്സു മാരകരമേ,
നൽകീടണം മോതിരം.

(ii)

സൌവർണ്ണദ്യുതി ചേർന്നു നിർമ്മലതമം
മിന്നിത്തിളങ്ങും കവിൾ—
പ്പൂ, വെൺഹൽക്കലികക്കു കത്തു പുതുതേ—
നോലുന്ന ചോലാധരം,
നീർത്താരമ്പനൊളിച്ചിരുന്നലർശരം
തൂകുന്ന വാർകുന്തളം,
ഓമൽക്കണ്ണിവയെന്നു കാണ്മതിനിയെ—
ന്നാണെൻ മനോനായികേ!

---

ക്ടർ പി. ജെ. തോമസ് 1094—ലെ ഭാഷാപോഷിണിയിൽ ചൂണ്ടിക്കാണിച്ചിരുന്നതു വാസ്തവമാണെന്നു് ഈ ലേഖകൻ ഇപ്പോൾ വിശ്വസിക്കുന്നു. കുറേ മുമ്പു കോട്ടയത്തിനടുത്തുള്ള കിളിരൂരിലെ ഭഗവതി ക്ഷേത്രത്തിൽ നിന്നു കണ്ടെടുത്തതായി പറയുന്ന പള്ളിബാണപ്പെരുമാളുടെ കുരിശു ധരിച്ച ചെറുവിഗ്രഹം ഈ അഭിപ്രായത്തെ പിന്താങ്ങുന്നുമുണ്ടു്. എ. ഡി. ഏഴാം ശതാബ്ദത്തിന്റെ അന്ത്യകാലത്തു നാടുവാണിരുന്ന ഈ പള്ളിബാണപ്പെരുമാളെ എ. ഡി. 943 മുതൽക്കു 978 വരെ നാടുവാണതിനു ശേഷം ഇസ്ലാംമതം സ്വീകരിച്ചവനെന്നു മാതൃഭൂമി ആഴ്ചപ്പതിപ്പിലെ പ്രസ്തുത പെരുമാൾ വാഴ്ചയെപ്പററിയുള്ള ലേഖനങ്ങളിൽ ചൂണ്ടിക്കാണിക്കുന്നതായ ഇന്ദുഗോദവർമ്മൻ പാണ്ടിപ്പെരുമാളിൽ നിന്നു വേർതിരിക്കാതെ, ഇവർ രണ്ടു പേരെയും കൂട്ടിക്കലർത്തിയതിന്റെ ഫലമായിട്ടാണു പള്ളിബാണപ്പെരുമാൾ മക്കത്തുപോയിയെന്നു കേരളോല്പത്തി പ്രസ്താവിക്കുന്നതും.

അന്ത്യകാലത്തു ക്രിസ്തുമതം സ്വീകരിക്കുന്നതിനു മുമ്പു പള്ളിബാണപ്പെരുമാൾ ശില്പശാസ്ത്ര വിദഗ്ദ്ധനായ തന്റെ മന്ത്രിയും, ഉളിയന്നൂർ പെരുന്തച്ചനെന്ന സ്ഥാനപ്പേരുള്ള ദേഹവുമായ ക്നായിത്തൊമ്മനെക്കൊണ്ടു പല പ്രസിദ്ധ ഹിന്ദുദേവാലയങ്ങളും പണിയിക്കുകയുണ്ടായി. ഇദ്ദേഹത്തിന്റെ മുൻഗാമിയായ കുലശേഖരപ്പെരുമാൾ കൊടുങ്ങല്ലൂരിൽ തളിയാതിരിമാർക്കുള്ള വസതികൾ പണിയിച്ചതും ക്നായിത്തൊമ്മനെക്കൊണ്ടായിരുന്നിരിക്കാം. ഇങ്ങനെയുള്ള അമ്പലപ്പണികൾക്കും മററും തച്ചന്മാർ മുതലായ തൊഴിലുകാരുടെ സഹായം അപരിത്യാജ്യമാണല്ലോ. അതിനാൽ ഈ തൊഴിലുകാരെ പ്രസ്തുത പെരുമാക്കന്മാർ ക്നായിത്തൊമ്മന്റെ പൂർണ്ണ അധികാരത്തിൻ കീഴിൽ ആക്കിയിരുന്നിരിക്കാം. ഇതു നിമിത്തമായിരിക്കാം ക്രിസ്ത്യാനികൾക്കു തച്ചൻ ഉൾപ്പെടെയുള്ള പതിനേഴു പരിഷകളുടെ മാളോർ എന്ന സ്ഥാനപ്പേരു ലഭിച്ചതും. ഇപ്രകാരം ഇവരുടെ മേൽ ലഭിച്ച അധികാരം നിമിത്തമാണു് സിലോണിലേക്കു ഓടിപ്പോയിരുന്ന കമ്മാളന്മാരെ തിരിച്ചു വിളിച്ചുകൊണ്ടുവരാനായി പള്ളിബാണപ്പെരുമാൾ ക്നായിത്തൊമ്മനെ നിയോഗിച്ചതും.

അപ്പോസ്തലനായ സെന്റു തോമസ്സിന്റെ ശവകുടീരം വാസ്തവത്തിൽ കുരിശുമുടിയിലായിരുന്നു എന്നും, ക്നായിത്തൊമ്മന്റെ ശവകുടീരമാണു മൈലാപ്പൂരിലെ സെന്റു തോമസ് മൌണ്ടിൽ ഉള്ളതെന്നും, ഇവർ രണ്ടു പേരെയും ഒന്നുപോലെ മാർത്തോമ്മാ എന്നു ഭാരതത്തിലെ ക്രിസ്ത്യാനികൾ വിളിച്ചു വന്നിരുന്നതിൽനിന്നു പോർട്ടുഗീസുകാർക്കുണ്ടായ തെററിദ്ധാരണ നിമിത്തമാണു് സെന്റു തോമസ് മൌണ്ടു് അപ്പോസ്തലൻ തോമസിന്റെ ശവകുടീരമാണെന്നുള്ള ഇന്നു പ്രചാരത്തിലിരിക്കുന്ന കഥ അവർ സൃഷ്ടിച്ചതെന്നും പ്രസ്തുത കുരിശുമുടി എന്ന ലേഖനത്തിൽ ഈ ലേഖകൻ അഭിപ്രായപ്പെട്ടിരുന്നു. സെന്റു തോമസ് മൌണ്ടിൽ പോർട്ടുഗീസുകാർ കണ്ടുപിടിച്ച ജീർണ്ണിച്ച പള്ളിക്കു മുമ്പു് അവിടെ ഉണ്ടായിരുന്ന ചെറിയ പള്ളി ക്നായിത്തൊമ്മൻ പണിയിച്ചതാണെന്നും ഈ ലേഖകൻ അതിൽ ചൂണ്ടിക്കാണിച്ചിരുന്നു. സെന്റു തോമസ് മൌണ്ടിലെ പ്രാചീന കരിങ്കൽ കുരിശു പോർട്ടുഗീസുകാർ കണ്ടുപിടിച്ചപ്പോൾ, അവർ അതിലുള്ള പഹ്ളവി ലേഖനത്തെ, അതു് ഏതു ഭാഷയിലുള്ള ലേഖനമെന്നറിയാതെ, പലരെക്കൊണ്ടും വായിപ്പിക്കുവാൻ ശ്രമിക്കുകയുണ്ടായി. ഇക്കൂട്ടത്തിൽ പെട്ട അവിടത്തെ ഒരു ബ്രാഹ്മണൻ അതു് ഒരു തമിഴ് ലേഖനമാണെന്നു പറഞ്ഞു് അതിനെ വായിച്ചു കേൾപ്പിച്ചു പോർട്ടുഗീസുകാരെ ചതിക്കുകയും ചെയ്തു. ഒരു വ്യാജച്ചരക്കാണെങ്കിലും, ആ കുരിശിന്റെ ഉൽഭവത്തെപ്പററി പോർട്ടുഗീസുകാരുടെ കാലത്തു് അവിടത്തെ ജനങ്ങളുടെയിടയിൽ പ്രചരിച്ചിരുന്ന ഐതിഹ്യം ഉൾക്കൊള്ളുന്നതിനാൽ അതിപ്രധാനമായ ഒരു ചരിത്രരേഖയായി ഭവി

ച്ചിട്ടുള്ള പ്രസ്തുത ബ്രാഹ്മണന്റെ പാഠത്തെ അന്നു പോർട്ടുഗീസുകാർ കുറിച്ചിട്ടുകയും ചെയ്തിരുന്നു. ഒരു തമിഴ്പാട്ടായ ഇതിനെ ഇന്നത്തെ തമിഴ്പണ്ഡിതന്മാർ തെറ്റു തിരുത്തി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതു ചുവടെ ചേർത്തിരിക്കുന്നതാണ്:—

"അറിയ ശകാത്തം അയ്യാറുതന്നിൽ
തേറിയ തനുവിൽ തിരുന്തു മുവ്വേഴിൽ
പരാപരമാകിയ പരമ്പൊരുൾ ഒൻറേ
തരാതരക്കലിയതു കണ്ടു തിയങ്കി
ജൂതകുലത്തുത്തുയക്കറ മുനിന്തു
വാതിൽ പെരിതും വകൈയതുവാകിയേ
കന്നിയ മരിയാ കരുപ്പമതാകി
മന്നിയ മുപ്പതാം വരുശമാറിയതിൽ
ഒൻറേയെന്നും ഒരു പൊരുൾതന്നെ
കുൻറിനിൽ പന്തിരു തേശിയർക്കുരൈപ്പാർ.
അറുചമൈയത്തരുന്തവർ ഉരൈയും
ക്രൂറിയ മയിലൈക്കൊരു മുനി തോൻറി
തച്ചക്കോലും തമ്പകതരുവും
നച്ചിന കോയിൽ ഇറൈവനു ചമൈപ്പാൻ.
സിരിപ്പുവനത്തിൽ ചേരലക്കോനും
കുരുകുലച്ചോഴൻ കൊക്കൈയിൽപാണ്ടിയൻ
അത്തിനപുരത്തിൽ അരിച്ചന്തിരനും
കത്തരീൻ എന്നും കന്നിയർക്കരചും
മററും പല പല മാക്കത്താരും
ചിത്തൻ തെളിന്ത ചിനൈത്തെയോർ അയ
താമേ പൊരുന്തിത്തവമുനിയാന
തോമാകുലത്തിൽ തൊഴുതടി പണിന്താർ.
അന്തണമൂതോൻ അരിപൊട്ട മീതേ
വന്തൊരു യോകം മറൈയവൻ ചെയ്യാൾ
കണ്ടുചമൈത്ത ഉതിരക്കുരുചിൽ
തൊണ്ടർകുലത്തിൽ തൊഴുമടിയാർകൾ
പിറവിപ്പാവപ്പെരുങ്കടൽ നീങ്കി
ഇറൈയവനൈച്ചേർന്തങ്കിരിപ്പതു തിണ്ണം".

ഇതിലെ ആദ്യത്തെ പത്തു വരികളിൽ, ആഴ്ശകാബ്ദമായി ബി. സി. 57-ൽ തുടങ്ങുന്ന വിക്രമാബ്ദത്തിന്റെ 56—ാം ആണ്ടിൽ ധനുമാസം 21—ാംനു- ജൂതകുലത്തിൽപെട്ട കന്യകമറിയയുടെ പുത്രനായി ജനിച്ച ദേഹവും, മുപ്പതാമത്തെ വയസ്സിൽ മലമേലേറി തന്റെ പന്ത്രണ്ടുശിഷ്യന്മാരോട് ഏകദൈവ മതത്തെപ്പററി പ്രസംഗിച്ച ഗുരുവുമായ യേശു ക്രിസ്തുവിനെപ്പററി പ്രസ്താവിച്ചിരിക്കുന്നു. പിന്നീടുള്ള പന്ത്രണ്ടുവരികളിൽ പ്രസ്താവിച്ചിട്ടുള്ളതു്, ജയിനമതം, ബുദ്ധമതം, ആജീവകമതം, ശൈവമതം, വൈഷ്ണവമതം, ശാക്തേയമതം എന്നീ ആറു ദർശനങ്ങളിൽപെട്ട മതകൃതികൾക്കു ഭാഷ്യങ്ങൾ ചമച്ചിട്ടുള്ള പണ്ഡിതന്മാരുടെ വാസസ്ഥലമായ മയിലാപ്പൂരിൽ ഒരു ദേവാലയം പണിയുവാനായി തച്ചക്കോലും തമ്പകതടിയും കൊണ്ടു ഒരു മുനി വന്നതും, ഈ മുനി പണിത തോമാപ്പള്ളിയിൽ ചേരരാജാവും, കുരുകുലത്തിൽപെട്ട ചോഴരാജാവും, പാണ്ഡ്യതലസ്ഥാനങ്ങളിൽ ഒന്നായ തിരുനൽവേലി ജില്ലയിലെ കൊർക്കൈനഗരത്തിൽ നാടുവാണിരുന്ന പാണ്ഡ്യരാജാവും, ഹസ്തിനപുരത്തിലെ (ഇതു് ഹസ്തിപുരമെന്ന പേരുള്ള കാഞ്ചിനഗരമോ, തുംഗഭദ്രാനദീതീരത്തുള്ള ആനെഗുണ്ഡിയൊ, ചിററൂർ താലൂക്കിലെ കാളഹസ്തിയോ ആയിരുന്നേക്കാം) ഹരിശ്ചന്ദ്രൻ എന്ന രാജാവും, കന്യകകൾക്കു് രാജ്ഞിയായ കാതറീൻ എന്ന സ്ത്രീയും, മററുപല ക്രിസ്ത്യാനികളും ചെന്നു് ആരാധന നടത്തിയതുമാണ്. ശേഷിച്ച വരികളിൽ ആ പള്ളിയിൽ ഉണ്ടായ ദൈവയോഗം കണ്ടു പ്രസ്തുത മുനി പണിത രക്തക്കുരിശിനെ ആരാധിക്കുന്നവർ പിറവിയാകുന്ന കടൽ കടന്നു ദൈവത്തോടു ലയിക്കുവാൻ സാധിക്കുന്നതു നിശ്ചയമാണെന്നും പ്രസ്താവിച്ചിരിക്കുന്നു.

ഇതിൽ പ്രസ്താവിച്ചിരിക്കുന്ന മുനി അപ്പോസ്തലനായ മാർത്തോമ്മായാണെന്നാണ് ഇന്നത്തെ പണ്ഡിതന്മാരുടെ ധാരണ. ഇതു ശരിയാണെന്നു ഈ ലേഖകൻ വിചാരിക്കുന്നില്ല. ഈ മുനി ക്നായിത്തൊമ്മനായ മർത്തോമ്മായാണ്. ഒന്നാമതായി അപ്പോസ്തലനായ മാർത്തോമ്മാ മതപരിവർത്തനം നടത്തിയതായി പറഞ്ഞിട്ടുള്ളവരെയല്ല ഈ പാട്ടിലെ മുനിയുടെ പള്ളിയിൽ ആരാധനാ നടത്തിയവരായി പ്രസ്താവിച്ചിട്ടുള്ളതു്. അപ്പോസ്തലൻ മാർത്തോമ്മാ ഭാരതത്തിൽ ആദ്യം വന്നിറങ്ങിയതും, ക്രൈസ്തവ ഐതിഹ്യങ്ങൾ മാല്യങ്കര, മയിലാപ്പൂർ, സാന്ത്രൂക്ക്, അന്ത്രാപ്പൊലീസ് എന്നീ പല പേരുകൾ ഇട്ടിട്ടുള്ളതുമായ നഗരം, ചേരരാജാക്കന്മാരുടെ ഒരു വടക്കൻശാഖയായ ഹൈഹയരാജവംശക്കാരുടെ രാജധാനിയായ ഉത്തരകാനറാ ജില്ലയിലെ 'ഗോകർണ്ണനഗരമാണെന്നും, ആ സിദ്ധനെ ഒരു കൊട്ടാരം പണിയുവാനായി വരുത്തിയ ദേഹവും, ഗൊണ്ഡോഫറസ് എന്ന പേരുംകൂടി വഹിച്ചിരുന്നവനുമായ ചോഴപ്പെരുമാൾ കണ്ടൻ പാലകൻ എന്ന പേരുണ്ടായിരുന്നേക്കാവുന്ന കൊടുങ്ങല്ലൂരിലെ ഒരു ചേരരാജാവാണെന്നും പെരുമാൾ വാഴ്ചയെപ്പററിയുള്ള പ്രസ്തുത ലേഖനങ്ങളിൽ ഈ ലേഖകൻ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഗോകർണ്ണത്തിലെ ഹൈഹയരാജാവിനേയും, അദ്ദേഹത്തിന്റെ പുത്രിയായ പെലാജിയായേയും, ജാമാതാവും ഭാഗിനേയനുമായ രാജകുമാരനേയും, കൊടുങ്ങല്ലൂരിലെ ചോഴപ്പെരുമാളിന്റെ അനുജനായ ഗോദവർമ്മനേയും, മയിലാപ്പൂരിലെ മസ്ദായിയുടെ രാജ്യത്തിലെ (ഈ രാജ്യം ദേവികുളം ഡിവിഷനിലും സമീപദേശങ്ങളിലുമായി സ്ഥിതിചെയ്തിരുന്നു എ

# ഗായകൻ

ടി. ജെ. മൂസ്സ്.
ബി. എസ്സ്സി (ഓണേഴ്സ്)

ഒരു വളർക്കൊച്ചുകുഴലുമായ് ലോല—
ഹൃദയത്തിൻ ക്രൂപ്പുകരവുമായ്
പലനാട്ടലൂടെ പല പാട്ടുംപാടി
പലരസങ്ങളുമുളവാക്കി
നടകൊള്ളുമെന്നിൽ പ്രകൃതിയ്ക്കും കൂടി
വളരുമാനന്ദം വിളയുന്നു.
ഇരുപുറങ്ങളിൽ വിടരും പൂക്കൾ തൻ
മുട്ടമുണ്ടിൽ പൂന്തേനലമൂറി.
വരവു നോക്കുന്ന ലതികമാരിയെന്നെ
വിരവൊത്തുമാടിവിളിയ്ക്കുന്നു.
ചെറുകല്ലോലമെൻ സരസസംഗീത—
പ്രതിപകത്തുവാനുഴറുന്നു.
കുയിലുകളുമെന്നിളയഗാനത്തെ
സ്വയമനുകരിച്ചുഴലുന്നു
മുദമേകും പാട്ടിൽ പദമൊപ്പിച്ചുള്ള
ചെറുതൃണങ്ങൾ തൻ നടനവും
കരുണംതൊട്ടുള്ള വിവിധമാം രസ—
സ്ഫുരണമെൻപാട്ടിൽ കലരുമ്പോൾ
സരസം കാതോത്തുലയമാർന്നീടുന്ന
ചെറുകാററയസ്സും നെടുവീർപ്പും
മമഗാനങ്ങളിലലിയിച്ചു ചേർത്തു
മുരളിയൂതി ഞാൻ നടകൊള്ളും.

---

ന്നു പ്രസ്തുത കുരിശുമുടി ലേഖനത്തിൽ ഈ ലേഖകൻ ചൂണ്ടിക്കാണിച്ചിരുന്നു) ചിലരേയുമാണ് അപ്പോസ്തലൻ മാർത്തോമ്മാക്രിസ്ത്യാനികളാക്കിയതു്. നേരേമറിച്ചു്, മുകളിൽ ഉദ്ധരിച്ചിട്ടുള്ള പാട്ടിൽ പറഞ്ഞിട്ടുള്ള ചേരൻ എ. ഡി. ഏഴാം ശതാബ്ദത്തിലെ പള്ളിബാണപ്പെരുമാളും, അതിലെ പാണ്ഡ്യരാജാവു പള്ളിബാണപ്പെരുമാളുടെസമകാലീനനും പാണ്ഡ്യശാസനങ്ങൾ ചെഴിയൻ ചേന്തനെന്നും, തമിഴ്സംഘകവൃന്ദങ്ങൾ ഭൂതപാണ്ഡ്യനെന്നും പേരിട്ടിട്ടുള്ളവനുമാണെന്നു വിചാരിക്കുവാനാണു കാരണമുള്ളതു്. രണ്ടാമതായി, കുരിശിനു ക്രിസ്തുമതചിഹ്നമായി ജനസാമാന്യത്തിൻെറ ഇടയ്ക്കു പ്രചാരമുണ്ടായതു എ. ഡി. നാലാംശതാബ്ദത്തിലാണെന്നുള്ള പണ്ഡിതാഭിപ്രായം മയിലപ്പർകുരിശു പണിതതു് എ. ഡി. ഒന്നാംശതാബ്ദത്തിൽ ജീവിച്ചിരുന്ന അപ്പസ്തോലൻ മാർത്തോമ്മയല്ലെന്നു സ്ഥാപിക്കുന്നുണ്ടു്. തച്ചുകോലു കൈയ്യിലേന്തിവന്നുഎന്നും, കരിങ്കൽകുരിശുപണിതുഎന്നും പറഞ്ഞിരിക്കുന്നതു ശില്പവിദഗ്ധരായ അപ്പോസ്തലൻ മാർത്തോമ്മസ്സും ക്നായിത്തൊമ്മനും ഒന്നുപോലെ യോജിക്കുമെങ്കിലും, മറെറാരു സംഗതിനിമിത്തം ഇതു ക്നായിത്തൊമ്മനാണു കൂടുതൽ യോജിക്കുന്നതു്. ഈ സംഗതി വിശദീകരിക്കുന്നതിനുമുമ്പു, പ്രാചീനപാരസികർ ഈശ്വരനെ സൃഷ്ടികർത്താവു് എന്ന അർത്ഥത്തിൽ തക്ഷൻ (തച്ചൻ) എന്നു പേരിട്ടിട്ടുള്ളതു് ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ഷീ—സോ എന്ന ചീനകൃതിയിൽ ചേർത്തിട്ടുള്ള ചില പ്രാചീന ചീനത്തേ കൊത്തുപണികളുടെ ചിത്രങ്ങളിലും ദിവ്യനായ അവിടത്തേ പ്രഥമ രാജാവു ഫൂഹിയെ കൈയ്യിൽ തച്ചുകോൽ എന്തിയവനായി ചിത്രീകരിച്ചിട്ടുള്ളതും ഇവിടെ സ്മരണീയമാണു്.

ക്നായിത്തൊമ്മൻെറ ആഗമനകാലം കുറിക്കുന്ന "ശോവാല" എന്ന വാക്യം, ഇത്തരം വാക്യങ്ങളുടെ പതിവനുസരിച്ചു്, അദ്ദേഹം എവിടെനിന്നു കുടിപാർപ്പുകാരായ സുറിയാനിക്രിസ്ത്യാനികളോടുകൂടി കേരളത്തിലേക്കു കപ്പൽകേറി എന്നു കാണിക്കുന്നുണ്ടു്. ഇതിലേ "ശോവൈ" (ചേവൈ) എന്ന പദത്തിനു തമിഴിൽ മഞ്ഞപ്പിത്തം എന്നു് അർത്ഥമുള്ളതിനാൽ, പ്രസ്തുത സുറിയാനികളുടെ മഞ്ഞനിറത്തിൽനിന്നാണു് ഈ വാക്യത്തെ സൃഷ്ടിച്ചിട്ടുള്ളതെന്നു പ്രസ്തുത കുരിശുമുടി ലേഖനത്തിൽ ഈ ലേഖകൻ അഭിപ്രായപ്പെട്ടിരുന്നു. ഈ അഭിപ്രായം ശരിയല്ലെന്നും, ഇവർ കപ്പൽ കേറിയ കിഴക്കേ അറേബ്യയിലേ അഷ്ഷഫ എന്ന നഗരത്തിൽനിന്നാണു പ്രസ്തുത വാക്യം നിർമ്മിച്ചിട്ടുള്ളതെന്നും ഇപ്പോൾ ഈ ലേഖകൻ വിചാരിക്കുന്നു. ഇസ്ലാംമതത്തിൻെറ ഉത്ഭവകാലത്തു ബഹ്റീൻ ദ്വീപുകൾക്കു സമീപമുള്ള കടാരഎന്ന അറബിക്കരയിൽ, ദിറിൻ, മസാനിഗ്, തലോൻ, ഖട, ഹജർ (ഹജ്റ) എന്ന അഞ്ചു നെസ്തോറിയൻമെത്രാസനങ്ങൾ ഉണ്ടായിരുന്നതായി നമുക്കു് അറിവുണ്ടു്. ഹജറിൻെറ തലസ്ഥാനം വലിയ ബഹ്റീൻ ദ്വീപിലേ അഷ്ഷഫ നഗരമാണെന്നും, പ്രസ്തുത കടാരവും ഭാരതവുമായി വലുതായ കച്ചവടം നടന്നിരുന്നുഎന്നും യാച്ചുട് (\acut) എന്ന അറബ് ഭൂമിശാസ്ത്രജ്ഞൻ പ്രസ്താവിച്ചിട്ടുമുണ്ടു്. ഹജ , അഥവാ, ഹജ്റ, എന്ന പദത്തെ ഹസ്രഎന്നും, അസ്രഎന്നും ഉച്ചരിക്കാവുന്നതാണു്. ക്നായിത്തൊമ്മൻെറ ആഗമനത്തെപ്പററി പ്രതിപാദിക്കുന്ന ചില മലയാളം പാട്ടുകളുടെ ഇംഗ്ലീഷ്പരിഭാഷകൾ ശ്രീമാൻ ടി. കെ. ജോസഫ് 1928—ലേ ഇൻഡ്യൻ ആൻറിക്വറിയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ഇവയിൽ ഒന്നിൽനിന്നു ക്നായിത്തൊമ്മനെ കേരളത്തിലേക്കു് അയച്ച പൂർവ്വദേശത്തേ

കത്തോലിക്കസിന്റെ മെത്രാസനം എസ്റ്റ എന്ന നഗരമാണെന്നു് അനുമാനിക്കാം.

അസ്റ്റയുടെ ഒരു രൂപഭേദമായിരിക്കാം എസ്റ്റ. അഷ്ഷഫ എന്ന അറബിനാമത്തിൽ, അഷ് എന്നതു് അൽ എന്ന അറബിസർവ്വനാമത്തിന്റെ ഒരു രൂപഭേദമാണ്. അതിനാൽ ഈ നഗരത്തിന്റെ യഥാർത്ഥനാമം ഷഫ എന്നായിരുന്നു സിദ്ധിക്കുന്നു. ഈ ഷഫയിൽ നിന്നു വന്നവക്കു ഷഫാലൻ എന്ന പേരു കൊടുക്കാമല്ലോ. ഇതിന്റെ ഒരു ദുഷിച്ച ജനകീയരൂപഭേദമായിരിക്കാം "ശോവാല" എന്ന തമിഴ് വാക്യം. ക്നായിത്തൊമ്മൻ നെസ്തോറിയനോ, അല്ല യാക്കോബായക്കാരനോ, ആയിരുന്നതു് എന്നുള്ള വാദവിഷയമായ പ്രശ്നത്തെപ്പററി ഈ ലേഖകൻ ഖണ്ഡിച്ച ഒരു അഭിപ്രായവും പുറപ്പെടുവിക്കുന്നില്ല. നെസ്തോറിയൻമതം ക്രിസ്തുമതത്തിൽ എ. ഡി. 432—ൽ വരുത്തിവച്ച ഭിന്നിപ്പിനു ശേഷം, എ. ഡി. 910—ൽ അൻറിയോക്കിലേ എലിയാസ് പാത്രിയാക്കീസ് ബാഗ്ദാഡിൽ പൂർവ്വദേശത്തെ കത്തോലിക്കസ്സിന്റെ മെത്രാസനം സ്ഥാപിക്കുന്നതുവരെ മെസൊപ്പൊത്തേമ്യയിലല്ല അതു സ്ഥിതിചെയ്തിരുന്നതു് എന്നു ബാർ ഹെബ്രെയസ് പ്രസ്താവിച്ചിട്ടുണ്ടു്. അതിനാൽ പ്രസ്തുത കത്തോലിക്കസ്സിന്റെ മെത്രാസനംകൂടി ഹജ്റയുടെ തലസ്ഥാനമായ അഷ്ഷഫയിൽ സ്ഥാപിച്ചിരുന്നു എന്നു വന്നേക്കാം.

ക്നായിത്തൊമ്മന്റെ വരവിനെക്കുറിച്ചുള്ള ഐതിഹ്യങ്ങളിൽ എഡെസ്സ എന്ന പേരുള്ള ഒരു മെത്രാസനത്തേയുംപററി പറഞ്ഞിട്ടുണ്ടല്ലോ. മെസൊപ്പൊത്തേമ്യയിലെ സുപ്രസിദ്ധനഗരമായ എഡെസ്സ അന്നു് ഖലീഫുകളുടെ അധികാരത്തിൻ കീഴിലായിരുന്നു. അതിനാൽ പ്രസ്തുത ഐതിഹ്യം പ്രസ്താവിക്കുന്ന എഡെസ്സ ഈ എഡെസ്സ ആയിരിക്കുവാൻ ഇടയില്ല. ബഹ്റീൻ ദ്വീപിനു് ഇബ്നിൻ ഹൗക്കൻ എന്ന അറബി ഭൂമിശാസ്ത്രജ്ഞൻ അവാൽ എന്ന പേരു നൽകിയിരിക്കുന്നു. അറബിയിൽ ഈ പദത്തിന്റെ അർത്ഥം ഒന്നാമത്തേതു് എന്നാണ്. "എദ്ദ" എന്ന പദത്തിനു് അസ്സിറിയൻഭാഷയിൽ ഒന്നു് എന്ന അർത്ഥമുള്ളതിനാലും, എദ്ദസ (എദെസ)എന്നതിനെ പരിശുദ്ധമായ ഒന്നാമത്തെ(നഗരം) എന്നു വ്യാഖ്യാനിക്കാവുന്നതിനാലും, ക്നായിത്തൊമ്മനെപററിയുള്ള ഐതിഹ്യങ്ങൾ പ്രസ്താവിക്കുന്ന എഡെസ്സ എന്ന മെത്രാസനം അവാലിൽ, അഥവാ, ബഹ്റീനിലുള്ള അഷ്ഷഫ ആയിരിക്കുമെന്നും വന്നേക്കാം.

ചേരരാജാവായ താണുരവി എ. ഡി ഒമ്പതാംശതാബ്ദത്തിൽ കൊല്ലത്തെ തരിശാപ്പള്ളിക്കായി സബ്ബർ ഈശോവിനു നൽകിയ രണ്ടാമത്തെ ചെപ്പേടിന്റെ അവസാനത്തിൽ ചില നാഗരി അക്ഷരങ്ങൾ എഴുതിയിരിക്കുന്നു. ഇതിനെ "യേശു സപ്പ്ര സഭാസംഘമെത്രാ" എന്നു വായിക്കാമെന്നു് ഒരു പത്തിരുപതു വർഷത്തിനു മുമ്പു് ഈ ലേഖകൻ അഭിപ്രായപ്പെട്ടിരുന്നു. (ശ്രീമാൻ ടി. കെ. ജോസഫിന്റെ "മലങ്കര നസ്രാണികളുടെ നാലു ചെപ്പേടുകൾ" എന്ന കൃതി നോക്കുക.) ഇതിൽ കൊല്ലത്തെ ക്രൈസ്തവസംഘത്തിന്റെ മെത്രാനായ സബീർ ഈശോവിനു സഭാസംഘമെത്രാൻ എന്നു പേരിട്ടിരിക്കുന്നതു് സഭാനഗരത്തിൽ അതായതു്, ബഹ്റീനിലെ അഷ്ഷഫ നഗരത്തിൽ നിന്നു ഈ സംഘം പൂർവ്വകാലത്തു കേരളത്തിൽ കുടിയേറിപ്പാർത്തിരുന്നതുകൊണ്ടായിരിക്കാം.

അറേബ്യയുടെ പ്രസ്തുത കിഴക്കൻതീരമാണു് ചരിത്രാതീതകാലത്തെ പരിഷ്കാരകേന്ദ്രമായ പൂത് (പുന്ത്) ദേശമെന്നു കൂടുതൽ ഗവേഷണം കൊണ്ടു് ഈ ലേഖകൻ ഇപ്പോൾ വിശ്വസിക്കുന്നു. മയിലാപ്പൂരിലെ പ്രാചീന കരിശിൽ കൊത്തിയിട്ടുള്ള പഹ്ലവിലേഖനത്തിൽ, അതു നാട്ടിയ ദേഹത്തെ ചഹർബൂതിന്റെ പുത്രൻ എന്നു വർണ്ണിച്ചിരിക്കുന്നതു് അദ്ദേഹം ചതുഷ്ക (ചഹ ) പൂതം (ബൂത്) ആയ പ്രസ്തുത അറബിക്കരയിൽനിന്നു വന്ന മനുഷ്യനായതുകൊണ്ടാകുന്നു. അഷ്ഷഫ സ്ഥിതിചെയ്യുന്ന ഈ പ്രദേശത്തിനു പ്രാചീന ബാബിലോണിയാ നിവാസികൾ മഗൻ എന്ന പേരു കൊടുത്തിരുന്നു. ഇതിനെ ബി. സി. 2500—നു സമീപം നാടുവാണിരുന്ന അഗാഡിലേ ചക്രവർത്തിയായ നരാംസിൻ പിടിച്ചടക്കിയതായും ബാബിലോണിയാ ചരിത്രം പ്രസ്താവിക്കുന്നുണ്ടു്. ഡയോറൈററ് (diorite) എന്നു പേരുള്ളതും, പ്രതിമകളും മററും പണിവാൻ ഒരു ഒന്നാന്തരം അസംസ്കൃത സാധനമായതുമായ ഒരു തരം കറുത്ത കരിങ്കല്ലിനു് ഈ പ്രദേശം പ്രാചീന ബാബിലോണിയാക്കാരുടെ ഇടയ്ക്കു കീർത്തി നേടിയിരുന്നു. ഇവിടത്തെ കരിങ്കല്ലുകൊണ്ടുള്ള പണിയിൽ വൈദഗ്ധ്യം നേടിയിരുന്ന ഒരു ശില്പിയായിരുന്നിരിക്കാം ക്നായിത്തൊമ്മൻ. ഈ വൈദഗ്ധ്യം അദ്ദേഹം പണിത മയിലാപ്പൂരിലേയും, കോട്ടയം വലിയ പള്ളിയിലേയും കരിങ്കൽ കുരിശുകളിൽ കാണാവുന്നതുമാണ്. അപ്പോസ്തലനായ മാർത്തോമ്മാ ഭാരതത്തിലേക്കു കപ്പൽ കേറിയ സ്ഥലമായ ബാബിലോണിയായിലേ മഹോഷയിൽ കരിങ്കൽ ദുർല്ലഭമാകയാൽ, അദ്ദേഹത്തിനു കൽപ്പണിയിൽ മഗനിലേ ക്നായിത്തൊമ്മനോളം വൈദഗ്ധ്യം സിദ്ധിച്ചിരിക്കുവാൻ ഇടയില്ലെന്നുള്ളതു് മുകളിൽ സൂചിപ്പിച്ച സംഗതി.

---

# കാഞ്ഞിരപ്പള്ളി

## (ചരിത്രസംഗ്രഹം)

(കെ. എം. തോമസ്)

കാഞ്ഞിരപ്പള്ളി പുരാതനകാലംമുതൽ തെക്കുംകൂർ രാജാക്കന്മാരുടെ ഭരണത്തിലായിരുന്നു. അവർക്ക് ഇവിടെയും ഒരധിവാസസ്ഥാനമുണ്ടായിരുന്നു എന്നതിനു തെളിവുകളുണ്ട്. 925—ൽ തെക്കുംകൂർ, രാമയ്യന്റെ സൈന്യങ്ങൾക്കു കീഴ്പ്പെടുകയാൽ, കാഞ്ഞിരപ്പള്ളിയും തിരുവിതാംകൂറിൽ ലയിച്ചു.

പൂർവ്വകാലത്ത്, കാഞ്ഞിരപ്പള്ളി ഒരു പ്രമുഖ വ്യാപാരകേന്ദ്രമായി ശോഭിച്ചു. അന്ന്, പാണ്ടിയിൽനിന്ന് മദ്ധ്യതിരുവിതാംകൂറിലേക്കുള്ള വഴി ഈ നാട്ടിൽ കൂടിയായിരുന്നു. പാണ്ടിയിൽ നിന്നു നമ്മുടെ രാജ്യത്തേക്കു വരുന്ന വഴിയിൽ ആദ്യമായി കാണുന്ന ജനവാസകേന്ദ്രവും കാഞ്ഞിരപ്പള്ളി ആയിരുന്നു. അക്കാലത്ത്, പാണ്ടിയുമായി ഇവിടെ കച്ചവടം നടത്തിയിരുന്നത് കണ്ണനൂർ ചെട്ടികളാണ്. ഇവരുടെ അന്നത്തെ ആരാധനാലയമായിരുന്ന ഗണപതികോവിൽ, ഇന്ന് ചരിത്രകാരന്മാരുടെയും ഗവേഷകന്മാരുടെയും മാത്രം ശ്രദ്ധയെ ആകർഷിച്ചുകൊണ്ട് ജീർണ്ണിച്ചുകിടക്കുന്നു. അടിത്തറയും മേൽപ്പുരയും ഭിത്തികളുമെല്ലാം കീറിയെടുത്ത കനത്ത കരിങ്കല്ലുകൊണ്ടു മാത്രം തീർത്തിരിക്കുന്ന ഈ ക്ഷേത്രം ആരിലാണ്, അത്ഭുതം ഉളവാക്കാത്തത്? ഇതിലെ ചിത്രവേലകളും വിസ്മയകരമത്രെ.

ഈ ക്ഷേത്രം നല്ലനിലയിലിരിക്കുന്ന കാലത്താണ്, നിലയ്ക്കൽനിന്നും ക്രിസ്ത്യാനികൾ ഇവിടെ വന്ന് പഴൂത്തടം എന്ന സ്ഥലത്തു താമസിക്കാൻ തുടങ്ങിയത്. ക്രമേണ ചെട്ടിമാരുടെ അധോഗതി ആരംഭിച്ചു, കുംഭകോണത്തു നിന്ന് വന്ന വെള്ളാളർ രാജസേവയും കച്ചവടവും തുടങ്ങുകയും ചെയ്തു. പഴൂത്തടത്തിൽ താമസിച്ചിരുന്ന ക്രിസ്ത്യാനികളിൽ ഒരു പ്രധാന കുടുംബം, ക്ഷേത്രത്തിനു പടിഞ്ഞാറുള്ള മങ്കാശേരിപുരയിടത്തിൽ വാസമുറപ്പിച്ചു. ഇക്കാലത്തോടു സമീപിച്ചുതന്നെ പാണ്ടിയിൽനിന്ന് രണ്ടു സംഘം മുസ്ലിംകളും ഇവിടെയെത്തി. ക്രിസ്ത്യൻകുടുംബങ്ങളുടെ സംഖ്യയും വർദ്ധിച്ചു. ക്ഷേത്രനടത്തിപ്പിനെ സംബന്ധിച്ച് ചെട്ടിമാരും വെള്ളാളരും തമ്മിൽ മത്സരമുണ്ടായി. വെള്ളാളർ രാജാനുമതിയോടുകൂടി ഒരു പുതിയ ക്ഷേത്രം നിർമ്മിച്ചു. ഇതു് ക്രിസ്ത്യാനികളുടെ വാസസ്ഥാനത്തിനു് സമീപമായിരുന്നതിനാൽ അവർ രാജസന്നിധിയിൽ പരാതിപ്പെട്ടു. അന്നത്തെ തെക്കുംകൂർ രാജാവായിരുന്ന വീരകേരളപ്പെരുമാൾ, അവരെ സമാശ്വസിപ്പിക്കയും, ഒരു പള്ളിയും അങ്ങാടിയും വച്ചുകൊള്ളുന്നതിനു് കല്പിക്കയും ചെയ്തു.

ഈ തിരുവെഴുത്തുണ്ടായത് 624 മേടം 21-ാംനുയാണ്. പള്ളിവയ്ക്കാനുള്ള സ്ഥലം, രാജാവു തന്നെ പത്തൽ ഊന്നി അടയാളപ്പെടുത്തിക്കൊടുത്തു. ആ കമ്പ് കാഞ്ഞിരത്തിന്റെ ശിഖരമായിരുന്നെന്നും അങ്ങനെയാണ് കാഞ്ഞിരപ്പള്ളി എന്ന പേരുണ്ടായതെന്നും ഐതിഹ്യമുണ്ട്. അങ്ങാടിയിൽ പാർത്തിരുന്ന ക്രിസ്ത്യാനികളുടെ മുഖ്യതൊഴിൽ പാണ്ടിയുമായുള്ള കച്ചവടമായിരുന്നു.

ചുരം എന്നു പറയുന്ന പഴയ നാട്ടുവഴി അങ്ങാടി മുതൽ പാണ്ടിവരെ നീണ്ടു കിടന്നിരുന്നു. വൻമലകളിൽക്കൂടി കയറിയിറങ്ങി വളഞ്ഞുപുളഞ്ഞു കിടന്നിരുന്ന ഈ മാർഗ്ഗം വണ്ടികളുടെ സഞ്ചാരത്തിനു് പററിയതായിരുന്നില്ല. ഭാരം വഹിക്കുവാൻ മാടുകളെയും കഴുതകളെയുമാണ് ഉപയോഗിച്ചിരുന്നത്. പാണ്ടിയിൽനിന്നും ഇവിടെ ഇറക്കുമതി ചെയ്തിരുന്നത്, പലതരം ജവുളികളും, വത്തൽമുളക്, ഉള്ളി, മല്ലി, കലം ഇവയുമായിരുന്നു. പാണ്ടിയിലേക്കു അയച്ചിരുന്നത് പ്രധാനമായി കുരുമുളകും പാക്കുമായിരുന്നു.

മുഹമ്മദീയർ, ക്ഷേത്രത്തിനും ക്രിസ്തീയദേവാലയത്തിനും സമീപിച്ചു ഒരു പള്ളി പണിയിച്ചതോടുകൂടി കമ്പോളത്തിന്റെ വിസ്താരം വർദ്ധിക്കയും, വ്യാപാരം വളരെ അഭിവൃദ്ധിപ്പെടുകയും ചെയ്തു. ഇങ്ങനെ മൂന്നു മതക്കാരുടെ ആരാധനാലയങ്ങൾ അടുപ്പുകല്ലുപോലെ തൊട്ടടുത്ത് സ്ഥിതി ചെയ്യുന്ന കാഴ്ച അധികം സ്ഥലങ്ങളിൽ കാണുന്നതല്ല. ഈ മൂന്നു സമുദായങ്ങളും അന്നും ഇന്നും വലിയ മൈത്രിയിൽ തന്നെ കഴിച്ചുപോന്നു, പോരുന്നു താനും.

കേശവദാസന്റെ കാലത്ത് 965—ൽ ആലപ്പുഴ തുറമുഖവും, കൊല്ലം—ചെങ്കോട്ട റോഡും ആരുവാമൊഴിപാതയും ഏർപ്പെടുത്തുകയാൽ, പാണ്ടിയിൽനിന്നു കാഞ്ഞിരപ്പള്ളി മാർഗ്ഗമായുള്ള വ്യാപാരത്തിനു കേടുതട്ടി. കാലക്രമേണ ഇവിടത്തെ പാണ്ടിക്കച്ചവടം തീർത്തു നശിച്ചു.

വള്ളിക്കടവിൽ, സർക്കാരിൽനിന്നും ഉണ്ടാക്കിയിരുന്ന പാലം ഒരിക്കൽ വെടിമരുന്നുപ്രയോഗത്തിനിടയിൽ തീക്കു് ഇരയായി. 993ലുണ്ടായ ഒരു വെള്ളപ്പൊക്കം അങ്ങാടിക്കും പള്ളിക്കും സാരമായ നാശങ്ങൾ ഉണ്ടാക്കി. ഇങ്ങനെ പല കാരണങ്ങളാലും ജനങ്ങൾ അങ്ങാടി ഉപേക്ഷിച്ചു.

നെൽകൃഷി അന്ന് വളരെ ആദായകരമായിരുന്നു. കൃഷി ഇല്ലാത്തവർ അന്ന് ഇല്ലായിരുന്നു.

ആയിരാമാണ്ടിലാണ്, ഇന്നത്തെ പുത്തൻപ

# ചില ചിത്രങ്ങൾ.

(വിദ്വാൻ, പി. കെ. രാമൻപിള്ള)

അവൾമൊഴിഞ്ഞിതു,ദീനമായ് മൗനമാ—
യവശമായിഴഞ്ഞെത്തുന്നഭാഷയിൽ—
"തളരുന്നുകൈകളുംകാലുമെൻകുഞ്ഞമ്മേ!
തരണമേവിശപ്പാറുവാൻവല്ലതും"
തടമിടിഞ്ഞുവരണ്ടൊരാവല്ലിത—
ന്നിടതുതോളിലടിഞ്ഞനങ്ങീടാതെ,
പുടമുണങ്ങിവിടിരാത്തകണ്ണോട്ടം,
പിടലിപൊക്കുവാൻമേലാതെ,മേലെങ്ങും,
ചട്ടലമായുന്തുമെല്ലെല്ലാട്ടും,കാണുമാ—
വടിവിൽനിന്നുറുംമൂളുംഞരക്കവും,
ഇടവിടാതവൾപൊന്തിച്ചഗാനത്തി—
ലിടറിയെങ്കിലും ചേർന്നുശ്രുതിയായീ!
ചലിതകാഞ്ചനപാദസരത്തിന്റെ
കിലുകിലുക്കത്തിൽ,കങ്കണക്വാണത്തിൽ;
അലഘുമോഹനവീണാന നാദത്തിൽ,
വിലയിച്ചെന്നും വിലസുന്നകാതുകൾ;—
ചെറുതുംനൂതനമോടികൾക്കൂടാതെ,
പൊറുതിദാഹവും ക്ഷുത്തുമിയലാതെ,
ഉരുകുമുള്ളത്തിന്നാഴത്തിൽനിന്നുറും,
ദുരിതസംഗീതം കേൾക്കുന്നതെങ്ങിനെ?
നനുനനുപ്പാർന്ന പട്ടാംബരങ്ങളെ,
മിനുമിനുപ്പേറും വൈരഹാരങ്ങളെ,
അനുദിനം കണ്ടുകണ്ടു പതറിനോ—
രനുപമങ്ങളാം മീനൊളിക്കണ്ണുകൾ!!
കരിപൊടൊത്തൊരു കീറപ്പഴന്തുണി—
യരയിൽച്ചുററിയതിന്റെയൊരററത്താൽ
പൊരിയുംമാറിടം മൂടിയാ പാവത്തെ:—
തെരുവുതെണ്ടിയെ—ക്കാണുന്നതെങ്ങനെ?!
"തളരുന്നു കൈകളുംകാലുമെൻ കുഞ്ഞമ്മേ
തരണമേ വിശപ്പാറുവാൻ വല്ലതും"
തകരാറായ് തന്ത്രിയെങ്കിലുമാവീണ
തരളസംഗീതം വീണ്ടുംപൊഴിച്ചിതു.
ചെറുചെടിച്ചില്ലയാട്ടിത്തെരുതെരെ,
നറുമലർമണം പൂശിനത്തെന്നലിൽ;
തിരിയുമാഗാനം പൂമാല്യം മൗലിയിൽ
തിരുകും 'കുഞ്ഞമ്മ, കേട്ടൊന്നു നോക്കിപ്പോയ്.
"ഇവിടെയില്ലൊന്നും നേരം വെളുത്തെന്നാൽ
ഇതിനു തന്നെയിരിക്കണം നാലുപേർ,
ഒരു തൊഴിലുമിവക്കില്ലേ, പോടീ, നിൻ—
വിരുതും വിദ്യയുമീ വീട്ടിൽപ്പററിടാ"
പരമലൗകികമോടിതന്നാകാരം;
കരുണവററിവരണ്ടഹൃദന്തരം!
ഒരു പൊരുത്തമിവക്കില്ല ദൈവമേ!
കരുതി നീ കാട്ടും മായാ വിലാസത്തിൽ!
വകതിരിവററഭാഷണപാഷാണ—
ശകലമാവീട്ടിൻ മുററത്തു വീണിട്ടും,
പകലവൻ പതറാതെഗമിക്കുന്നു,
പകയെഴാതെ പവമാനൻ വീശുന്നു.
ഭവനനായികേ! നിൻ പശു തള്ളിയ—
പവനപാത്രത്തിൽ ശേഷിച്ചചോറല്ലേ.
അവിടെയെത്തിയ കാക്കകൾ തിന്നിട്ടും,
അവനിമേൽ മലർമാല്യങ്ങൾ ചാർത്തുന്നു?
അവയിലുള്ളനീരല്പമൊഴിച്ചു നീ—
യവശയ്ക്കേകുവാൻ കാരുണ്യം കാണിച്ചാൽ
അവളതുകുടിച്ചീടുമമ്മതിനെ—
യവഗണിച്ചീടുമാശ്വസിച്ചീടുമേ!
അതിനുംഹാ! ദയതോന്നാത്ത നിസ്സുലേ!
മതിമനോഹരീ, മോഹനം നിൻ ചിത്രം!
അതിജവംമറിച്ചാകിവരപ്പാനും,
മതിമഹേശന്റെ മായാത്ത ചായങ്ങൾ!
എരിപൊരികൊണ്ടു മേലോട്ടു നോക്കി, നീ-
"യറിക"യെന്നവൾ തൂകിയ കണ്ണുനീർ,
നരകരാജ്യത്തിൽ നായികയ്ക്കായിട്ടു—
ന്നരിയനാരായം നിർമ്മിപ്പൂ നിർണ്ണയം!

---

അഹിതതാണ്ഡവം ലോകത്തിൽ നിർമ്മിക്കും
മഹിതദീനചിത്രങ്ങൾ വിചിത്രങ്ങൾ!
"സഹൃദയ"ലോകം കണ്ടു പടത്തട്ടെ!!
മഹിയിൽ ശാശ്വതശാന്തിക്കതിരൊളി!

---

ള്ളി സ്ഥാപിച്ചതു്. 1035—ൽ ഒരു കോടതിയും 42—ൽ അഞ്ചലാപ്പീസും സ്ഥാപിക്കപ്പെട്ടു. കോട്ടയം കുമളി റോഡുണ്ടായതു് 1036ലായിരുന്നു. ഇക്കാലത്തിനിടയ്ക്കാണു് യൂറോപ്യന്മാർ പീരുമേട്ടിൽ തോട്ടങ്ങൾ ആരംഭിച്ചതു്. ഈ സന്ദർഭം, മുസ്ലീംകൾ കച്ചവടത്തിനു ശരിയായി വിനിയോഗിച്ചു. യൂറോപ്യന്മാരെ അനുകരിച്ചു തോട്ടങ്ങൾ ഉണ്ടാക്കുവാൻ ഇവിടത്തെ ക്രിസ്ത്യാനികൾ മുതിർന്നതു്, പിന്നെയും വളരെ കാലം കഴിഞ്ഞാണു്. പള്ളി വകയായി നടത്തിവന്ന പള്ളിക്കൂടം 1059ൽ സർക്കാർ ഏറെറടുത്തു. മലമ്പനിയുടെ ശല്യം വളരെ വർദ്ധിച്ചിരുന്നതിനാൽ 64—ൽ ഒരു ആശുപത്രിയും ഏർപ്പെടുത്തി. ഇടയ്ക്കു നിറുത്തലാക്കപ്പെട്ട കോടതി വീണ്ടും 1067—ൽ സ്ഥാപിച്ചു. കോവൂർ ഐപ്പ് അവർകളെ ആദ്യത്തെ മജിസ്ട്രേട്ടായി നിയമിക്കയും ചെയ്തു. 1070 ൽപൊൻകുന്നത്തു സ്ഥാപിച്ച ചന്ത ഇന്നു വളരെ അഭിവൃദ്ധിപ്പെട്ടിരിക്കുന്നു.

(പരേതനായ കരിപ്പാപ്പറമ്പിൽ കെ. എം. തോമസ് കൊച്ചുവക്കീൽ) അവർകൾ എഴുതിയിട്ടുള്ള ചരിത്രത്തിൽനിന്നു്.)

# വായനശാലാപ്രസ്ഥാനം.

(പി. അനന്തൻപിള്ള എം. എ.)

പൊതുജന വായനശാലകൾ മുഖാന്തരമായി സാമാന്യജനങ്ങൾക്കു വിദ്യാവിതരണം ചെയ്യുന്ന സമ്പ്രദായം പാശ്ചാത്യപരിഷ്കാരത്തിന്റെ ഒരു പ്രത്യക്ഷലക്ഷ്യമാണെന്നു സമ്മതിച്ചേ കഴിയൂ. ആകയാൽ ഈ പ്രസ്ഥാനം അത്ര പുരാതനമായിട്ടുള്ളതല്ല. ഗ്രന്ഥങ്ങൾ സമുച്ചയിച്ചു വയ്ക്കുന്ന പതിവു് പണ്ടേ ഉണ്ടായിരുന്നു. അങ്ങനെ ഏതാനും ഗ്രന്ഥങ്ങൾ ഒരിടത്തിരുപ്പുണ്ടു് എന്നല്ലാതെ അവയേക്കൊണ്ടെന്തു പ്രയോജനമാണുള്ളതു്? സാധാരണന്മാർക്കു് അവ ദുഷ്പ്രാപ്യമായിരുന്നു. ഒരാവശ്യവുമില്ലാത്തവർ അവയെ നശിപ്പിച്ചു എന്നും വരാം.

കൗടല്യന്റെ അർത്ഥശാസ്ത്രവും, ഭാസന്റെ നാടകങ്ങളും എത്രകാലം നമ്മുടെ രാജകീയ ഗ്രന്ഥപ്പുരയിൽ ഇരുട്ടടഞ്ഞു കിടന്നിരുന്നു. ഇക്കാലത്തല്ലേ അവയ്ക്കു സൂര്യപ്രകാശമേല്ക്കുവാൻ ഭാഗ്യം ലഭിച്ചതു്? ഇതുപോലെ എത്രയനവധി വിശിഷ്ടഗ്രന്ഥങ്ങൾ ഇനിയും ഓരോ ദിക്കിൽ കിടപ്പുണ്ടു്. ചുരുക്കി പറയുന്നതായാൽ ഗ്രന്ഥസമുച്ചയം മാത്രം ഒരു 'ലൈബ്രറി'യാകുന്നതല്ല.

ഭാരതീയഗ്രന്ഥശാലകളെല്ലാം ഈ വിധത്തിലായിരുന്നു എന്നു വിചാരിക്കരുതു്. ഒരു പക്ഷേ വിദേശീയാക്രമണങ്ങളാലും മതവിപ്ലവങ്ങളാലും മറ്റും അവയ്ക്കു് അപകർഷം സംഭവിച്ചതാണോ എന്നും ചിന്തിക്കാൻ അവകാശമുണ്ടു്. എന്തെന്നാൽ വേദങ്ങളിലേയും, ബ്രാഹ്മണങ്ങളിലേയും, ഉപനിഷത്തുകളിലേയും വിജ്ഞാനം രാജ്യമൊട്ടുക്കു് പ്രചരിച്ചിരുന്നതെങ്ങനെ? അച്ചടി ഇല്ലാതിരുന്ന കാലത്തു് ഒരേ ഗ്രന്ഥത്തിന്റെ അനവധി പ്രതികൾ ഉണ്ടാക്കുവാൻ സാധിക്കുന്നതല്ലല്ലൊ. ഇതിൽനിന്നും അനുമാനിക്കേണ്ടതു് അവയെ സംഭരിച്ചുവച്ചിരുന്ന കേന്ദ്രങ്ങളിൽ വിദ്വാന്മാർക്കെങ്കിലും പ്രവേശനമുണ്ടായിരുന്നു എന്നാണു്. അവിടെയിരുന്നു് വേണ്ടതെല്ലാം ഹൃദിസ്ഥമാക്കിയതിനുശേഷം, പ്രസംഗങ്ങളാലും, പ്രഭാഷണങ്ങളാലും അദ്ധ്യാപനത്താലും അവർ പ്രസ്തുത ഗ്രന്ഥങ്ങളിലടങ്ങിയിരുന്ന തത്വങ്ങൾ മറ്റുള്ളവരെ മനസ്സിലാക്കി. ഇങ്ങനെ ഗ്രന്ഥങ്ങളിലുള്ള അറിവു് പ്രചരിപ്പിക്കേണ്ടതു പഠിച്ചവരുടെ കർത്തവ്യമാണെന്നു 'സ്മൃതികാരൻ' ഒരിടത്തു പ്രസ്താവിച്ചിട്ടുണ്ടു്.

മുൻപ്രസ്താവിച്ച ഗ്രന്ഥസമുച്ചയകേന്ദ്രങ്ങളിൽ മൂന്നെണ്ണത്തെപ്പറ്റി നമുക്കു നല്ല തെളിവുകൾ ലഭിക്കുന്നുണ്ടു്. അവ നാളന്ദയും, തക്ഷശിലയും പാടലീപുത്രവും ആയിരുന്നു. നാളന്ദായിലെ ഗ്രന്ഥശാല മുന്നൂറു മുറികളോടുകൂടിയ ഒരു ഒമ്പതുനിലക്കെട്ടിടമായിരുന്നു എന്നു് ചീനസഞ്ചാരിയായ ഫാഹിയൻ രേഖപ്പെടുത്തിയിരിക്കുന്നു. കൂടാതെ ചാലൂക്യരാജാക്കന്മാർക്കു് "സരസ്വതിഭണ്ഡാഗാരം" എന്ന ഒരു വലിയ ഗ്രന്ഥശാലയുണ്ടായിരുന്നതായി തെളിയുന്നുണ്ടു്. ഭോജരാജാവിന്റെ ഗ്രന്ഥശാലയും പ്രസിദ്ധിപെറ്റതായിരുന്നു.

മുഹമ്മദീയരാജാക്കന്മാരുടെ കാലത്തു് ഭാരതീയഗ്രന്ഥങ്ങൾ പരിപാലിക്കുന്നതിനു് ചില ഏർപ്പാടുകൾ ചെയ്തിരുന്നതായി ചരിത്രം ഘോഷിക്കുന്നു. ജലാലുദ്ദീൻ ഒരു പ്രസിദ്ധ കവിയായ അമീർകുസ്രുവിനെ രാജകീയ ഗ്രന്ഥശാലാദ്ധ്യക്ഷനായി നിയമിക്കയുണ്ടായി. ഭാമിനി രാജാക്കന്മാരുടെ ഭരണകാലത്താണു് അഹമ്മദുനഗരത്തിലെ ഗ്രന്ഥശാല സ്ഥാപിച്ചതു്. മഹമ്മദുഗവാൻ അനവധി ഗ്രന്ഥശാലകൾ പലടത്തുമായി സ്ഥാപിച്ചു. ബിജപുരത്തെ ന

[ശി]ഷ്ടാവശിഷ്ടങ്ങൾ പരിശോധിച്ചു ഫെർഗൂസൻ [എന്ന ആ]ളാണു് അവിടെ ഒരു ഒന്നാംതരം ലൈബ്രറി [ഉ]ണ്ടായിരുന്നതായി അഭിപ്രായപ്പെടുന്നു.

മുകിലന്മാരിൽ മഹാനായ അക്ബർ അ[ദ്ദേ]ഹം കേട്ടറിഞ്ഞിടത്തോളം പല ദിക്കുകളിൽ [നി]ന്നും ഗ്രന്ഥങ്ങൾ വരുത്തി സൂക്ഷിക്കയുണ്ടായി. [അ]വയിലെ ഉള്ളടക്കങ്ങൾ കടലാസിൽ പക[ർ]ത്തിച്ചു് സചിത്രം ബൈൻഡുചെയ്തു വയ്ക്കുന്ന[ത]ിനും അദ്ദേഹം ആജ്ഞാപിച്ചിരുന്നു. ഹുമ[യൂ]ൺ ഒരു പുസ്തകപ്രേമിയായിരുന്നുവത്രേ! മുകി[ല]ന്മാരുടെ ശ്രദ്ധ ഗ്രന്ഥങ്ങളെ വകതിരിക്കുന്ന[ത]ിലും പ്രത്യക്ഷമായിട്ടുണ്ടു്. കാവ്യം, വൈദ്യ[ശാ]സ്ത്രം, ജ്യോത്സ്യം, സംഗീതം, ശബ്ദശാസ്ത്രം, [ത]ത്വജ്ഞാനം, ജ്യോതിഷം, ക്ഷേത്രഗണിതം [ഇ]ത്രയും വകുപ്പുകളിൽ ഗ്രന്ഥങ്ങൾ വേർതിരിച്ചു [വ]ച്ചിരുന്നതായി തെളിയുന്നുണ്ടു്.

ഇനി പടിഞ്ഞാറോട്ടു കണ്ണോടിക്കയാണെ[ങ്ക]ിൽ പുതിയ വായനശാലാപ്രസ്ഥാനം, അതാ[യ]തു പൊതുജനോപകാരാർത്ഥം ഗ്രന്ഥശാലകൾ [അ]വിടെ സ്ഥാപിച്ചിട്ടു് ആറേഴു ശതാബ്ദം കഴി[ഞ്ഞ]ിരിക്കുന്നു എന്നു പറയാം. ബൽജിയത്തി[ലെ] ലൈബ്രറികളോളം പഴക്കമുള്ളവ മറെറ[ങ്ങു]ം ഇല്ലത്രെ! അവിടുത്തെ അദ്ധ്യാപകന്മാ[രാ]ണു് അതിനു കാരണഭൂതന്മാർ. ആയിര[ത്ത]ിതൊള്ളായിരത്തിഇരുപത്തൊമ്പതിൽ അ[വ]ിടെ എട്ടുകോടി ജനങ്ങൾക്കായി മൂന്നേമു[ക്ക]ാൽ കോടി ഗ്രന്ഥങ്ങൾ ഉണ്ടായിരുന്നതായി [ത]െളിയുന്നു.

ബൾഗേറിയാ എന്ന രാജ്യത്തു് ജനകീയ [ഭ]രണം സ്ഥാപിക്കാൻ ഹേതുഭൂതമായിത്തീർന്ന[തു]് അവിടുത്തെ പൊതുജനഗ്രന്ഥശാലാപ്ര[സ്ഥ]ാനമാണു്. വായനശാലാധികൃതന്മാർ വ[ള]രെക്കാലത്തേയ്ക്കു് ആ രാജ്യത്തെ സാ[മാ]ന്യവിദ്യാഭ്യാസവും നയിച്ചിരുന്നു. ബാരിലാ[യ]ിലെ ശാസ്ത്രമഹാപാഠശാലയും അവരാണു് [സ്ഥ]ാപിച്ചതു്. കൂടാതെ ആ രാജ്യത്തു നാടക[ശ]ാലകൾ നടത്തിവന്നതും പ്രസ്തുത കമ്മററി തന്നെയാണു്. ഈ വകയ്ക്കുള്ള ചെലവിനു് രാജകീയ നിലം പുരയിടങ്ങൾ വിട്ടുകൊടുത്തിരുന്നതായും കാണുന്നു.

1920-ൽ സോവിയററ്സംസ്ഥാനത്തിൽ അക്ഷരജ്ഞാനമില്ലാത്ത ജനങ്ങളുടെ സംഖ്യ 100-നു് 68 വീതമായിരുന്നു. ഇപ്പോഴോ 90 ശതമാനമാണു് സാക്ഷരത്വത്തിന്റെ സംഖ്യ. സ്ഥാവരജംഗമഗ്രന്ഥശാലകൾ മുഖാന്തരമായിട്ടാണു് ഈ അഭിവൃദ്ധി എന്നു പറഞ്ഞാൽ നാം വിസ്മയിക്കയില്ലയൊ? ഇത്രയും പുസ്തകപ്രിയന്മാരായ ജനങ്ങളെ കാണുവാൻ പ്രയാസമാണു്. വയലിൽ വേല ചെയ്യുന്നിടത്തും വിശ്രമാവസരം ഗ്രന്ഥപാരായണത്തിനു പയോഗിക്കുന്നവർ അനവധിയുണ്ടു്. അതുപോലെ ആഫീസുകളിലും എന്നുവേണ്ടാ സിനിമാശാലകളിലും കാണാവുന്നതാണു്. ഇംഗ്ലണ്ടിൽ പൊതുജനഗ്രന്ഥശാലാനിയമം നടപ്പാക്കിയതു 1850-ൽ ആണു്. അന്നുമുതൽ എല്ലാ ഗ്രന്ഥശാലകളും ഗവമ്മെൻറിന്റെ സംരക്ഷണത്തിലും മേൽനോട്ടത്തിലും ആയി എന്നുതന്നെ പറയാം. പിന്നീട്ടു് 1927-ൽ പൊതുജനങ്ങളുടെ കമ്മററികൾ മുഖാന്തരം ഭരണം നടത്തുവാൻ തുടങ്ങി. ഏകദേശം ഇക്കാലത്തോടുകൂടി നാട്ടിലെല്ലാം അമേരിക്കയിലെ കോടീശ്വരനായ ആൻഡ്രൂ കർണേഗിയുടെ ഔദാര്യത്താൽ അനവധി ഗ്രന്ഥശാലകൾ സ്ഥാപിതങ്ങളായി. ഇപ്പോൾ ലോകത്തിലെങ്ങും ഇംഗ്ലണ്ടിലുള്ളിടത്തോളം ഗ്രന്ഥശാലകൾ ഇല്ലെന്നുതന്നെ പറയാം. ബ്രി. മ്യൂസിയം ലൈബ്രറി ലോകപ്രസിദ്ധമായിട്ടുള്ളതാണല്ലൊ. ഗ്രന്ഥങ്ങളുടെ ലിസ്റ്റുതന്നെ പതിനയ്യായിരം പുറങ്ങളടങ്ങിയ ഒരു ഗ്രന്ഥമാണത്രെ!

ഇതൊക്കെ നോക്കുമ്പോൾ നമ്മുടെ നാട്ടിലെ വായനശാലക്കാര്യം എത്ര മോശമായിരിക്കുന്നു? എങ്കിലും ഉള്ളതുമാത്രം വച്ചുകൊണ്ടു നോക്കുകയാണെങ്കിൽ വളരെ ഗുണങ്ങൾ അവമൂലമുണ്ടായിട്ടുണ്ടെന്നു സമ്മതിക്കേണ്ടിയിരി

ക്കുന്നു. നമ്മുടെ മലയാംപള്ളിക്കൂടം അദ്ധ്യാപകക്കുള്ള ആധുനികലോകജ്ഞാനം ഏറിയ കൂറും വായനശാലകളിൽനിന്നും ലഭിക്കുന്നതാണു്. ഒരു മുറി പത്രമോ, മാസികയുടെ രണ്ടു കടലാസോ കിട്ടിയാൽ അവർ എത്ര സന്തോഷത്തോടുകൂടി വായിച്ചു കാര്യങ്ങൾ മനസ്സിലാക്കുന്നു. അവക്കു വേണ്ടതു കിട്ടുന്നില്ലെന്നേ സങ്കടമുള്ളു. എന്നാൽ ഗ്രന്ഥങ്ങൾ സ്വന്തമായി വാങ്ങുന്നതിനു് അവരുടെ ദാരിദ്ര്യം അനുവദിക്കുന്നില്ല. ഈ ധർമ്മസങ്കടത്തിൽ വായനശാല ഒന്നേ അവക്കു ശരണീകരണീയമായിരിക്കുന്നുള്ളു.

ഒരു വ്യക്തി എത്രതന്നെ ശ്രമിച്ചാലും ഒരു വലിയ ഗ്രന്ഥശാല സ്ഥാപിക്കയെന്നതു് അസാദ്ധ്യമെന്നുതന്നെ പറയാം. എന്നാൽ ധനവാന്മാരായ ഏതാനുംപേർ ചേന്നാൽ അക്കാര്യം ക്ഷിപ്രസാദ്ധ്യംതന്നെ. പക്ഷേ, ഒരു പരോപകാരബുദ്ധി അവക്കു പ്രേരകമായി തീരണം. എന്തെന്നാൽ അവരവക്കു മാത്രമായി ഉപയോഗിക്കാനുള്ള ഒരു സ്ഥാപനമല്ല ഗ്രന്ഥശാല. ഒരു സ്ഥലത്തു് അതു സ്ഥാപിച്ചുകഴിഞ്ഞാൽ യാതൊരു വർഗ്ഗവ്യത്യാസമോ ഉച്ചനീചത്വമോ കൂടാതെ എല്ലാവക്കും ആ സ്ഥാപനം ഉപയോഗപ്പെടുത്താവുന്നതാകുന്നു. പിന്നെ എന്താണു് ദാതാവിനുള്ള മെച്ചം എന്നു ചോദിച്ചാൽ അനേകംപേരുടെ മാനസോല്ലാസത്തിനും, ജ്ഞാനാഭിവൃദ്ധിക്കും താൻ സഹായകമായി തീന്നല്ലോ എന്നൊരു ചാരിതാത്ഥ്യം ഉണ്ടാകും എന്നുള്ളതാണു്. അല്ല, തനിക്കു് യശസ്സു നേടണമെന്നാഗ്രഹമുണ്ടെങ്കിൽ ഒരു നല്ല വായനശാലാസ്ഥാപനം മൂലമായി അതു കൈവരുത്താവുന്നതാണു്. ചുരുങ്ങിയ തോതിലാണെങ്കിൽ, ഗ്രന്ഥശാലയിലെ ഒരു അലമാരി തൻെറ പേരിൽ സ്ഥാപിച്ചാലും മതി. അത്ര മിനുസപ്പണിയൊന്നും കൂടാതെ ഒരു ഒഴുക്കൻ കണ്ണാടി അലമാരിക്കു് മുപ്പത്തഞ്ചു രൂപയായി എന്നിരിക്കട്ടെ. ഒരു സാഹിത്യവിദ്വാൻെറ ഉപദേശപ്രകാരം അതിൽ ഒരു 115 രൂപയ്ക്കു നല്ല ഗ്രന്ഥങ്ങൾ വാങ്ങി എല്ലാംകൂടി ഗ്രന്ഥശാലാധികാരികളെ ഏല്പിക്കുക. അവർ നിശ്ചയമായും നന്ദിപൂർവ്വം അതു സ്വീകരിച്ചു് ബഹുമാന്യനായ ദാതാവിൻെറ നാമം ചിത്രവർണ്ണങ്ങളിലെഴുതിച്ചു് ആ അലമാരിയുടെ മുകളിൽ പ്രദശിപ്പിക്കും. ഇതു് എന്നേയ്ക്കും ഒരു സ്മാരകമായി പ്രശോഭിക്കും എന്നുള്ളതിനു സംശയമില്ല. ഇങ്ങനെ പത്തു മഹാന്മാർ സഹായിക്കുന്നപക്ഷം ഒരു പ്രദേശത്തു് അവിടെയുള്ള ആളുകളുടേയും, അനവധി പുരുഷാന്തരങ്ങളിലായി അവരുടെ സന്താനങ്ങളുടേയും ഉൽക്കഷത്തിനും, ജ്ഞാനസമ്പാദനത്തിനും ഒരു ഒന്നാംതരം സ്ഥാപനം ഉണ്ടായി എന്നു വിചാരിച്ചുകൊൾകേ വേണ്ടു.

ഏതു ഗ്രന്ഥശാലാസ്ഥാപനത്തിനും ഉല്പതിഷ്ണുമതികളായ ഏതാനും യുവാക്കളുടെ ഉത്സാഹം അപരിത്യാജ്യമാണു്. ഉദാരമതികളായ മാന്യന്മാരെ അഭിമുഖമായി കണ്ടു കാര്യം പറഞ്ഞു് വേണ്ട സഹായം ചെയ്യിക്കുന്നതിനു് അവരെക്കൊണ്ടു സാധിക്കും. ഗ്രന്ഥശാല സുരക്ഷിതമായിരിക്കയും ചെയ്യും. വിദ്യാഭ്യാസം സിദ്ധിക്കാൻ സൗകര്യമില്ലാതെ വളന്നിട്ടുള്ളവക്കു് നിശാപാഠശാല സ്ഥാപിച്ചു് ആ വിധത്തിൽ സ്ഥലത്തെ സാക്ഷരത്വം വദ്ധിപ്പിക്കാനും ഗ്രന്ഥശാല മൂലമായി അവർ യത്നിക്കും. എന്നുവേണ്ട ജനങ്ങളുടെ സാമുദായികമായിട്ടുള്ള കാര്യങ്ങൾക്കും ഈ സ്ഥാപനം ഉപയോഗിക്കുവാൻ അവർ ഓരോ മാർഗ്ഗം കണ്ടുപിടിക്കാതിരിക്കുന്നതല്ല. അത്തരത്തിലുള്ള യുവജനങ്ങൾ "സഹൃദയ"യ്ക്കുള്ളിടത്തോളം കാലം അതിൻെറ ഭാവി ശോഭനമായിരിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. എൻെറ മാന്യശിഷ്യനും പൊതുജനക്ഷേമകാംക്ഷിയും ആയ ശ്രീമാൻ കെ. ജെ. തോമസ്സും അദ്ദേഹത്തിൻെറ കൂട്ടുകാരും മുന്നിട്ടുനിന്നു നടത്തുന്ന ഈ ഗ്രന്ഥശാല ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചു കാഞ്ഞിരപ്പള്ളിക്കാരുടെ സകലവിധ ശ്രേയസ്സിനും കാരണഭൂതമായിത്തീരുവാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ.

# കേരളീയ സഹോദരിമാരോട് രണ്ടു വാക്ക്.

(ലളിതാംബിക അന്തർജ്ജനം.)

മനുഷ്യരാശിയുടെ ഭാവി ഗൗരവതരമായ രു സമൂലപരിവർത്തനത്തെ അഭിമുഖീകരിച്ചി ിക്കുന്ന ഘട്ടമാണല്ലൊ ഇതു്. ആഗ്രഹിച്ചാലു ണ്ടെങ്കിലും ഇല്ലെങ്കിലും നൂതനമായ പലതും ംഭവിക്കുവാൻ പോവുന്നു. പരമാർത്ഥങ്ങളെ റച്ചുവച്ചുകൊണ്ടു് വിജയകരമായ യാതൊരു ാര്യവിചിന്തനവും സാദ്ധ്യമല്ലല്ലൊ. ഇതു ാൾ അലംഘ്യമെന്നു കരുതി ആദരിച്ചുകൊ ന്ടിരുന്ന നിയമങ്ങൾ—ആചാരങ്ങൾ—സാമൂ ഹ്യഘടനകൾ — സാമ്പത്തിക മണ്ഡലങ്ങളേ പ്പാലും ഇളക്കി മറിച്ചുകൊണ്ടു് ഈ കൊടുങ്കാ റ്റു് കടന്നുപോയേക്കാം. സാർവ്വലൗകികമായ സംഭവവികാസങ്ങളുടെ പ്രത്യാഘാതങ്ങൾ ത ങ്ങൾക്കനുകൂലമായ വിധം പരിണമിപ്പിക്കുന്ന തിനു് ഓരോ ജനപദങ്ങളും ദേശവിഭാഗങ്ങളും പ്രത്യേകം പ്രത്യേകം ശ്രമിച്ചുവരുന്ന സന്ദർഭ മാണിതു്. കേരളസ്ത്രീകളായ നമുക്കു് ഇവിടെ സ്വന്തമായി എന്തെങ്കിലും കർത്തവ്യങ്ങൾ ഉണ്ടോ? ഉണ്ടെങ്കിൽ അവ നിർവ്വഹിക്കാൻ എന്തെല്ലാമാണു് ചെയ്യേണ്ടതു്? എന്തു നാം ചെയ്തിട്ടുണ്ടു്? ഈ ചോദ്യങ്ങൾ മുന്നിട്ടു നിൽ ക്കുന്നു.

# Do You Know that?

## "PRAKASAM"

## is a matchless Indian Rolled Gold Industry.

**The New Supreme Standard of our Gold Plating is the Hall Mark of Indian success.**

The Gold covering is an exquisite combination of Art and Science.

It resists all Chemical Elements

It is a proof against aggression of Nature,

Acidity Moisture and Dampness.

It is so ingeniously impregnated that

Acid cannot pierce through the covering, nor does it peel off

## Watch for Results of Acid Test.

**Never before was such an astounding value offered in endless variety of designs.**

BUTTONS, CUFF-LINKS, COLLAR-PINS, SAREE-PINS, BROOCHES, EAR-DROPS, PENDANTS.

WRISTLETS, BANGLES, NECK-CHAINS, NECKLACES, ADDYIALS, WAISTBANDS OF SURPASSING CRAFTSMANSHIP.

**BUY A PRAKASAM ORNAMENT TO—DAY!**

**Head Office:**
**PRAKASAM,**
**Trivandrum.**

**Sole Agent**
**E. A. BAVA.**

---

പ്യൂവർ സിൽവർ ആഭരണങ്ങൾ, P. T. H. മിഷ്യൻ സൂചി, ജാംഫ്മൻ, റയിസ്സർ; റേമ്പിൾനൈഫ്, പെൻനൈഫ്, K. P. C. നല്ലെണ്ണ, E. A. B. തേയില, തഴ ആർട്ടിക്കൽസു ഫൈവറിഷുഡ്സ്, മുതലായവ മൊത്തമായും ചില്ലറയായും വില്പാനുണ്ട്.

ദി കൃഷ്ണാ പിൻ കമ്പനി, കോട്ടയം.



# ആഭരണങ്ങൾ

ആഭരണങ്ങൾ അണിഞ്ഞു അഴക വദ്ധിപ്പിക്കുന്നതിൽ ആകാംക്ഷയുള്ളവരാണ് നമ്മുടെ സ്ത്രീകളിലധികപങ്കും ഏററവും ഭംഗിയുള്ളതും നവീന രീതിയിൽ ചെയ്യിട്ടുള്ളതുമായ ആഭരണങ്ങൾ എവിടെ കിട്ടുമെന്നും അവക്ക് അന്വേഷണം കൂട്ടും. അവരെല്ലാം ഒടുവിൽ എത്തിച്ചേരുന്നതെവിടെ?

സമ്മാനങ്ങൾക്കുള്ള കപ്പുകൾ, ഷീൽഡ്കൾ, മെഡലുകൾ, കസവു മാലകൾ മുതലായവ ആവശ്യമുള്ളവരുടെ ദൃഷ്ടി പതിയുന്നതെവിടെ?

തങ്കം, സ്വർണ്ണം, വെള്ളി, കല്ലുകൾ മുതലായവ വേണ്ട കച്ചവടക്കാരും മറെറങ്ങുമല്ല പോകുന്നതു്.

## പി. ററി. ഏബ്രഹാം ബ്രദേഴ്സ്

ചങ്ങനാശേരി — കോട്ടയം



പൊതുജീവിതരംഗത്തിൽ സ്ത്രീകൾക്കു മാത്രമായി പ്രത്യേക സംഘടനകൾ വേണമോ വേണ്ടയോ എന്ന വിവാദം ശ്രദ്ധേയമാണ്. ഏതൊരു കാരണംകൊണ്ട് ഉദ്ബുദ്ധമായ ദേശീയത്വം വൎഗ്ഗീയസംഘടനകളെ എതിൎക്കുന്നോ ആ കാരണത്തിന്റെ നിഴൽ ഇതിലും കാണുവാൻ കഴിയും. പ്രാചീനകാലങ്ങളെ അപേക്ഷിച്ച് ചിന്തയിലും ആദൎശത്തിലും പ്രവൎത്തനങ്ങളിലും സ്ത്രീപുരുഷന്മാർ തമ്മിൽ സമഗ്രമായ സാഹഭാവമുള്ള ഇക്കാലത്ത് അവരെ വേർതിരിച്ചു നിൎത്തുന്ന വ്യത്യസ്ത സംഘടനകൾ യുക്തിഭംഗമല്ലേ? രാഷ്ട്രീയവും സാമുദായികവും തൊഴിൽപരവുമായി സമജീവിതസരണിയിലെത്തിയ പാശ്ചാത്യരാജ്യങ്ങളെപററിയടത്തോളം ഈ വാദം അത്യന്തം അൎത്ഥവത്താണ്. എങ്കിലും അവിടേയും വ്യക്തമായ വ്യക്തിത്വത്തോടെ വനിതാസംഘങ്ങൾ പുലൎന്നുപോരുന്നുണ്ടെന്ന വസ്തുത വിസ്മരിക്കാവതല്ല. ഇതു് പ്രകൃതിദത്തമായി പുരുഷനില്ലാത്ത പല ചുമതലകളും ഏറിയ സ്ത്രീഹൃദയത്തെ ബാഹ്യലോകത്തിൽ തത്തുല്യം ഉയൎത്തുവാനുള്ള പരിശീലനസാധനമാണെന്നു് വേണമെങ്കിൽ പറയാം.

മലയാള്മഹിളമാർ ആധുനികവിദ്യാഭ്യാസത്തിലോ സ്വാതന്ത്ര്യത്തിലോ ലോകത്തിന്റെ മറേറതുഭാഗത്തേക്കാളും പിന്നോക്കമെന്നു് പറയുവാൻ പാടില്ല. വീട്ടിലും പുറത്തുമുള്ള വിവിധകൎമ്മപദ്ധതികളിൽ അവരുടെ കഴ വുകൾ വിപുലമായി വ്യാപരിക്കുന്നുമുണ്ട്. ബ ദ്ധിപരമായി ഉന്നതമണ്ഡലങ്ങളിലും ശക്തിപ രമായി തൊഴിലാളിലോകത്തിലും അത്ഭുതാ ഹമായ വിജയവികാസങ്ങളുണ്ട്. എന്നാൽ ഇവയേ പരസ്പരം സംക്രമിപ്പിക്കുവാൻ ഇതു രെ ആരും ശ്രമിച്ചിട്ടില്ല എന്നതു പരിതാപക രമാണ്. സമുദായത്തിന്റെ സകല വിഭാഗ ങ്ങളേയും കൂട്ടിയിണക്കി സജീവമായ ഒരു സാമ ഹ്യസംഘടനയോ പ്രവൎത്തിപരിപാടിയോ ഇതുവരെ അവതരിക്കപ്പെട്ടിട്ടില്ല എന്നതാണ് ഈ ദുരവസ്ഥയ്ക്കു കാരണം. ശക്തിയും കഴിവും ഉള്ളവർ പൊതുജീവിതവേദിയിൽ കയറി സാമാന്യ സ്ത്രീലോകത്തിൽ നിന്നു ഉയൎന്നുയൎന്നുപോവുന്നു. അധഃസ്ഥിതരായ അനേകലക്ഷങ്ങളോ? ചുററും നടക്കുന്നതൊന്നും അറിയാതെ താഴെ ചെളിക്കുണ്ടിൽ നിസ്സബ്ദരായി ഇഴഞ്ഞിഴഞ്ഞു ജന്മഭാരം പേറിയിറക്കുന്നു. പൊക്കമേറിയ പ്രസംഗമണ്ഡപങ്ങളിലെ ശബ്ദകോലാഹലങ്ങളിൽ വിഹരിക്കുന്നവൎക്കു താഴെ ഇറങ്ങി ഇവരെ ഉദ്ധരിക്കുവാൻ സ്വന്തഹസ്തംതന്നെ നീട്ടികൊടുക്കേണ്ട ചുമതലയുണ്ട്.

ആശങ്കകൾ നിറഞ്ഞ അതിഭയങ്കരമായ ഈ വിപ്ലവഘട്ടത്തിൽ സാമുദായികപരിഷ്കാരത്തിനൊ ആചാരപരിവൎത്തനത്തിനൊ മാത്രമായി ഒരു സംഘടനയുണ്ടാക്കണമെന്നു് ഞാൻ

പറയുകയില്ല. നമുക്കു ജീവിക്കുവാൻ സംഘടിക്കണം. നമ്മുടെ ചുററുമുള്ളവരെ ജീവിപ്പിക്കുവാനും സംഘടിക്കണം. ആഹാരപ്രശ്നം—ജീവന്റേയും മാനത്തിന്റേയും സംരക്ഷണം—മാനവസമുദായത്തിന്റെ മഹത്തായ സ്വാതന്ത്ര്യ സംരക്ഷണം എന്നിവയ്ക്കുവേണ്ടി ഭൂഗോളത്തിലെ ഓരോ അണുപ്രാണിയും മല്ലടിക്കുമ്പോൾ—ഇന്നു് നാം ഉണർന്നില്ലെങ്കിൽ ഇനി എന്നാണു് ഉണരുവാൻ പോകുന്നതു്? ഇന്നു നാം ഒത്തുചേർന്നില്ലെങ്കിൽ ഇനി എന്നാണു് ഒത്തുചേരുന്നതു്?

അനേകകാലമായി അടിമത്വത്തിലാണ്ടു കിടന്ന ചൈനയിലെ സ്ത്രീകളുടെ ഉദ്ബുദ്ധതയെപ്പററി നമുക്കറിയാം.....ലോകത്തിലെ ഏററവും പ്രാപ്തിയേറിയ ഒരു വനിതാഭരണാധിപയുടെ നേതൃത്വത്തിൽ അന്ധവിശ്വാസങ്ങളുടേയും പഴമൊഴികളുടേയും, വിളഭൂമിയായ അവിസ്തൃത പൗരസ്ത്യരാജ്യം ഇന്നു് ഏതു നിലയിലെത്തിയിരിക്കുന്നു. ചോരച്ചുവപ്പുകൊടി പൊക്കിയ റഷ്യൻ വനിതാസേനയെപ്പററിയും അതിന്റെ അമാനുഷികമായ വിജയവീര്യങ്ങളെപ്പററിയും നാം കേൾക്കുന്നുണ്ടു്. അതെല്ലാം ആപത്തിൽനിന്നു നേടിയ അപ്രതിരോദ്ധ്യമായ വിജയഫലങ്ങളല്ലെങ്കിൽ മറെറന്താണു്.

നമ്മുടെ കേരളത്തെ അത്തരത്തിലുള്ള ആപത്തുകളൊന്നും അഭിമുഖീകരിക്കുന്നില്ലെന്നു വിചാരിക്കുന്നെങ്കിൽ അതു് അതിർകടന്ന ശുഭാപ്തിവിശ്വാസമാണു്. അതിഭയങ്കരമായ പട്ടിണിയിലും സമരാഗ്നിയിലും പുകയുന്ന വംഗദേശത്തെ അന്തരീക്ഷം നമ്മുടെ കൺമുന്നിൽ കാണുന്നു. ഘോരമായ ഭീഷണിയും അനാഥതയും എങ്ങും നടമാടുന്നു. സമരമേഖലകളിലേപ്പോലെയല്ലെങ്കിലും അടിയന്തിരമായ യാതൊരു മുൻകരുതലും സേവനവും നമ്മുടെ നാട്ടിൽ ആവശ്യമില്ലേ.....? വീട്ടുതോറും വിശന്നു കരയുന്ന കൊച്ചുകൊച്ചു കുഞ്ഞുങ്ങൾക്കു ചോറു കൊടുക്കണം. നാട്ടുതോറും നടന്നു കുഴഞ്ഞു വീഴുന്ന ദീനജനങ്ങൾക്കു് ആശ്രയം നൽകണം. ആപത്തിൽ അമ്പരന്നുപോകാതിരിക്കത്തക്ക വിധം അവസരോചിതമായ നിർദ്ദേശങ്ങളാൽ സാമാന്യ ജനസമൂഹത്തിൽ ധൈര്യത്തിന്റെയും സ്വാശ്രയബോധത്തിന്റെയും വിത്തുകൾ വിതയ്ക്കണം. സർവ്വപ്രധാനമായി സംഭവിക്കാൻപോവുന്ന നവവ്യവസ്ഥിതിയിലെത്തിച്ചും സ്ത്രീബുദ്ധിയുടെ സ്വാധീനശക്തികൂടി വ്യാപരിക്കത്തക്കവിധം സുശക്തമായ ഒരു രാഷ്ട്രീയ ബോധം — ജീവിതവ്യക്തിത്വം— വനിതാലോകത്തിലങ്കുരിപ്പിക്കണം.

ആഡംബരബഹുലമായ ഒരു സമ്മേളനമോ ബഹളം പിടിച്ചുള്ള പ്രസംഗങ്ങളോ

# നത്തകി.

(എം. പി. അപ്പൻ, എം. എ., എൽ. ററി.)

(കുറത്തിപ്പാട്ട്)

സ്മിതസുന്ദരവനികപോലെയാ-
സുഖദവേദി തിളങ്ങി
ധവളകോമള നളിനമെന്നപോ-
ലവളവിടെ വിളങ്ങി.
നവനിസർഗ്ഗജ പ്രഭചൊരിഞ്ഞവൾ
നടനലീല തുടങ്ങി.
വെളുവെളുത്തൊഴുമവയവങ്ങൾ പാ-
ലൊളി തുളുമ്പി മിനുങ്ങി.
അനുപദംവെള്ളിച്ചിലമ്പിൻകിങ്കിണി
അനുപമാരവം മുഴങ്ങി.
ഇതളിളകുമാറിളങ്കാററത്തൊഴും
പുതുപൊൻപൂങ്കുലപോലെ,
അരുണവണ്ണമാന്നിളകിയാടുന്നോ-
രരുവിയെന്നതുപോലെ,
ചിറകുവീശി വെൺകതിർവിതറുന്നോ-
രരിയ താരകപോലെ.
നയനമോഹന സുഷമവീശിനാൾ
നടനചാതുരിയാലെ.
മുഴുമുഴുത്തുരുണ്ടുരുണ്ടു മിന്നിയാ
മുലകളുന്മദലോലം.
കനിവിയന്നവ തഴുകി സൗമ്യമായ്
കനകഭൂഷണജാലം.
തരുണകോമളമസൃണശൈലിയിൽ
കിരണകന്ദളം ചിന്നി.
തരളമാംമിന്നൽപ്പിണർപോൽചെങ്കഴൽ
തളിരഴകാന്നു മിന്നി.
വിരവിലോരോരോ ചലനരീതിയാൽ
വിവിധകാന്തി വഴിഞ്ഞു.
അനുനിമേഷമച്ചലമിഴികളിൽ
നവരസോമ്മി നിറഞ്ഞു.
സുരുചിരാഭമത്തുടുകവിൾക്കുമ്പി-
ലരുണകാന്തി തെളിഞ്ഞു.
വിമലനെററിയിൽ നവവെൺമുത്തുപോൽ
വിയപ്പുതുള്ളി പൊടിഞ്ഞു.
തലയിൽനിന്നു ചെമ്പനിനീർപ്പൂവിത-
ളലസഭാസ്സിൽ കൊഴിഞ്ഞു.
പ്രകൃതി നഗ്നമസ്സുഭഗമേനിയൊ-
രമൃതധാര ചൊരിഞ്ഞു.
മൃദുവികാരമാന്നിടെഴും യുവ-
ഹൃദയമെല്ലാം പുളഞ്ഞു.
സമധികോത്സവലഹരിയിലഹോ!
പ്രമദമാന്നു പതഞ്ഞു.
അവളൊരപ്സരോലളിതപോലുടൻ
യവനികയിൽ മറഞ്ഞു.

---

അല്ല ഇതിനാവശ്യം. ഓരോ ഗ്രാമത്തിലും ഓരോ നഗരത്തിലുമുള്ള വിദ്യാസമ്പന്നകളായ കുറേ നിസ്വാത്ഥയുവതികൾ തങ്ങളുടെ വിലയേറിയ ജീവിതത്തിലൊരുഭാഗം ഈ വിശിഷ്ട കമ്മത്തിനുവേണ്ടി അപ്പിക്കേണ്ടിയിരിക്കുന്നു. അങ്ങനെ സേവനസന്നദ്ധരായ സ്ത്രീകൾക്ക് കത്തുമൂലമോ ലേഖനങ്ങൾ മൂലമോ സംഘടിക്കാം. ഇതൊരു നവമായ പദ്ധതിയാണ്. സ്വന്തം കരകളിലും തൽപരിസരങ്ങളിലുമാണു കമ്മരംഗമെന്നതുകൊണ്ട് പ്രായോഗികമായ യാതൊരു വൈഷമ്യങ്ങളും വന്നുകൂടുകയുമില്ല. സംഘടിതമായ ഭക്ഷ്യോല്പാദനം, വിതരണം, തൊഴിൽശാലകൾ, (നെയ്ത്ത് മുതലായവ) വായനശാല, ഇവയോടുകൂടി ഓരോ കരകളിലും നഗരങ്ങളിലും വനിതാസമാജങ്ങൾ പ്രവത്തനം തുടരുകയാണെങ്കിൽ അതു പ്രസംഗത്തി നല്ല പ്രവത്തനത്തിനാണെന്ന ദൃഢവിശ്വാസത്തോടെ സേവനം തുടരുകയാണെങ്കിൽ — ഇന്നു യുദ്ധക്കളത്തിൽ ഭയങ്കര യാതനയോടെ നിരന്തരയത്നം ചെയ്യുന്ന യുവസഹോദരന്മാരോടും അവരാൽ നിർദ്ദിഷ്ടമായ മഹാതത്വങ്ങളോടും നമുക്കുള്ള—വനിതകൾക്കുള്ള—കടപ്പാടുകൾ ഏറക്കുറെ നിവ്വഹിച്ചുവെന്നു സമാധാനിക്കാം.

മാതൃഭൂമിയുടെ മാനവും ജീവനും നിലനിത്തുവാനുള്ള മഹാകത്തവ്യത്തിൽ നമ്മുടെ പങ്ക് എന്തുചെയ്തുവെന്നു ലോകം ചോദിക്കുമ്പോൾ മലയാളമാനിനിമാരേ! സുഹൃത്തുക്കളേ! സഹോദരിമാരേ! നമ്മൾ എന്തു ഉത്തരം പറയും? ശരിയായി ആലോചിച്ച് നേരത്തെ കണ്ടുപിടിക്കുക.

## സഹൃദയക്ക് മംഗളം.

(സി. എൻ. എ. രാമയ്യാശാസ്ത്രി എം. എ., എഴുതാവുന്നതു്)

സഹൃദയ. സഹൃദയവായനശാല തിരുവനന്തപുരത്തുനിന്നു് പ്രസിദ്ധപ്പെടുത്തിയിരുന്നതു് Sahrdaya. അക്കണക്കിനു് Krshnan പോരേ? ഇപ്പോൾ പത്രങ്ങളിൽ ഹ്രദയം, ക്രഷ്ണൻ എന്നൊക്കെയാണു്. * യശഃക്രഷ്ണൻ എന്നെഴുതിയാൽ അതു മനസ്സിലാക്കാൻ വിഷമം. യശക്രഷ്ണഭക്തി ഹിററ്ലർക്കില്ലാത്തതാണു് കുഴപ്പം. മുസ്സോളിനി വീണപ്പോൾ ഹിററ്ലർക്കുണ്ടായില്ലേ പരുങ്ങൽ? പരിങ്ങലല്ലാ പരുങ്ങലാണു്. പരു ആണു് വേണ്ടതു്. പരുവം പോലെ. പരുന്തു്, പരുത്തി ഇവയ്ക്കുമുണ്ടു് പരുവം. "പരുവമിയന്നേ, പാരായ്വന്നേ" എന്നു് പെരിയവാശകർ പാടിയിരിക്കുന്നു. പാടിനതു പാട്ടു് എന്നാണു് പാട്ടിലായവരുടേയും പറച്ചിൽ.

സഹൃദയ വിശേഷാൽപ്രതി
കാണട്ടെ. കടലാസിലച്ചടിച്ചവരുമല്ലോ
ഹിററ്ലർ തുലഞ്ഞീടട്ടെ
അരിയും നെല്ലും പെരുത്തു കിടയട്ടെ.

ക്ഷമാപണസഹിതം. (ഗോപി.)

* യശഃക്രഷ്ണൻ – യേശുക്രിസ്തു.

# നെടുവീർപ്പുകൾ.

[പൊൻകുന്നം വി. എ. വർക്കി]

പ്രഭോ, അവിടുന്ന് എനിക്ക്, എന്തൊക്കെത്തന്നാലെന്ത്; എത്രമാത്രം പൂജനീയനായാലെന്ത്; ഞാൻ ഒരു അടിമയായിരിക്കുന്നതാണ്, അവിടത്തേക്ക് ഇഷ്ടമെങ്കിൽ, അങ്ങയുടെ മഹാമനസ്കതയെ ഞാൻ മാനിക്കുന്നില്ല; പ്രഭുത്വത്തെ ബഹുമാനിക്കുന്നില്ല. എന്റെ അടിമത്തത്തിലാണ്, അവിടത്തെ വിജയപതാക പാറേണ്ടതെങ്കിൽ അവിടെ ഒരു വിപ്ലവമായി പടർന്നുകയറുവാൻ എന്റെ ആത്മാവ് കുതിക്കുന്നു.

അങ്ങ് ഒരു യജമാനനായി എന്റെ മുമ്പിൽ നീണ്ടുനിവർന്നു നിൽക്കുമ്പോൾ അവിടത്തേക്കായി എന്റെ കൈയിൽ ഒന്നുമില്ല. ഞാൻ നിസ്വനായിരിക്കാം; എന്റെ പിച്ചപ്പാത്രം ശൂന്യമായിരിക്കാം; എങ്കിലും അഭിമാനസമ്പത്തിൽ ഞാൻ, അങ്ങയെക്കാൾ കുബേരനാണ്. അവിടത്തേക്കായി എന്നിൽ സ്ഥിതിചെയ്യണമെന്ന്, അങ്ങ് ആഗ്രഹിക്കുന്ന ആത്മപീഠം, അമൂല്യമായ സ്നേഹത്തിന്റെ കനകനീരാളത്താൽ അലംകൃതമായ ഒന്നായിരുന്നെങ്കിൽ!! എങ്കിൽ, എല്ലാ നന്ദികേടിനേയും ഞാൻ മറക്കുമായിരുന്നു; യാതനകൾ സഹിക്കുമായിരുന്നു.

സ്വാതന്ത്ര്യം!! ഹാ! മാധുര്യംതുളുമ്പുന്ന ആ അനുഗ്രഹം!!! അത് എന്റെ ആത്മാവിന്റെ അധരത്തിൽ നിശ്ശബ്ദമായി അമർന്നിരിക്കുന്ന പ്രണവമാണ്, എന്റെ മാനസിക സംതൃപ്തിയുടെ വിരുന്നുശാലയാണ്; മനുഷ്യത്വത്തിനു നിർഭയം വിശ്രമിക്കുവാനുള്ള വിഹാരഭൂമിയാണ്; ജീവിതത്തിന്റെ യാനപാത്രമാണ്; ശരീരത്തിന്റെ കോരിത്തരിപ്പാണ്; ദാഹശമനത്തിനുള്ള കുളിർ നീരണിത്തടാകമാണ്. ഒരു പൂഞ്ചോലയുടെ ചുറുചുറുപ്പും, പുഞ്ചിരിയുടെ മാധുര്യവും, ശരൽക്കാലമേഘത്തിന്റെ വിശുദ്ധിയും, ആഴിയുടെ അനന്തതയും നിശിതായുധത്തിന്റെ മൂർച്ചയും അതിനുണ്ട്.

അഹിംസയുടെയും, ജീവകാരുണ്യത്തിന്റെയും വിശുദ്ധസൗരഭ്യം അലയടിച്ചു നില്ക്കുന്ന ഈ പുണ്യാരാമത്തിൽകണ്ണുതുറന്നതുമാത്രമാണ്, എന്റെ മനുഷ്യത്വത്തിന്റെ അഭിമാനകാരണം. ആ പുല്ലാംകുഴലിൽനിന്നുതിർന്ന, വിശ്വതലത്തെ കോൾമയിർക്കൊള്ളിച്ച ഗീത മൊട്ടിട്ടുനിൽക്കുന്ന ഈ ഉപവനം പരതന്ത്രമാണെന്നറിഞ്ഞപ്പോൾ മുതൽ എന്റെ ആത്മാവ് ഞെരുങ്ങിത്തുടങ്ങി. വിങ്ങിപ്പൊട്ടിക്കരയുന്ന ആഴിയലകൾ, ഈ വേദനയെ ഉണർത്തിക്കൊണ്ടിരിക്കുന്നു. പവിത്രമായ ആർഷസംസ്കാരത്തെ വിളിച്ചറിയിക്കുവാൻ തലയുയർത്തിയ ആ പർവതരാജാവിന്റെ മുഖം വിഷാദഭാരത്താൽ കുനിക്കപ്പെട്ടിരിക്കുന്നു. ആ മഹാരഥന്റെ ഹൃദയത്തിൽനിന്നു പുറപ്പെടുന്നധമനികളിലെ വിശുദ്ധരക്തം കൂടെക്കൂടെ ഉറഞ്ഞുപോകുന്നു.

ലോകോത്തരമായ ധർമ്മത്തിന്റെ മംഗളകാഹളമുയരേണ്ടടത്ത്, എന്തിനു ഈപാരതന്ത്ര്യമെന്നു ഞങ്ങൾ അറിയുന്നില്ല. എന്തിന്, ഈ അവമാനം സഹിക്കണമെന്ന്, ഞങ്ങൾക്കു മനസ്സിലാകുന്നില്ല. പരതന്ത്രമായ രാജ്യത്തിന്റെ സമ്പത്സമൃദ്ധിയെക്കാൾ എത്ര ധന്യമല്ല, സ്വതന്ത്രമായ മരുഭൂമിയുടെ ശൂന്യത. അടിമയായ മനുഷ്യനെക്കാൾ എത്ര ഉൽകൃഷ്ടനാണ്, നീലവിഹായസ്സിൽക്കൂടി സ്വച്ഛന്ദം സഞ്ചരിക്കുന്ന സ്വതന്ത്രനായ ആ പക്ഷി. ഇരുളിൽ ചിരകാലമുള്ള ജീവിതത്തെക്കാൾ എത്ര മഹനീയമാണ്, പ്രകാശമേറിയ തീയിൽക്കൂടിയുള്ള ഈയലിന്റെ ആ മരണം. അടിമയായ സൂര്യന്റെ ഗരിമാവിനെക്കാൾ ശ്രേഷ്ഠം, സ്വതന്ത്രനായ മിന്നാമിനുങ്ങിന്റെ അണിമാവാണ്. കാരാഗൃഹത്തിൽ നിൽക്കുന്ന പർവ്വതത്തിന്റെ അനശ്വരതയെക്കാൾ ധന്യം, മിന്നലിന്റെ ക്ഷണികതയാണ്. അതെ, പാരതന്ത്ര്യത്തിന്റെ സുഭിക്ഷതയെക്കാൾ മാധുര്യം, സ്വാതന്ത്ര്യത്തിന്റെ ദാരിദ്ര്യത്തിനാണ്. പ്രപഞ്ചത്തിന്റെ പ്രാണമരുത്താണു, സ്വാതന്ത്ര്യം; വളർച്ചയുടെ പെരുവഴിയാണു, സ്വാതന്ത്ര്യം; അഭിമാനത്തിന്റെ ഹൃദയസ്പന്ദമാണു, സ്വാതന്ത്ര്യം. സ്വാതന്ത്ര്യം, ഒരു പർവതമാണെങ്കിൽ, അതിന്റെ മൗലിയിൽ ഉയരുന്ന കൊടുമുടിയാണ് ജീവിതം.

ചക്രവാളത്തിന്റെ താഴ്‌വരയിൽനിന്ന് ആ പ്രഭാതനക്ഷത്രം, പരതന്ത്രനായ എന്നെനോക്കിപ്പറയാറുണ്ട്—"പൗരുഷഹീനനായ സ്നേഹിതാ, ചൂടും വെളിച്ചവും, പ്രാണവായുവും നിറഞ്ഞ അന്തരിക്ഷത്തിൽ ദിവസങ്ങളുടെ മധ്യത്തിൽ വീണിരിക്കുന്ന ഒരു വിക്ഷേപിണി മാത്രമാണ്, നീ. ഈ പരിഹാസകാവ്യം കേട്ട പറവച്ചാർത്തുകൾ ചില്ലിക്കൊമ്പുകളിലിരുന്നു കിലുകിലെ ചിരിക്കാറുണ്ട്. കിഴക്കൻമലകളുടെ കവിൾത്തടങ്ങളിൽ ഒരു പുഞ്ചിരിയും നിഴലിക്കയായി. പൂവണിഞ്ഞ നീല

# നിഹതൻ.

(ജോർജ്ജ് പള്ളിപ്പറമ്പൻ)

പൂക്കാലത്തെങ്കിലും ശൂന്യമാ, മെൻ
ജീവിതപ്പൂവാടി പൂക്കുമെന്നായ്,
സ്വപ്നത്തിൽപോലും നിനച്ചുവേണ്ടെൻ
സ്വാന്തഹൃദയമേ, നീയുമിന്നി
അത്രമേൽ ശോകാഭിഷിക്തമാണി—
ത്തപ്തഹൃദയത്തിൻ ഗൽഗദങ്ങൾ!
അത്രമേ,ലാലംബഹീനനാണീ—
വിസ്മൃതഗായകബാലകൻഞാൻ!!
നാളുകൾതോറുമെന്നായശെല്ലാം
താറുമാറായ്ഞാൻ തളർന്നിടുമ്പോൾ,
സത്യമാമെൻ പരിദേവനങ്ങൾ
നിത്യവിഗണിതമായിടുമ്പോൾ,
സമ്പൽപ്രതാപത്തിൻ തത്വശാസ്ത്രം
സന്തതമെന്നെ ഞെരുക്കിടുമ്പോഴ,
എന്തിനായെങ്ങിനെ, യെത്രനാളീ—
യന്ധകാരത്തിൽ കിടന്നിടുംഞാൻ?
വെള്ളിനക്ഷത്രമേ,യെന്നിനി നിൻ
വെള്ളിക്കതിരെന്നിൽ നീ വിളമ്പും

---

പ്പുറികുഴലോടുകൂടി, വൃക്ഷച്ഛായകളുടെ ഇടയിൽ നിന്നു നടന്നടുക്കുന്ന അന്തിയുടെ കവിൾത്തട്ടിലും ആ പരിഹാസപ്രഭ ഞാൻ കാണാറുണ്ട്. വളഞ്ഞ നട്ടെല്ലോടും, കുനിഞ്ഞ മുഖത്തോടുംകൂടി നിൽക്കുന്ന ഞാൻ ജീവിതത്തിന്റെ മുമ്പിലെ ഒരു വിക്ഷേപിണി മാത്രമായിത്തീർന്നിരിക്കുന്നു". ജനനമരണങ്ങളുടെ മധ്യത്തിൽ സാകൂതമുയർന്ന ജീവിതത്തെ മരവിപ്പിക്കുന്ന നെറികെട്ട പാരതന്ത്ര്യമെ, നിന്റെ കടയ്ക്കൽ ഒരു ചുഴലിക്കാററായി ഉയരുവാൻ എന്റെ ആത്മാവ് ത്വരിക്കുന്നു; നിന്റെ ശിരസ്സിൽ ഒരു ഇടിത്തീയായി പടർന്നുകത്തുവാൻ എന്റെ ആത്മാഭിമാനം കുതിക്കുന്നു; നിന്റെ ഗളനാളത്തിൽ മൂർച്ചയുള്ള ഒരു വാളായിത്താഴവാൻ എന്റെ മനുഷ്യത്വം കൊതിക്കുന്നു.

സ്വാതന്ത്ര്യമായ വസന്തം ഉദ്യാനത്തിൽകയറിനിന്നു കാഹളമൂതുന്നു. പുഷ്പങ്ങൾ ആ പ്രഭാകേന്ദ്രത്തിനു മുമ്പിൽ സ്വാതന്ത്ര്യമായി കണ്ണുതുറക്കുന്നു. തളിരിലകളിൽ കിക്കിളിയിളക്കിക്കൊണ്ടു മന്ദമാരുതൻ സ്വാതന്ത്ര്യമായി സഞ്ചരിക്കുന്നു. മനുഷ്യാത്മാവിനെ തലോടിത്തണുപ്പിക്കുന്ന സ്വാതന്ത്ര്യമായ ഒരു സൗരഭ്യമായി ഉയരുവാൻ എന്റെ ജീവിതം പിടയുന്നു പിതാവേ, പരതന്ത്രരായ ഞങ്ങൾ അധോമുഖരായിനിന്നു നെടുവീർപ്പിടുന്നു. ഹാ! നിശ്ശബ്ദങ്ങളായ ഈ നെടുവീർപ്പുകളുടെ ഉള്ളിൽ തങ്ങിനിൽക്കുന്ന തീപ്പൊരികൊണ്ടു ഞങ്ങളുടെ യജമാനന്മാരുടെ പാദപീഠങ്ങളിൽ ഒരു കാട്ടുതീ അവിടുന്നു ഊതിക്കത്തിച്ചാലും.

---

# സാഹിത്യവിചാരം.

(ഫാദർ ജോൺ മററം, എം. എ.)

"കർണ്ണം ഗതം ശുഷ്യതികർണ്ണഏവ സംഗീതകം സൈകതവാരിരീത്യാ
ആനന്ദയത്യന്തരനുപ്രവിശ്യസൂക്തി: കവേരേവ സുധാസഗന്ധാ."

സംഗീതത്തെപ്പോലെ സാഹിത്യം, വിനോദാത്മകം മാത്രമല്ലെന്നും വിജ്ഞാനദായകത്വവും അതിന്റെ അനപേക്ഷണീയമായ ഒരു ഘടകമാണെന്നും ഇതിൽനിന്നു സിദ്ധിക്കുന്നു. ആനന്ദവും, വിജ്ഞാനവും സാഹിത്യധർമ്മങ്ങളെന്നു താൽപ്പര്യം. ഇക്കാരണത്താൽത്തന്നെയാണ് സാഹിത്യം, ആലോചനാമൃതമെന്നു വ്യവഹരിക്കപ്പെടുന്നതും. വിനോദമാത്രപ്രദായകമായ സംഗീതരസം, സൈകതവാരിസമാനം ക്ഷണഭംഗുരമാകുന്നു. ചിരസ്ഥായിയായ ഒരനുഭവത്തെ മനുഷ്യഹൃദയത്തിൽ ഉത്പാദിപ്പിക്കുവാൻ സംഗീതം ശക്തമല്ല. സാഹിത്യം സംഗീതത്തേക്കാൾ പ്രശസ്തമെന്ന് ഇതിൽനിന്ന് വ്യക്തവുമാണ്. മാത്രമല്ല, "ശിശുർവേത്തി പശുർവേത്തി, വേത്തിഗാനരസം ഫണീ" ശിശുവിനും, പശുവിനും, ഫണിക്കും സംഗീതരസമാസ്വാദിക്കുവാൻ കഴിയും, എന്നാൽ സാഹിത്യം സഹൃദയർക്കേ രുചിക്കൂ.

സാഹിത്യശബ്ദത്തിന് വിവിധങ്ങളായ നിർവ്വചനങ്ങൾ പണ്ഡിതന്മാർ നൽകിയിട്ടുണ്ടെങ്കിലും, സാഹിത്യം അദോഷവും ഗുണവത്തും, രസാത്മകവും ഉല്ലാസപ്രദവും ആയിരിക്കണമെന്നുള്ള തത്വം പ്രായേണ എല്ലാവരും സമ്മതിക്കും. ഇവിടെ കാവ്യം സാഹിത്യത്തിൽനിന്നു വിഭിന്നമല്ലെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

പൂർവ്വപ്രസ്താവത്തിൽനിന്ന് വാസനാസമ്പന്നർക്ക് മാത്രമേ കാര്യമായി സാഹിതീസേവനമനുഷ്ഠിക്കുവാൻ സാധിക്കുകയുള്ളുവെന്ന് സകാരണം അനുമാനിക്കാം. സാഹിത്യമണ്ഡലം പാരാവാരം പോലെ വിസ്തൃതമെങ്കിലും അംഗുലീപരിമിതർ മാത്രം അവിടെ വിജയശ്രീലാളിതരായിക്കാണുന്നതിന്റെ രഹസ്യവും ഇതായിരിക്കാം. വാസനാവൈഭവം സാഹിത്യസേവകന്മാർക്ക് അവശ്യമെന്ന് പ്രസ്താവിച്ചുവല്ലോ. എന്നാൽ, അതുമാത്രം പോരാ. കാവ്യശാസ്ത്രങ്ങളിൽ നിപുണതയും, ലോകാനുഭൂതികൊണ്ടുള്ള വിജ്ഞാനവും അപരിത്യാജ്യങ്ങളത്രെ. സുദൃഢവും, പ്രാക്തനവുമായ സംസ്കാരസമ്പത്തി, ശാസ്ത്രാഭ്യാസത്തോട് സമ്മേളിച്ച് ഒരുവനിൽ പരിപുഷ്ടമാകുമ്പോൾ മാത്രമേ, ഒരുവൻ സാഹിത്യവ്യവഹാരത്തിനു സമർത്ഥനായിബ്ഭവിക്കയുള്ളു. ലോകത്തിനു തത്വോപദേശം ചെയ്യുവാൻ അർഹതയും, അവകാശവും അധികാരവും അവനാണ്. സാഹിത്യവ്യവസായികളെല്ലാം സാഹിത്യകാരന്മാരാകയില്ലെന്നു ഇതിൽനിന്നു സ്പഷ്ടവുമാണല്ലോ.

വിശ്വസാഹിത്യത്തിലെ കവിമുഖ്യന്മാരുടെ ആദർശനിഷ്ഠമായ സാഹിത്യസേവനത്തിന്റെ ശാശ്വതയശഃസ്തംഭങ്ങൾ അക്ഷയഭാസ്സോടുകൂടി നിലനില്ക്കുന്നെങ്കിൽ, അതിന്റെ കാരണവും ഇതുതന്നെ. അവരുടെ സൂക്തിതല്ലജങ്ങളിൽ പ്രോദ്ഭാസിക്കുന്ന തത്വോപദേശങ്ങൾക്ക് സാകൂതമായ സ്വാഗതം സിദ്ധിക്കുന്നതിന്റെ നിമിത്തവും മറ്റൊന്നുമല്ല. ഏവംവിധമായ തത്വരശ്മികൾ ലോകത്തെ പ്രകാശമാനമാക്കുന്നു. സംസാരമരുഭൂമിയിലെ ഉഷ്ണവായുവേറ്റു വാടിത്തളർന്ന അനന്യശരണന്മാർ അവയെ ധന്യവാദപുരസ്സരം ശരണംഗമിക്കുന്നു. അവയുടെ പൂന്തണലിൽ സാംസാരികരായ അധ്വനീനർ വിശ്രമംകൊള്ളുന്നു. ലോകാനുഭൂതികൊണ്ട് പരിശുദ്ധമായ അവരുടെ പരിപക്വസന്ദേശങ്ങൾ ഇന്നും എന്നും സജീവങ്ങളായിപ്പരിലസിക്കുകയും ചെയ്യും.

ആത്മസംസ്കൃതിയാണല്ലോ സാഹിത്യത്തിന്റെ പ്രധാനമായ ഒരു ലക്ഷ്യം. ലോകയാത്രയിൽ ചഞ്ചലബുദ്ധികൾക്ക് മാർഗ്ഗദർശനം ചെയ്യും സുകൃതികൾക്ക് പ്രോത്സാഹനം നൽകിയും, അജ്ഞതയുടെ കരിനിഴൽ നീക്കി വിജ്ഞാനദീപം കൊളുത്തി പ്രകാശിപ്പിച്ചും മാർഗ്ഗഭ്രഷ്ടരെ ധർമ്മപഥത്തിൽ സ്ഥിരീകരിച്ചും, വിശ്വോത്തരമായ ധർമ്മാനുഷ്ഠാനമനുശാസിച്ചും മനുഷ്യവ്യക്തികളെ പവിത്രീക

രിക്കുവാനുള്ള പ്രാഗത്ഭ്യം സാഹിത്യത്തിന്റേതാകുന്നു. ഭാരതീയകവികുലകിരീടമണിയായ കാളിദാസന്റെ ശാകുന്തളത്തിൽ കണ്വാശ്രമംവിട്ട് ഭർതൃഗൃഹത്തിലേക്ക് പുറപ്പെടുവാൻ കൃതനിശ്ചയയായ ശകുന്തളയ്ക്കു കണ്വമഹർഷി നൽകുന്ന ഉപദേശമായ "ശുശ്രൂഷസ്വ ഗുരൂൻ; കുരുപ്രിയസഖീവൃത്തിം സപത്നീജനേ" എന്നു തുടങ്ങുന്ന പദ്യത്തിൽ ഗർഭീകരിച്ചിരിക്കുന്ന സാരോപദേശം ഏതു കുലാംഗനയ്ക്കാണുപകരിക്കാത്തതു്. കത്തോലിക്കക്കവിമൂർദ്ധന്യനെന്നു വിശ്വവിഖ്യാതി നേടിയിട്ടുള്ള ഡാൻറിയുടെ Divine Comedy അവധാനപൂർവ്വം പാരായണം ചെയ്യുന്ന ഒരുവനു് മരണാനന്തരജീവിതത്തെ വിസ്മരിക്കുവാൻ കഴിയുമോ? ലോകവിശ്രുതനായ മിൽട്ടന്റെ "പറുദീസാനഷ്ടം" അനുവാചകരിൽ ഉൽപ്പാദിപ്പിക്കുന്ന ആധ്യാത്മികചിന്താവീചികൾ എത്ര ഹൃദയസ്പൃക്കാണെന്നു ഊഹ്യമാണല്ലോ. ഒരു സമുദായ പരിഷ്ക്കർത്താവും, കലാകാരനും, സാഹിത്യമർമ്മജ്ഞനുമായ "റസ്കിൻ" എന്ന സാഹിത്യകാരന്റെ ഗ്രന്ഥങ്ങൾ എത്ര ആവൃത്തി വായിച്ചാലും മതിയാകാത്തവണ്ണം അവ ആദർശസംപുഷ്ടങ്ങളാണു്. ഇങ്ങനെ നോക്കിയാൽ, ജന്മസിദ്ധമായ വാസനയും, തികഞ്ഞ പാണ്ഡിത്യവും കൊണ്ടു് വിഭൂഷിതമായ അനവധി ഗ്രന്ഥങ്ങൾ പൂർവ്വസ്വമായി നമുക്കു സിദ്ധിച്ചിട്ടുണ്ടെന്നു കാണാം.

എന്നാൽ ഒരു സംഗതി ഇവിടെ സ്മരണീയമാണു്. പ്രാചീനവും, പാരത്രികവും വ്യക്തിപ്രധാനവുമായ വിഷയത്തെക്കുറിച്ചു മാത്രം പ്രതിപാദിച്ചിരുന്ന സാഹിത്യം അങ്ങനെയുള്ള വിഷയങ്ങളിൽനിന്നു് പിന്തിരിഞ്ഞു് ആധുനികരുചിയനുസരിച്ചു സമകാലികവും ഐഹികവും സാമുദായികവുമായ വിഷയങ്ങളെപ്പററി പ്രതിപാദിക്കുവാൻ തുടങ്ങിയിരിക്കുന്നു. ഭാഷാസാഹിത്യത്തിന്റെ ഇന്നത്തെഗ്ഗതി, ഗ്രന്ഥപരോക്ഷത്വം വിട്ടു്, പ്രത്യക്ഷാനുഭവത്തിലേക്കാണെന്നു സമ്മതിക്കാമെങ്കിലും ജീവനോപായമായി സാഹിത്യവ്യവസായം ചെയ്യുന്നതു് സ്പൃഹണീയമല്ലെന്നു് പറയാതെ കഴിവില്ല. ആനുകാലികസംഭവങ്ങളെ കോർത്തിണക്കി ഇതിവൃത്തം സൃഷ്ടിക്കുന്നതു് തൽക്കാല പരിത:സ്ഥിതികളെപ്പരിഗണിച്ചു് നോക്കുമ്പോൾ അഭിലഷണീയമായിത്തോന്നാമെങ്കിലും, ആദർശത്തെപ്പടികടത്തുന്നതു് ആശാസ്യമല്ല. ഒരു ഗ്രന്ഥം മുഴുവൻ വായിച്ചുകഴിയുമ്പോൾ വായനക്കാരനു രണ്ടാമതൊന്നു ചിന്തിക്കുവാൻ വകയില്ലെങ്കിൽ അതുകൊണ്ടു് ഫലമെന്താണു്? ഷെയിക്സ്പീയർനാടകങ്ങളിലെ അധാർമ്മികപാത്രങ്ങൾ അധർമ്മത്തിന്റെ പരിണതപ്രഭേദങ്ങളെയാണു് പ്രേക്ഷകർക്കു കാണിച്ചുകൊടുക്കുന്നതു്, സംസ്കാരസംസിദ്ധി സാഹിത്യധർമ്മമാണെന്നുള്ള വാസ്തവം ഒരിക്കലും വിസ്മരിക്കാവുന്നതല്ല. ഒരുത്തനെ സംസ്കൃതചിത്തനാക്കുവാൻ സാഹിത്യം നൽകുന്ന പ്രേരണ അനിഷേധ്യമായ ഒരു സത്യമാകുന്നു. വ്യക്തികളുടെ സംസ്ക്കാരമാണല്ലോ സമുദായത്തിൽ പ്രത്യക്ഷപ്പെടുന്നതു് ഒരു സമുദായം സംസ്ക്കാരസമ്പന്നമാകുമ്പോൾ അതുൾക്കൊള്ളുന്ന രാഷ്ട്രവും സംസ്കൃതമായിപ്പരിണമിച്ചുകൊള്ളും നിശ്ചയം.

---

# യുക്തിയുഗത്തിലെ അയുക്തി.

[എൻ. കൃഷ്ണപിള്ള ബി. എ. ഓണേഴ്സ്]

ഏകാന്തദീപ്തമായ ഒരു കാലഘട്ടം കാഴ്ചവെയ്ക്കുന്ന ഗരിഷ്ഠസിദ്ധികളുടെ മദ്ധ്യത്തിലാണ് ആധുനികലോകം ഇന്ന് വിശ്രമിക്കുന്നത്; അഥവാ അവിശ്രമം സുഖിക്കുന്നത്. കായികവും മാനസികവുമായി ലഭിക്കാവുന്ന സൌകര്യങ്ങളും മനുഷ്യബുദ്ധിയുടെ പാദങ്ങളിൽ ദണ്ഡനമസ്ക്കാരം ചെയ്തു പരിചരിക്കുകയാണ്. ശാസ്ത്രലോകത്തു നടക്കുന്ന അത്ഭുതപൂർവ്വങ്ങളായ പരിവർത്തനങ്ങളുടെ പ്രത്യാഘാതങ്ങൾ ജീവിതത്തിന്റെ സർവ്വതോമുഖമായ മണ്ഡലങ്ങളിലും ഇന്നു പ്രത്യക്ഷപ്പെട്ടു തുടങ്ങിയിട്ടുണ്ട്; ശരീരത്തിലെ അതിസൂക്ഷ്മങ്ങളായ അവയവങ്ങളെപ്പററിയും അത്യന്തഗുഹ്യങ്ങളായ പ്രവർത്തനങ്ങളെപ്പററിയും ഇന്നു നമുക്കറിയാം. മനസ്സിന്റെ ഗൂഢഗൂഢങ്ങളായ ഗതിവിഗതികൾ കണ്ണാടിയിലെന്നപോലെ കാണാൻ മനശ്ശാസ്ത്രം നമ്മെ പ്രാപ്തരാക്കിയിരിക്കുന്നു. സാമൂഹ്യജീവിതത്തെ വിജയശ്രീലാളിതമാക്കാൻ സമർത്ഥമായ സമുദായശാസ്ത്രം ഓരോപടി പുരോഗമിച്ചുകൊണ്ടേയിരിക്കുന്നു. രാജ്യമീമാംസയിലെ എണ്ണമററ പരീക്ഷണങ്ങളും പ്രസ്ഥാനഭേദങ്ങളും മണിക്കൂർതോറും നവ്യതനേടി പുരോഗമിക്കുന്നു. നിയമസംഹിതയാണെങ്കിൽ ശാഖോപശാഖമായി സർവ്വഗ്രാഹിയായി അഖിലലോകനിയന്താവായി വളർന്നു വളർന്നു ആകാശംമുട്ടുന്ന വിരാട്പുരുഷനായിത്തീർന്നിരിക്കുന്നു. ഇന്നു നമുക്കു ഗൃഹംഭരിക്കാൻ ശാസ്ത്രമുണ്ട്. സമുദായം രക്ഷിക്കാൻ ശാസ്ത്രമുണ്ട്. രാഷ്ട്രം സൃഷ്ടിക്കാൻ ശാസ്ത്രമുണ്ട്. സർവ്വരോഗങ്ങളെയും സംഹരിക്കാമെന്നഭിമാനിക്കുന്ന ചികിത്സാക്രമപദ്ധതിയുണ്ട്. സർവ്വസംഹാരം ചെയ്യുവാൻ കഴിയുമെന്നു തെളിയുന്ന സമരവൃത്തിശാസ്ത്രമുണ്ട്. ഭൂമിയെപ്പററി പഠിപ്പിക്കുന്നതാകട്ടെ ഒരു ശാസ്ത്രം, അല്പാല്പമായി പഠിക്കാൻ വെവ്വേറെ ശാസ്ത്രങ്ങൾ, ആകാശത്തെപ്പററിപ്പഠിക്കാൻ ഒരു പ്രത്യേകശാസ്ത്രം, എന്നുവേണ്ടാ ഉണ്ണുന്നതിനു തൊട്ടു് അങ്ങേഅററം ഈശ്വരസാക്ഷാൽക്കാരം സിദ്ധിക്കുന്നതിനുവരെ ശാസ്ത്രമുണ്ട്. അവയ്ക്കൊക്കെ പലപ്പോഴും ഉപശാസ്ത്രങ്ങളുമുണ്ട്.

അഭിമാനപൂർവ്വം സ്മരിക്കാം, പുളകപൂർവ്വം അഭിനന്ദിക്കാം, ഈ ശാസ്ത്രലോകാഭിവൃദ്ധിയെപ്പററി. കുറഞ്ഞപക്ഷം മനുഷ്യനു ആലോചിക്കാനുള്ള സന്മനോഭാവവും സൗകര്യവും സിദ്ധിക്കുന്നുണ്ടെന്നുള്ളതിനു ഒരു തെളിവാണല്ലോ ഈ പരമാർത്ഥം. അതെത്രയോ ഭേദം, ഉണ്ടും കുടിച്ചും തടിച്ചു കഴിഞ്ഞുകൂടുന്നതിനേക്കാൾ. അടിയുറച്ച പല അബദ്ധങ്ങളുടെയും പിടലിക്കുപിടിച്ചു പുറത്തെറിയാനും കണ്ടുപിടിക്കാൻ കഴിയാതെ ഇരുൾക്കുണ്ടിലാണ്ടുകിടക്കുന്ന പരമസത്യങ്ങളെ വെളിച്ചത്തു കൊണ്ടുവരാനും നമുക്കു കഴിയുമെങ്കിൽ, ആ കഴിവുണ്ടാക്കിത്തരുന്ന ശാസ്ത്രത്തെ, ആ ശാസ്ത്രം സൃഷ്ടിക്കാൻ കഴിയുന്ന മനുഷ്യബുദ്ധിയെ നമസ്ക്കരിക്കുകതന്നെ വേണം. അടുത്തകാലത്തുതന്നെ എന്തെല്ലാം ദൂരവ്യാപകമായ ഫലവിശേഷം തുളുമ്പുന്ന നേട്ടങ്ങൾ മനുഷ്യസമുദായത്തിനുണ്ടായി. ഒരു ഡാർവിന്റെ പരിണാമവാദവും ഡിഗ്മണ്ട്ഫ്രായഡിന്റെ മാനസികാപഗ്രഥനസിദ്ധാന്തവും കാറൽമാർക്സിന്റെ സാമ്പത്തികമീമാംസയും ആഡ്ലരുടെ ആധിപത്യവാദവും ബർഗ്സിന്റെ ഏലൻവൈററലും ഐൻസ്റ്റൈന്റെ ആപേക്ഷികവാദവും എത്ര എത്ര പരിണാമരമണീയങ്ങളായ ചിത്രങ്ങൾ ചിന്താചരിത്രത്തിൽ വരച്ചുവച്ചു; ഇതിനെല്ലാം നാം ശാസ്ത്രത്തെയും ശാസ്ത്രത്തിന്റെ പെററമ്മയായ യുക്തിവൈഭവത്തെയും വാഴ്ത്തുക! അവയെപ്പററി സ്തുതിഗീതങ്ങൾ പാടുക! വീരപ്രസുവായ യുക്തിക്കു വിജയമാല്യം അർപ്പിക്കുക! അന്ധമായ എത്ര എത്ര വിശ്വാസപരമ്പരകൾ സപ്തസാലങ്ങളെപ്പോലെ പിളക്കപ്പെട്ടുകഴിഞ്ഞു? തലമുറക്കാലങ്ങളായി പകരുകയും പകർത്തുകയും പകരുന്തോറും വേരുറയ്ക്കുകയും ചെയ്യുന്ന എത്രയെത്ര ആചാരങ്ങൾ യുക്തിയുടെ തേജോമരീചികൾ തട്ടി നിർമ്മൂലനാശംചെയ്യപ്പെട്ടു!

ദയനീയമെന്നേ പറയാവൂ! ശക്തിയുക്തമായ ഒരുപക്ഷേ പ്രയോഗിക്കാതിരിക്കുവാൻ നിവൃത്തിയില്ല. നാം പലപല അന്ധവിശ്വാസങ്ങളെ നശിപ്പിച്ചു. പല കൊള്ളരുതായ്മകളെ ആട്ടി ഓടിച്ചു. കാണാത്ത പലതും കണ്ടു. കണ്ടെന്നു തെളിഞ്ഞിരുന്ന പലതും കാണാൻ കഴിഞ്ഞിരുന്നില്ലെന്ന് മനസ്സിലാക്കി. ശരിയാണ്. സന്തോഷിക്കേണ്ട പരമാർത്ഥങ്ങളാണു. പക്ഷേ നാം അത്രമാത്രമല്ല ചെയ്തത്. നാം നൂറുശതമാനം അന്ധവിശ്വാസികളായി. നൂറിരട്ടി കൊള്ളരുതായ്മകൾ

# ഏങ്കൽ

[പാലാ ഗോപാലൻനായർ]

ആനന്ദദേവതേ, നീയന്നയ—
മാവിധമെന്നഞ്ഞാനോർത്തതില്ല
പാറിപ്പറന്ന വാർകുന്തളോടും
കീറിപ്പറിഞ്ഞുള്ള കൂറയോടും,
ഉച്ചവെയിലത്തെൻപടിക്കൽനിന്നു
പിച്ചയിരന്നുനീ ദീനദീനം
നാകവിമോഹനരൂപിണി! ഹാ!
ഭോഗമദാലസമാനസൻ ഞാൻ

കഷ്ടം! നീ നീട്ടും ചിരട്ടപോലും
തട്ടിത്തെറിപ്പിച്ചു നിർദ്ദയമായ്!
.......................................
ഇന്നിതാ സന്താപമഗ്നനാം ഞാൻ
നിന്നെ പ്രതീക്ഷിച്ചു കേണിടുന്നു
വിണ്ണിൽ വെളിച്ചമേ, നീ കനിവോ—
ടൊന്നെൻ പടിക്കലണഞ്ഞുവെങ്കിൽ!!

---

ക്ക് തയ്യാറായി. കാരണങ്ങളെ പലതിനും മുമ്പിൽ കണ്ണടച്ച് 'ഇരുട്ടിൽനിന്നു പ്രകാശത്തിലേക്ക്" എന്ന മുറതെറ്റിച്ച് "ഇരുട്ടിൽനിന്നു ഇരുട്ടിലേക്കു" എന്നൊരു പാരമ്പര്യം നാം സൃഷ്ടിക്കുകയായി. നമുക്ക് ചിരിവരും പരിഷ്കൃതലോകത്തിൽ ജീവിക്കുന്ന നാം ശാസ്ത്രദീപം കത്തിപ്പിടിച്ചുകൊണ്ടു നടക്കുന്ന നാം, അന്ധവിശ്വാസികളാണെന്നു പറഞ്ഞാൽ! എന്നാൽ അതു മുൻ പറഞ്ഞതുപോലെ, ദയനീയമായ ഒരു യാഥാർത്ഥ്യമാണ്. അന്ധവിശ്വാസങ്ങൾ ഏതെല്ലാം എന്നു പറഞ്ഞുതരിക അവയുടെ കടയ്ക്കു കൊള്ളിവയ്ക്കണമെന്ന് പൂർണ്ണവിശ്വാസം വരുമാറു് ഉപദേശിക്കുക, ഒടുവിൽ തന്റെപേരിൽ അന്ധവിശ്വാസികളാകാൻ പ്രേരിപ്പിക്കുക!—എന്തൊരു അപകടംപിടിച്ച വൈരുദ്ധ്യമാണ് ആ യുക്തിമാതാവിന്റെ കൈവശമുള്ളത്! "അന്ധവിശ്വാസികളാകയില്ല" എന്ന മുദ്രാവാക്യം വിളിച്ചുപറഞ്ഞ്, അന്ധവിശ്വാസത്തിന്റെ വേരുതോണ്ടാൻ പരശ്വധം ധരിച്ച് നിൽക്കുന്ന നമ്മൾ അറിഞ്ഞോ അറിയാതെയോ യുക്തിയുടെ മുമ്പിൽ മുട്ടുകുത്തി സാഷ്ടാംഗപ്രണാമം ചെയ്തു ശാസ്ത്രം പറയുന്ന സർവവും അന്ധമായി വിശ്വസിച്ച് ശാസ്ത്രത്തിന്റെ കഴിവുകളെ പർവതീകരിച്ചു ജീവിക്കാൻ സന്നദ്ധരായിക്കഴിഞ്ഞിരിക്കുന്നു. ഈ പരിഹാസ്യമായ അവസ്ഥാന്തരത്തിന് മനുഷ്യനോ ശാസ്ത്രമോ കുറ്റവാളി എന്നു വിധിനിശ്ചയിക്കാൻ തുടങ്ങുന്നവൻ ഒരു ധാടശൃംഖലയ്ക്കുള്ളിൽ കുടുങ്ങുക മാത്രമായിരിക്കും ഫലം!

മതത്തിനൊരുകാലത്ത് എന്തൊരു അധികാരശക്തിയായിരുന്നു. പുരോഹിതനെന്തൊരു പ്രമാണിത്തമായിരുന്നു. മതത്തിന്റെ ബാഹ്യാവരണങ്ങളിൽ കുരുങ്ങിക്കൂടി വലഞ്ഞുതെരിഞ്ഞ്, പൗരോഹിത്യത്തിന്റെ കണ്ണുരുട്ടലും കാക്കിച്ചുതുപ്പലും പലപ്പോഴും സന്തോഷത്തോടെ ചിലപ്പോൾമാത്രം വിപ്രതിപത്തിയോടെ സഹിച്ച്, അതിന്റെ കൈയിൽ ഒരു കരുവോ കളിപ്പന്തോ ആയി മനുഷ്യൻ പലകാലം കഴിഞ്ഞുകൂടി മതത്തിന്റെ അന്തസ്സാരം ഗ്രഹിക്കാൻ ഉഴറാതെ ആഗ്രഹിച്ചു ആഞ്ഞോടുന്ന മനുഷ്യൻ, ഒടുവിൽ വസ്തുവിനെ മറന്ന്, നിഴലിനെ കെട്ടിപ്പിടിച്ച് ജീവിക്കാൻ സന്നദ്ധനായിത്തീർന്നു. ദേവനെ മറന്നിട്ട് പൂജാരിയേയും അമ്പലത്തെയും പൂജാദ്രവ്യങ്ങളേയും ആരാധിക്കുക, മതത്തിന്റെ ദിവ്യാപഹാരങ്ങളായ ആദർശരത്നങ്ങളെ വിസ്മരിച്ചിട്ട് ചടങ്ങുകളിലും അനുഷ്ഠാനങ്ങളിലും പൂണ്ടൽ പിരിക്കുന്നതിലും ഭസ്മം തേക്കുന്നതിലും മതത്തിന്റെ സത്തദർശിക്കുക എന്നൊരു അന്ധമായ വിശ്വാസഗതിയിലേക്ക് മനുഷ്യസമുദായം ചരിഞ്ഞപ്പോൾ സുശീതളമായ ഒരാശ്വാസനിർഝരി ഒഴുക്കി ലോകത്തെ രക്ഷിച്ചതു് ശാസ്ത്രംതന്നെ ആയിരുന്നു. മതത്തിന്റെപേരിൽ ഒഴുകിയ അറുതിയറ്റ ചോരപ്പുഴകൾക്ക് വിരാമമിടാൻ കഴിഞ്ഞ ശാസ്ത്രം ആ സേവനത്തിനു വേണ്ടി നടത്തിയിട്ടുള്ള ദക്ഷ്ക്കളങ്കത്യാഗങ്ങൾ എല്ലാക്കാലത്തും സ്മരണീയങ്ങളാണ്. മതാന്ധ്യത്തിൽ നിന്നും മതത്തെ രക്ഷിച്ചതിനുള്ള സമ്പൂർണ്ണാവകാശം ശാസ്ത്രത്തിനുതന്നെ നൽകേണ്ടതാണെന്നു ഏതു നിഷ്പക്ഷനിരൂപകനും സമ്മതിക്കും.

അങ്ങനെ ലോകരക്ഷകനായിത്തീർന്ന ശാസ്ത്ര

ത്തെ നാം ആരാധിച്ചതിൽ അസാംഗത്യമേ ഇല്ല. നിത്യജീവിതത്തെ സുഖസമൃദ്ധമാക്കാൻവേണ്ടി ശാസ്ത്രം നിർവഹിച്ച ബഹുമുഖമായ പ്രവൎത്തനങ്ങളെ എത്രതന്നെ ശ്ലാഘിച്ചാലും മതിവരുന്നതുമല്ല. പക്ഷേ ശാസ്ത്രം ലോകത്തിനു പ്രദാനംചെയ്ത ആത്യന്തികമായ സിദ്ധിയെ നാം മനസ്സിലാക്കിയിട്ടില്ല. ഓരോ ശാസ്ത്രത്തിലേയും തത്വങ്ങളും കണ്ടുപിടിത്തങ്ങളും പഠിച്ചു മൂക്കിൽ വിരൽവച്ചു നാം അവയെ പൂനുള്ളിയിട്ടു പൂജിക്കാനുമല്ലാതെ ജീവിതത്തിലെ സാർവത്രികമായ പ്രവൎത്തനങ്ങളിലും അദ്ധ്യയനപദ്ധതികളിലും ശാസ്ത്രീയമായ ഒരു മനോഭാവം അവലംബിക്കുക എന്ന അഭ്യുദയാവഹമായ സിദ്ധി കൈവരിക്കാനും സ്വാംശീകരിക്കാനും മനുഷ്യസമുദായം തയാറായതേ ഇല്ല. ആധുനികശാസ്ത്രത്തിന്റെ കഴിവുകളുടെ ആകത്തുകയാണ് നാം വിഗണിച്ചുകളഞ്ഞത്. ശാസ്ത്രം പഠിക്കാനല്ലാതെ ശാസ്ത്രീയമായി ജീവിക്കാൻ നാം മുതിൎന്നില്ല. വസ്തുസ്ഥിതിവിശകലനം അതിവിദഗ്ദ്ധമായി നടത്തി, ഓരോന്നിനേയും തരിതരിയായിപ്പകുത്തുനോക്കിപ്പഠിക്കാൻ കഴിഞ്ഞ നാം ജീവിതത്തിലെ സാരവും നിസ്സാരവും പ്രധാനവും അപ്രധാനവും വലുതും ചെറുതുമായ ഘടകങ്ങളെ പ്രത്യേകം പ്രത്യേകമായി കണ്ടുപിടിക്കാൻ പ്രാപ്തരായിത്തീൎന്നിട്ടില്ല. നമുക്കിന്നു രസതന്ത്രമറിയാം, ഭൗതികശാസ്ത്രമറിയാം, ജ്യോതിശ്ശാസ്ത്രമറിയാം. ഭൂഗോളശാസ്ത്രമറിയാം, മററുപലതുമറിയാം. പക്ഷേ നമുക്കു ശാസ്ത്രമറിഞ്ഞുകൂടാ! നമ്മുടെ ജീവിതത്തിനു ഒരുശാസ്ത്രീയത സിദ്ധിച്ചിട്ടില്ല. അതുകൊണ്ടാണൊരാൾ പറഞ്ഞിട്ടുള്ളതു് "നമുക്കു പറക്കാനറിയാം, നീന്താനറിയാം, കൊല്ലാനറിയാം മററുപലതുമറിയാം, പക്ഷേ നമുക്കു ജീവിക്കാനറിഞ്ഞുകൂടാ." എന്നു്.

എന്തൊരശാസ്ത്രീയത ആണു് നമ്മുടെ ജീവിതത്തിലെ വിവിധസരണികളിൽ ദിനംപ്രതിയെന്നോണം ഉദിച്ചുയൎന്നു പടരുന്നതു്; ശാസ്ത്രത്തിന്റെ നൈസർഗ്ഗികസ്വഭാവമായ നിഷ്പക്ഷ മനോഭാവം നമ്മുടെ അദ്ധ്യയനരംഗങ്ങളിലും പ്രവൎത്തനപരിപാടികളിലും കണികാണാൻപോലും കിട്ടുന്നില്ല. ചില പ്രത്യേകപരിതഃസ്ഥിതികളിലും സാഹചര്യങ്ങളിലും യുക്തിയുക്തമായി നാം അവലംബിക്കുന്ന മാനദണ്ഡങ്ങളെത്തന്നെ അതേ പരിതഃസ്ഥിതികളും സാഹചര്യങ്ങളും ആവൎത്തിച്ചുകാണുന്നിടത്തു പ്രയോഗിക്കാൻ തക്കബുദ്ധിയോ ധൈര്യമോ നാം പ്രകടിപ്പിക്കുന്നില്ല. ചെറിയപരിധികളിൽ കുററങ്ങളായി ഗണിക്കപ്പെടുന്നവ, വലിയവലയങ്ങൾക്കുള്ളിൽ അകപ്പെടുമ്പോൾ കുററങ്ങളല്ലെന്നു മാത്രമല്ല ഗുണവിശേഷങ്ങൾ കൂടി ആയിത്തീരുന്ന കാഴ്ച ഇന്നു നമുക്കു സുപരിചിതങ്ങളാണു്. അതുപോലെതന്നെ വലിയതോതിൽ നടത്തപ്പെടുന്ന ത്യാഗങ്ങളെ ത്യാഗങ്ങളായും ചെറിയമട്ടിൽ അനുഷ്ഠിക്കുന്ന ത്യാഗങ്ങളെ സ്വാൎത്ഥങ്ങളായും കരുതത്തക്ക ബുദ്ധിശൂന്യത നമ്മിൽ ബദ്ധമൂലമായിത്തീൎന്നിട്ടുണ്ടു്. തെററാണെന്നു ദൃഢവിശ്വാസം വന്നിട്ടുള്ള പലതും അറപ്പോ വെറുപ്പോ കൂടാതെ ആവൎത്തിക്കുന്നതു് നമുക്കൊരു രസമായിത്തീൎന്നിരിക്കുകയാണു്. കാര്യകാരണബന്ധവും ജന്യജനകബന്ധവും അക്കണക്കിലുള്ള മററു ബന്ധങ്ങളും ശാസ്ത്രലോകത്തെ അതിക്രമിച്ചു ജീവിതത്തിൽ എത്തിനോക്കാൻപോലും ഇനിയും ധൈര്യപ്പെട്ടിട്ടില്ല. വിശകലനവും നിരീക്ഷണവും പരീക്ഷണവും അനുമാനവും മുറയ്ക്കു നടത്തിജീവിക്കണമെന്നു ആരെങ്കിലുംഅഭിപ്രായപ്പെട്ടാൽ ശാസ്ത്രരംഗജീവികളെന്നു അഹങ്കാരംകൊള്ളുന്ന ആധുനികമനുഷ്യൻ പൊട്ടിച്ചിരിക്കുകതന്നെ ചെയ്യും. ശരിയാണെന്നു തെളിഞ്ഞുകഴിഞ്ഞ പല തത്വങ്ങളും പ്രയോഗത്തിൽ വരുത്താൻ നമുക്കു ഭയമാണു്. ശാസ്ത്രത്തിനുവേണ്ടി പലവിഡ്ഢിത്തരങ്ങൾകൂടി സങ്കല്പിക്കാൻ ഒരുക്കമുള്ള മനുഷ്യൻ, ജീവിതനിർവഹണത്തിനുവേണ്ടി അങ്ങനെ ഒരു സങ്കല്പം നടത്താൻ നെററിചുളിക്കുന്നതാണു. ഇങ്ങനെ നോക്കിയാൽ വകതിരിവില്ലാതെ വലിപ്പച്ചെറുപ്പമോ വാലുംതുമ്പുമറിയാതെ തുല്യനിലയിലുള്ള ബഹുവസ്തുക്കളെക്കണ്ടാൽ അവയുടെ സാമാന്യസ്വഭാവങ്ങളെ കണ്ടെത്തുവാൻ പ്രാപ്തിയില്ലാതെ 'ശാസ്ത്രം ശാസ്ത്രം' എന്നു വെറുതെ വിളിച്ചുപറയുന്ന ജീവിതം തികച്ചും അശാസ്ത്രീയം തന്നേല്ലാ?

രാജ്യഭരണവിഷയത്തിൽ എല്ലാപ്രജകൾക്കും കൈയ്യും കണ്ണും കല്പനയുമുണ്ടായിരിക്കണമെന്നു ഒരു മനോഹരമായ ആശയം നാം ഉണ്ടാക്കി. ആ ആശയം ഉദിച്ചു വളരെക്കാലമാകുന്നതിനുമുമ്പു നാം അതിനികൃഷ്ടമായ ശാസ്ത്രംചെയ്തു അതിനെ പരിഷ്ക്കരിക്കുകയും ചെയ്തു. വ്യക്തികളുടെ വോട്ടിങ്ങു വ്യവസ്ഥ എന്ന സമ്പ്രദായം പ്രജാധിപത്യത്തിന്റെ നാരായവേരായി നാം അംഗീകരിച്ചു. എന്നാൽ സമ്മതിദാനം നടത്തുന്ന എല്ലാപേൎക്കും നല്ലവനെയും പൊല്ലാത്തവനെയും കള്ളനെയും വെള്ളനെയും തിരിച്ചറിഞ്ഞു് സമ്മതിദാനംചെയ്യുന്നതിനു അവശ്യംഉണ്ടായിരിക്കേണ്ട വിദ്യാഭ്യാസമോ ലോകപരിജ്ഞാനമോ ഉണ്ടോ എന്നുകൂടി നാം പരിഗണിച്ചിട്ടില്ല. കാശ്ശുകൊടുത്താലോ പഞ്ചാരവാക്കു പറഞ്ഞാലോ പ്രസംഗിച്ചുതകർത്താലോ ചൂഷിതരായിപ്പോകുന്ന ഒരു ജനസംഖ്യക്കു പ്രാബല്യം ഉള്ള ഒരു രാജ്യത്തു ഈ സമ്മതിദാനാവകാശംകൊണ്ടു എങ്ങനെ പ്രയോജനമുണ്ടാകും? ഇതൊരു ചെറിയ

പ്രശ്നമാണ്. ഒരു ചെറിയ അയുക്തിയാണ്. ഇങ്ങനെ ആയിരക്കണക്കിനു നാം അയുക്തിമയമായ അബദ്ധങ്ങൾ പ്രവർത്തിക്കുന്നുണ്ട്. ധനശ്രീ നൃത്തംചെയ്യുന്ന കുബേരരാജ്യങ്ങളിൽ വിദ്യാഭ്യാസത്തിന്റെ പരമോച്ചാവസ്ഥയിൽ വിജയിച്ചുവരുന്ന രാജ്യങ്ങളിൽ അങ്ങനെ ധനംകൊണ്ടോ ജ്ഞാനംകൊണ്ടോ ദാരിദ്ര്യം അനുഭവിക്കേണ്ട ആ വനരാജ്യങ്ങളിൽ, ഒരൊററആളിന്റെ ചൊൽപ്പടിക്കു തുള്ളിക്കൊണ്ട് ലക്ഷക്കണക്കിനു യുവാക്കന്മാർ പടക്കളത്തിലേക്കു കുതിച്ചുചാടാൻ ഒരുക്കംകാണിച്ചുകൊണ്ട് പട്ടാളവേലയ്ക്കു പോകുന്ന കാഴ്ച അയുക്തികതയ്ക്കു ഒരൊന്നാംതരം ദൃഷ്ടാന്തമല്ലോ? നിലവിലിരിക്കുന്ന വിദ്യാഭ്യാസസമ്പ്രദായത്തിന്റെ എല്ലാ പൊള്ളത്തരങ്ങളും പൊളിച്ചുകാണിച്ചിട്ടും അതിനെത്തന്നെ കെട്ടിപ്പിടിച്ചു മുമ്പോട്ടു കൊണ്ടുപോകാൻ നാം കാണിക്കുന്ന സന്മനസ്സ് അന്ധവിശ്വാസംകൊണ്ടല്ലെങ്കിൽ പിന്നെന്തുകൊണ്ടാണ്? ഒരു വ്യക്തിചെയ്യുന്ന കൊലപാതകത്തെ കുററമെന്നും ഒരു സമുദായം ഒഴുക്കുന്ന ചോരപ്പുഴയെ ധർമ്മവൃത്തിയെന്നും ഒരേനാക്കുകൊണ്ടുച്ചരിക്കാൻ കഴിയുന്നനമുക്ക് ഈ ശാസ്ത്രയുഗത്തിൽനിന്നും എന്തുനേട്ടം കിട്ടിയെന്നാണ് ഞാൻ ചോദിച്ചുപോകുന്നത്. ഗുണദോഷവിചിന്തനം ലേശമില്ലാതെ പഴയ സമ്പ്രദായങ്ങളെല്ലാംതന്നെ അപകൃഷ്ടമാണെന്നും പുതിയതെല്ലാംതന്നെ ഉൽകൃഷ്ടമാണെന്നും നേരെതിരിച്ചും കണ്ണടച്ചു വിശ്വസിക്കാൻ കഴിയുന്ന നമ്മെയല്ലെങ്കിൽ പിന്നാരെയാണ് അന്ധവിശ്വാസികളെന്നു വിളിക്കേണ്ടത്? ശരീരം വിററു ജീവധാരണം ചെയ്യുന്ന അഭിസാരികയുടെ വ്യഭിചാരത്തെ കാക്കിച്ചുതുപ്പാൻ ഒരുക്കമുള്ള നാം മനസ്സാക്ഷിയെ വിററു സമുദായത്തെ ഒററുകൊടുക്കുന്ന ഒരു രാഷ്ട്രീയ പ്രവർത്തകൻ വ്യഭിചാരമാണ് നടത്തുന്നതെന്നു സമ്മതിക്കാൻ ഭാവമില്ലാത്തവരാണ്. ഒന്നിനെ വ്യഭിചാരമെന്നും വേറൊന്നിനെ നയതന്ത്രമെന്നുമായിരിക്കും നാം പേരിടുന്നത്. ഇങ്ങനെ ശാസ്ത്രത്തിന്റെ മൗലികസ്വഭാവങ്ങളെന്നും സർവശാസ്ത്രങ്ങളുടെയും സാമാന്യതത്വങ്ങളെന്നും വ്യവഹരിച്ചു പറയാവുന്ന ധർമ്മങ്ങളോടു ജീവിതത്തെ സംഘടിപ്പിക്കാൻ ഒരുനിമിഷം ആലോചിക്കാതെ ജീവിക്കുന്ന നാം ശാസ്ത്രയുഗജീവികളെന്നു പറയുന്നതുപോലൊരു വൈരുദ്ധ്യം പിന്നെന്തുണ്ട്?

ഇന്നത്തെ ലോകത്തിന്റെ മുമ്പിൽ, വിശിഷ്യ യുവലോകത്തിന്റെ മുമ്പിൽ, തലയുയർത്തി വെല്ലുവിളിച്ചു നിൽക്കുന്ന ഒരു പ്രശ്നമാണ് ഇതിനകം ഉന്നയിച്ചിട്ടുള്ളത്. സർവകോടിസ്പർശിയായ ശാസ്ത്രീയത, ജീവിതത്തിന്റെ കതിരൊലികളിൽ മാത്രമല്ല അന്തസ്സാരത്തിലും ഓടിക്കാൻ ശ്രമിക്കുക എന്നൊരു പരിഹാരമേ ഈ പ്രശ്നത്തിനു കാണുന്നുമുള്ളു. ബട്ടൺപിടിച്ചുഞെക്കുമ്പോൾ സർവലൗകികവിഭവങ്ങളും ചാരത്തുവന്നുപചരിക്കാൻ തയ്യാറാകുന്ന ഇക്കാലത്ത് ആയിരമായിരം ദുരിതങ്ങളും പൊരുത്തക്കേടുകളും കലാപങ്ങളും പെരുകിക്കൂടുന്നത് ഈ പ്രശ്നം പരിഹരിക്കാൻ കഴിയാത്തതുകൊണ്ടാണ്. അതുകൊണ്ടുതന്നെയാണ് അടുത്തകാലങ്ങളിൽ ശാസ്ത്രമെന്നു കേൾക്കുമ്പോൾ ഈനാമ്പേച്ചി എന്നുകേൾക്കുമ്പോളത്തെ ഭയം ഉൽപ്പാദിപ്പിക്കുമാറു അതു ബുദ്ധിസന്തതിമാരകമായി പരിണമിച്ചു പോയിട്ടുള്ളത്.

ഈ പ്രമേയാവതരണംകൊണ്ടു നൈരാശ്യനിമിഗ്നങ്ങളായ ചില ഹൃദയങ്ങളെയും നിസ്സാഹയത കൊത്തിവച്ചിട്ടുള്ള മുഖങ്ങളെയും ഉണ്ടാക്കിവിടണമെന്നല്ല ഉദ്ദേശം. ഞാൻ തികച്ചും ശുഭാപ്തിവിശ്വാസക്കാരനാണ്. നമുക്കു ഉൽഗ്ഗതിക്കു മാർഗ്ഗങ്ങളുണ്ട്. തലകുനിക്കേണ്ട കാര്യം അൽപ്പംപോലുമില്ല. കലങ്ങിമറിയാത്ത ബുദ്ധിയും വകതിരിവും കാരണംകൂടാതെ ചായ്മാനം കൊള്ളാത്ത മനോഭാവവും മാത്രം സമ്പാദിക്കാമെങ്കിൽ നമുക്കു ഇനിയും പുരോഗമനം സാദ്ധ്യമാണ്. ഗ്രഹിച്ചിട്ടുള്ള പലതുംകൂടി അന്യോന്യം കൂട്ടിക്കുഴച്ചു ഏതു കാര്യത്തെപ്പററിയും സ്വാഭിപ്രായം പറയാൻ കഴിവോ ധൈര്യമോ ഇല്ലാതെ ജീവിക്കുന്ന മഹാശയന്മാർ എത്രയോപേർ നമ്മുടെ ഇടയിലുണ്ട്? നിസ്സാരകാര്യങ്ങളിൽക്കൂടിയും കഴമ്പു മനസ്സിലാക്കാനും അനുപാതബോധേന ചിന്തിക്കാനും കഴിയുന്ന ചുരുക്കംചിലരാണ് ഇന്നു നമുക്കുള്ളത്. ഒരു കാരണവും കൂടാതെയും കാരണമെന്തെന്നു അറിയാൻ ശ്രമിക്കാതെയും ഒരു വസ്തുവിനെവെറുക്കാനും വേറൊന്നിനെ സ്നേഹിക്കുവാനും തുനിയുന്നത് നമുക്കിന്നൊരു പരിഷ്ക്കരണമായിത്തീർന്നിട്ടുണ്ട്. എന്റീശ്വരാ! ഇതുപോലെ ഒരു മഹാബാധ മനുഷ്യസമുദായത്തെ നാളതുവരെ ഗ്രസിച്ചിട്ടില്ല. വെറുത്തുതുടങ്ങിക്കഴിഞ്ഞാൽ സർവത്ര ആക്ഷേപമായി; സ്നേഹിച്ചുതുടങ്ങിക്കഴിഞ്ഞാൽ സർവത്രപ്രശംസയായി. ഈ ആക്ഷേപവും പ്രശംസയും പരപ്രത്യയനേയബുദ്ധികളുടെ ജിഹ്വാമുഖംവഴി അന്തരീക്ഷത്തിൽ പരന്ന് കണക്കില്ലാത്ത തെററിദ്ധാരണകളും നിരർത്ഥമായ വാദകോലാഹലങ്ങളും അനുനിമിഷം ജനിപ്പിക്കുന്നു. വ്യക്തിയുടെയും സമുദായത്തിന്റെയും രാഷ്ട്രത്തിന്റെയും ഭാഗധേയങ്ങൾ, അവയൽ അതിനപ്പിണമായി നിർവഹിച്ചുപോരുന്ന പ്രചാരണത്തിൽ തൂങ്ങിനില്ക്കു

മ്പോൾ ഈ ഗർഹണീയമായ വിഡ്ഢിത്തരം എന്തെല്ലാം ചെലവുകൾ ചെയ്തുവയ്ക്കുമെന്നു ഊഹിക്കാൻ പോലും തരമില്ല. അവയ്ക്കെതിരായി സ്വതന്ത്രചിന്തയ്ക്കും നിഷ്പക്ഷമനോഭാവത്തിനും വകതിരിവിനും വേണ്ടി സാർവത്രികമായ ഒരു പ്രചാരണം ഇന്നത്തെ യുവലോകം നടത്തേണ്ടിയിരിക്കുന്നു. വസ്തുസ്ഥിതികളുടെ മൂടൽമഞ്ഞുപിടിച്ച, മായാമയമായ ബാഹ്യാവരണങ്ങൾ വലിച്ചെറിഞ്ഞു്, ഉള്ളടക്കത്തിന്റെ സ്വഭാവം തികച്ചും, തനിച്ചും കണ്ടറിഞ്ഞു്, അവയുടെ ജനനം, കടന്നുപോന്ന അവസ്ഥാന്തരങ്ങൾ, പരസ്പരബന്ധങ്ങൾ എന്നിവയെപ്പററി ക്ലേശിച്ചു പഠിച്ചു്, ഭൂതത്തിനും വർത്തമാനത്തിനും ഭാവിക്കും തമ്മിലുള്ള സുശ്ലിഷ്ടബന്ധത്തെ വ്യാഖ്യാനിച്ചുകൊണ്ടു ഒരു ചിന്താപദ്ധതി നിർമ്മിക്കാൻ ഇന്നത്തെ യുവാവു സന്നദ്ധനായില്ലെങ്കിൽ ആഴംതികഞ്ഞ ഒരു കിഴക്കാംതൂക്കിലേക്കു് മനുഷ്യസമുദായം വഴുതിത്താഴുന്നതിനു അവൻ മൂകസാക്ഷിയായി നിൽക്കേണ്ടിവരും. ഈ ചിന്താപദ്ധതി, മനനവിധേയമാകുന്ന വസ്തുവിനോടു് അല്പംപോലും ഒട്ടിനിൽക്കാതെ സൃഷ്ടിക്കപ്പെടണമെന്നു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. മുൻപുപറഞ്ഞ ഒരു കാര്യം ഒരിക്കൽക്കൂടി ആവർത്തിച്ചുകൊള്ളട്ടെ! കെമിസ്ററിയും ഫിസിക്സും അസ്ററാണമിയും ഫിസിയാളജിയും മററു പലതും വളർന്നു വളർന്നു മുന്നോട്ടു പോകുന്നതുകൊണ്ടു നാം ഒരടി മുന്നോട്ടു പോവുകയില്ല, അവയെ നമുക്കു ഒരിതനിക്കു പ്രയോജനപ്പെടുത്താൻ പററുകയില്ല, ജീവിതത്തിലെ സർവ്വഘടകങ്ങളെയും ശാസ്ത്രീയമായി ഉപദർശിക്കാൻ നമുക്കു ശക്തിയും സന്മനസ്സുമില്ലെങ്കിൽ!

# "ഈ ദിവസവും അങ്ങിനെ കഴിഞ്ഞുപോകും"

[കെ. ഗൗരിയമ്മ ബി. ഏ. ബി. എൽ.]

ആനന്ദനിർഭരമാണ് ഈ ദിവസം. സഹൃദയഗ്രന്ഥശാല സുവർണ്ണലിപികളാൽ രേഖപ്പെടുത്തുന്ന വാർഷികോത്സവം ഈ ദിവസം സമാഘോഷിക്കുന്നു. യുവഹൃദയങ്ങളുടെ ഭാഷാഭിമാനവും ദേശാഭിമാനവും സേവനസന്നദ്ധതയും സ്വരൂപം കൈക്കൊള്ളുന്നതും ഇന്നാണ്. ആർക്കും എക്കാലവും അഭിമാനം കൊള്ളാവുന്ന ഗ്രന്ഥസമുച്ചയം. അതിനനുയോജ്യമായ ഒരു ഗ്രന്ഥശാലാമന്ദിരം സമുൽഘാടനം ചെയ്ത് പൊതുജനസമക്ഷം സമർപ്പിക്കുവാൻ ഭാഗ്യം ലഭിച്ചതും ഈ സുദിനത്തിലത്രേ. തദ്ദേശീയർക്കുമാത്രം പ്രയോജകീഭവിക്കുന്ന ഈ നേട്ടങ്ങൾക്കെല്ലാം മകുടം ചാർത്തുന്നതിനെന്നോണം അഖിലകേരള സഹൃദയസ്പർശിയായ ഒരു സാഹിത്യോപഹാരത്തിന്റെ സമുചിതമായ പ്രസിദ്ധീകരണവും ഈ സുദിനം ദർശിക്കുന്നു. അക്ഷരാഭ്യാസത്തിൽ അഭിമാനാർഹമായ സ്ഥാനത്തെത്തിയിട്ടുണ്ടെങ്കിലും പുസ്തകപാരായണത്തിൽ അത്ര വളരെ ഉൽസുകമല്ലാത്ത ഒരു ജനസമുദായം അങ്ങിനെയുള്ള ഒരു ജനതയെ പ്രബുദ്ധമാക്കി ഇങ്ങിനെയൊരു ഗ്രന്ഥശാല സംവിധാനം ചെയ്യുവാൻ സാധിച്ചതിൽ ഇതിന്റെ പ്രവത്തകർ ചരിതാർത്ഥരാകുന്നതും ഇന്നുതന്നെയാണ്. സഹൃദയയ്ക്കും സഹൃദയർക്കും ഇതു് അവിസ്മരണീയമായ ഒരു സുദിനംതന്നെ. എങ്കിലും ഞാൻ ഈ അവസരത്തിലും മഹാനായ അക്ബർ ചക്രവർത്തിയേയും ആ മഹാപുരുഷന്റെ മാതൃത്വം വഹിച്ച മനസ്വിനിയേയും സ്മരിച്ചുപോകുന്നു. ദിവംഗതയായ ആ മാതാവിന്റെ മഹത്തരമായ സന്ദേശം! "ഈ ദിവസവും അങ്ങിനെ കഴിഞ്ഞുപോകും!"— അതെ, ആനന്ദനിർഭരമായ ഈ ദിവസവും അങ്ങിനെ കഴിഞ്ഞുപോകും!

.... .... .... ....

ഈ ചിന്തയുടെ നിഴലെന്നപോലെ, ആതങ്കം നിറഞ്ഞ ഒരു ജീവിതഘട്ടം ഇതാ സ്മരണമണ്ഡലത്തിൽ ഉദിച്ചുയരുന്നു.........മധുരസ്വപ്നങ്ങളെല്ലാം തകർന്നുപോയ ഒരു ദിവസമായിരുന്നു അതു്. രണ്ടു ദിവസങ്ങൾക്കുള്ളിൽ, നാല്പത്തിയെട്ടു മണിക്കൂറിനകം, 2880 മിനിട്ടുകൾ കടന്നുപോകുന്നതിനു മുമ്പെ ശൂഷ്ക്കശൂന്യമായ ജീവിതത്തിനു വന്നുചേരാൻ പോകുന്ന ആകർഷകമായ വ്യതിയാനത്തെപ്പററി സ്വപ്നം കണ്ടുകൊണ്ടിരിക്കെ—ലോകദൃഷ്ടിയിൽ അപ്പോഴും വിണ്ണുശൂന്യമായി കാണപ്പെടുന്ന ജീവിതസരണിക്ക് പരിചിതഹൃദയങ്ങളെ ത്രസിപ്പിക്കത്തക്കവിധം സമാഗതമാകുന്ന പരിവർത്തനത്തിൽ കൗതുകം കൊണ്ടിരിക്കെ, വിധിയുടെ അപ്രതിഹതമായ ഒരാഘാതമേററു്—യാഗാസ്ഥിതികത്വത്തിന്റെ ഉഗ്രശാസനത്തിൽ സകലപ്രതീക്ഷകളും തകർന്നുപോയ ഒരു ദിവസം! വേമ്പനാടന്റെ ഇളകിമറിയുന്ന ഓളങ്ങളെ മുറിച്ചുകൊണ്ട് മുന്നോട്ടു കുതിക്കുന്ന ഒരു ചെറുതോണിയിൽ, ഒഴിച്ചുവയ്ക്കുവാൻനിവൃത്തിയില്ലാതിരുന്ന ഒരു കർത്തവ്യനിർവ്വഹണത്തിനായി പോകുമ്പോൾ, ഈ തകർന്ന ജീവിതം ആഴമേറിയ ആ കയത്തിനുള്ളിൽ അവസാനിപ്പിച്ചാലെന്തു് എന്ന ഒരേ ഒരു ചിന്ത മാത്രമായിരുന്നു. പക്ഷെ അതു ശരിയോ? തന്നേക്കാൾ താൻ സ്നേഹിക്കുന്ന വ്യക്തിക്ക് അതു് കൂടുതൽ വേദനയുണ്ടാക്കുകയല്ലേ ചെയ്യുന്നതു്? ആശ്വസിപ്പിക്കാൻ ആഗ്രഹിക്കുന്നിടത്തു് ആതങ്കം കോരിനിറയ്ക്കുകയോ? പാടില്ല. പാടില്ല. മധുരചിന്തകൾ വിധുരങ്ങളായിപ്പോയെങ്കിൽ അവയെ താലോലിക്കുവാനും പഠിക്കണം. ഭാവി! അന്തം കാണാത്ത ഭാവി! അതു് ഒരു ദുർഭൂതത്തെപ്പോലെ വഴിയിൽ വാപിളന്നു നിൽക്കുകയായിരുന്നു. ഒരു വഴുത്തോട്ടം ഒരു രക്ഷാമാർഗ്ഗം—ഒരു ചെറിയ പഴുതുപോലും കണ്ടില്ല എമ്പാടും പരന്നു വ്യാപിച്ചു ക്രൂരികളിനെ ഭേദിക്കുവാൻ ആശയുടെ നേരിയ ഒരു കിരണംപോലും ഉത്ഭൂതമായില്ല. ദൈവമേ! മരണം മാത്രമെ അഭികാമ്യനായ ഒരു സുഹൃത്തായി അപ്പോൾ തോന്നിയുള്ളു. പക്ഷെ അതു് അങ്ങകലെ നിന്നു മാടിവിളിച്ചതല്ലാതെ അടുത്തുവന്നു ആശ്ലേഷിക്കുവാൻ ധൈര്യപ്പെട്ടില്ല- ജീവിതനൈരാശ്യം മരണത്തെ അകററുകയല്ലാതെ അടുപ്പിക്കയല്ലല്ലോ ചെയ്യുന്നതു്. ഹാ! ജീവിതനൈരാശ്യം കണ്ടു മരണംപോലും ഭയന്നു പി

ന്മാറിയ നിമേഷം! അതു് അടുത്തുവന്നു, ആ തണുത്തു മരവിച്ച കൈത്തലംകൊണ്ടു് ഒന്നു തലോടിയെങ്കിൽ! ആത്മഹത്യയിൽ നിന്നു് വിവേകവും മനസ്സംസ്കാരവും മാത്രം നമ്മെ പിൻതിരിപ്പിക്കുന്ന ഘട്ടങ്ങളിൽ മരണം സ്വയമേവ സമാഗതമാകുമായിരുന്നെങ്കിൽ ഈ ലോകത്തിലെ ജനസംഖ്യ എത്ര തുച്ഛമായിരുന്നേനേ. മനസ്സ് ഈ ചിന്താഗതിയിൽ ലയിച്ചിട്ടും അന്നത്തെ വേദന സഹ്യമായിത്തീർന്നില്ല. "To be, or not to be" ഒന്നിൽനിന്നു് മററതിലേക്കു്, ഓളത്തിൽ ഉലയുന്ന ഉതളങ്ങാപോലെ മനസ്സ് മറിഞ്ഞുകൊണ്ടേയിരുന്നു. വെന്തുനീറുന്ന ഹൃദയത്തിൽനിന്നും ഇടയ്ക്കിടയ്ക്കു് ഉയർന്നുപൊങ്ങിയ തപ്തനിശ്വാസങ്ങൾ മാത്രമാണു് ആ സായാഹ്നസന്ധ്യയുടെ ശാന്തനിശ്ശബ്ദതയെ ഭഞ്ജിച്ചതു്. അലകളുടെ മർമ്മരസ്വനവും, തുഴയുടെ ക്രമം തെററാതെയുള്ള ശബ്ദവും, ചേക്കേറാൻ പറന്നു പായുന്ന വിഹംഗമങ്ങളുടെ ചിറകടിയൊച്ചയും എല്ലാം—എല്ലാംകൂടി ലയിച്ചപ്പോൾ ഉൽഭൂതമായ പ്രശാന്തതയും ഹൃദയത്തെ സാന്ത്വനം ചെയ്യാൻ അപ്പോൾ പര്യാപ്തമായില്ല. ഈശ്വരാ! ആ ദുർദ്ദിനം! ജനനദിവസത്തെപ്പോലും പഴിക്കാനിടയാക്കിയ ആ ദുർദ്ദിനം! എന്നാൽ അന്നും ഞാൻ മഹാനായ അക്ബർ ചക്രവർത്തിയേയും ആ മഹാപുരുഷന്റെ മാതൃത്വം വഹിച്ച മനസ്വിനിയേയും സ്മരിച്ചു. ആ മനസ്വിനിയുടെ ശാശ്വതസന്ദേശം! "ഈ ദിവസവും അങ്ങിനെ കഴിഞ്ഞുപോകും" അതേ, ആ ദിവസവും അങ്ങിനെ കഴിഞ്ഞുപോയി.

.... ... .... ...

"ഈ ദിവസവും അങ്ങിനെ കഴിഞ്ഞുപോകും"—"Even this day will pass away" മുകിലരാജധാനിയിലെ മനോഹരമായ അന്തഃപുരമാണു് രംഗം. വിശ്വവിഖ്യാതനായ അക്ബർ ചക്രവർത്തി ആ മരണശയ്യയുടെ അരികിൽ നിൽക്കുന്നു. ഭാരതസാമ്രാജ്യത്തെക്കാൾ പ്രിയതരവും അമൂല്യവുമായ സ്വമാതാവിന്റെ ജീവനെ അന്തകന്റെ ക്രൂരഹസ്തങ്ങളിൽ നിന്നും പിടിച്ചുവാങ്ങുവാൻ കരുത്തില്ലാതെ അജയ്യവിക്രമനായ ആ ചക്രവർത്തി അസ്തചേതനനായി നിൽക്കുകയാണു്. അണയാൻപോകുന്ന ദീപത്തിന്റെ അന്തിമസ്ഫുരണംപോലെ അമ്മയുടെ മുഖം ഒന്നു തെളിഞ്ഞു. പതറുന്ന കണ്ണുകൾ പുത്രന്റെ പരിക്ഷീണമായ നേത്രങ്ങളിൽ ഉറച്ചു. ഒരു നിമേഷത്തെ നിശ്ശബ്ദത. ഒരു നെടുവീർപ്പു്. തളന്ന കൈ തലയണയ്ക്കടിയിൽനിന്നും ഒരു ചെറിയ പൊതിയെടുത്തു. സാമ്രാജ്യസംസ്ഥാപനം ചെയ്ത പുത്രഹസ്തം അമ്മയുടെ കൈയ്യുള്ളിൽ ഒതുങ്ങി. അക്ബർക്കു് അവസാനമായി ആ ഗദ്ഗദകണ്ഠത്തിൽ നിന്നും ഇത്രയും കേൾക്കുവാൻ കഴിഞ്ഞു. "കുഞ്ഞേ! ഇതാണു് അമ്മയുടെ സമ്പാദ്യം. സന്തോഷംകൊണ്ടു് മതിമറക്കുമ്പോഴും, സന്താപംകൊണ്ടു് മനസ്സു തളരുമ്പോഴും നീ ഈ ചെപ്പു് തുറന്നുനോക്കണം. മകനെ, എന്റെ മകനെ!" ........

അക്ബർ ഭാരതത്തിലെ ഏകച്ഛത്രാധിപതിയായി. രാജമകുടങ്ങളെല്ലാം അദ്ദേഹത്തിന്റെ മുമ്പിൽ അവനമ്രങ്ങളായി. ലക്ഷ്മീദേവിയും സരസ്വതീദേവിയും അക്ബറുടെ സേവനത്തിൽ ഒന്നുപോലെ നിർവൃതി നേടി. അങ്ങിനെ അക്ബർ ഐശ്വര്യത്തിന്റേയും ജീവിതാനന്ദത്തിന്റേയും ഉച്ചശ്രേണിയിലെത്തി. തന്റെ അഭ്യുദയത്തിനു വേണ്ടി ജീവിച്ചുമരിച്ച സ്വമാതാവിനെ ആ ചക്രവർത്തി അപ്പോൾ സ്മരിച്ചു. അമ്മയുടെ അന്ത്യസമ്മാനം—ആ ചെറിയ സ്വർണ്ണച്ചെപ്പ് അതിരഹസ്യമായി അദ്ദേഹം തുറന്നുനോക്കി. അതിനുള്ളിൽ ഒതുക്കിവച്ചിരുന്നതു് അമൂല്യമായ രത്നമോ, അഭികാമ്യമായ അധികാരപത്രമോ ആയിരുന്നില്ല. നിസ്സാരമെങ്കിലും സാരപൂർണ്ണമായ ഒരു വാചകശകലംമാത്രം. "ഈ ദിവസവും അങ്ങിനെ കഴിഞ്ഞുപോകും". അക്ബർ ആ സൗഭാഗ്യത്തിലും മതിമറന്നില്ല. ആ ദിവസവും അങ്ങിനെ കടന്നുപോയി.

കാലം പിന്നേയും കഴിഞ്ഞു. ഐശ്വര്യത്തിൽ മതിമറന്നില്ലെങ്കിലും ഐശ്വര്യം അക്ബറെ മറക്കാൻ തുടങ്ങി. അന്തഃപുരത്തിലെ അന്തശ്ഛിദ്രം വളർന്നുവളർന്നു് സാമ്രാജ്യത്തിന്റെ നാനാഭാഗത്തേക്കും പടർന്നുവ്യാപിച്ചു. സ്വന്ത സന്താനങ്ങൾ തന്നെ രാജാധികാരത്തെ ധിക്കരിച്ചു. മഹാനായ അക്ബർ ചക്രവർത്തിയുടെ സദ്യശസ്സിൽ സലിം കളങ്കം ചേർത്തു. ജീവിതം നിരാശാനിർഭരമായി. യാതനാസങ്കീർണ്ണമായി. ആതങ്കത്തിന്റെ അഗാധതയിലേക്ക് ആ മഹാശയനും അടിഞ്ഞുതാണു്. തനിക്കുവേണ്ടി ജീവിച്ചു മരിച്ച സ്വമാതാവിനേയും ആ മനസ്വിനിയുടെ അന്ത്യസന്ദേശത്തേയും അപ്പോഴും അക്ബർ സ്മരിച്ചു. "ഈ ദിവസവും അങ്ങിനെ കഴിഞ്ഞുപോകും".

# അകത്തും പുറത്തും

(ഏകാങ്കം)

(കെ. രാമകൃഷ്ണപിള്ള ബി. ഏ എൽ. എൽ. ബി.)

സമയം—ഉച്ചയ്ക്കുശേഷം.

രംഗം—ബോട്ടുജട്ടി, ആലപ്പുഴ.

പാത്രങ്ങൾ—ഉദ്യോഗസ്ഥൻ, ഭാര്യ, യാചകി, ബാലിക, ബോട്ടുമാനേജർ

(കർട്ടൻ ഉയരുമ്പോൾ ബോട്ടുജട്ടിയുടെ ഒരു ഭാഗം ദൃശ്യമാകുന്നു. 'ആക്ക് എയിഞ്ചൻ' എന്ന ബോട്ടിന്റെ ക്യാബിൻ മാത്രം രംഗവാസികൾക്കു കാണാം. ക്യാബിന്റെ മുഖവാതിലും ജനലുകളും തുറന്നുകിടക്കുന്നു. പ്രൗഢയും പരിഷ്കൃതവേഷധാരിണിയുമായ മദ്ധ്യവയസ്ക. ഉദ്യോഗസ്ഥന്റെ ഭാര്യ. തുറന്നുകിടക്കുന്ന ജനലിൽ ഒരു കയ്യലം താങ്ങി പുറത്തേക്കു നോക്കി ഇരിക്കുന്നു. അരികിൽ പുറത്തു് അത്യന്തഭക്തിയോടെ ഒരു വാല്യക്കാരൻ ...ത്തരയിൽ കെട്ടി നിൽക്കുന്നു.

ഭിക്ഷ യാചിക്കുന്ന കുട്ടികളുടെയും, ബോട്ടുകളിൽ കയറുന്നതിനു വന്നുപോകുന്ന യാത്രക്കാരുടെയും, നടത്തിത്തുടങ്ങിയിരിക്കുന്ന എൻജിന്റെയും ശബ്ദം പുറകിൽ കേൾക്കാം.

ഉദ്യോഗസ്ഥഭാര്യ, ജനലിനു സമീപം ജട്ടിയിലെ തൂണോടു ചേന്നു് ഇരിക്കുന്ന യാചകിയിൽ ദൃഷ്ടിയായിത്തീരുന്നു. യാചകി: മലിനവസ്ത്രധാരി. തലമുടി മൊട്ട അടിച്ചിരിക്കുന്നു. അരികെയുള്ള തുണിക്കെട്ടിൽ തപ്പിത്തടവിക്കൊണ്ടിരിക്കുന്നുവെങ്കിലും, ആ അന്ധയുടെ കണ്ണുകൾ എന്തിനെയോ അന്വേഷിക്കുന്നതുപോലെ അസ്വസ്ഥമായും ...യനീയമായും ചലിക്കുന്നു.

ബോട്ടുമാനേജർ ജനലിനഭിമുഖമായി വരുന്നു. മദ്ധ്യവയസ്കൻ. പരിഷ്കാരി. കയ്യിൽ ഒരു ബുക്ക്. കത്തിച്ചതിന്റെ ബീഡി ദൂരെയെറിയുന്നു.)

മാനേജർ—അകത്തു് വേണ്ട സൗകര്യമുണ്ടല്ലോ. ക്യാബിൻ റിസേർവ്വ് ചെയ്തതു നന്നായി. ഞങ്ങൾ അങ്ങിനെ രണ്ടാൾക്കായി കൊടുക്കാറില്ല. പക്ഷെ അദ്ദേഹം വലിയ ഉദ്യോഗസ്ഥൻ. ഞങ്ങൾക്കെല്ലാം ഇവിടെ ഇരുന്ന കാലത്തും ഉപകാരിയായിരുന്ന ആൾ. തിംഗ്സ് എല്ലാം ഉണ്ടല്ലോ. സൗകര്യമുണ്ടല്ലോ. കാപ്പിയോ മറ്റോ കുടിക്കണമോ. ക്യാബിന്റെ വാതിലില്ല. പക്ഷെ സാരമില്ല. ആരും അങ്ങോട്ടു കടക്കുകയില്ല. ഇനി താമസമില്ല.

ഭാര്യ—ഞാനീ ഭിക്ഷക്കാരെ കണ്ടു് ഓരോന്നു ഓർത്തുപോകുകയാണു്. എനിക്കു് എല്ലാ സൗകര്യവുമുണ്ടു്. അദ്ദേഹം സത്രം വരെ പോയി. ആരോ കൂട്ടുകാർ സല്ക്കീട്ടു വന്നിട്ടുണ്ടു്. ഞങ്ങൾ കാപ്പികുടിച്ചു. ബോട്ടുവിടാറായല്ലോ.

മാനേ—(വാച്ചുനോക്കി) ഒരു പന്ത്രണ്ടുമിനിട്ടുകൂടി വരും. അദ്ദേഹം അതിനു മുമ്പുവരും. വന്നില്ലെങ്കിൽ ഒരു ഫൈവ് മിനിട്ടുകൂടി വെയിററു ചെയ്യാം. ആറേഴുകൊല്ലം മുമ്പ് ഇവിടെ ജോലിയിലിരുന്നു. ഇവിടെ വച്ചല്ലേ പ്രമോഷൻ കിട്ടിയതു്. അതെ. അതെ. സത്രത്തിന്നരികിലാണു് താമസിച്ചിരുന്നതു്. ഇപ്പോൾ.

ഭാര്യ—ഇന്നു വയ്കുന്നതു താമസം. രാവിലെ എറണാകുളം. ആലുവായിൽ താമസിക്കണം. വേനൽക്കാലമല്ലേ. അന്നു നിങ്ങളദ്ദേഹത്തെ അറിയും. അതാ ആ സ്ത്രീ......

മാനേ—കൊള്ളാം. എത്ര പ്രാവശ്യം ഞാൻ സ്പെഷ്യൽ കൊണ്ടുപോയിരിക്കുന്നു. കൊള്ളാം. കൊള്ളാം. ഇന്നും ഈ പാവം പെഴയ മാനേജർ! ഹല്ല. (മുന്നോട്ടു നോക്കി) ടിക്കററില്ലാതെ നിങ്ങൾ ബോട്ടിൽ കയറും. എന്നെക്കൊണ്ടു് പിടിപ്പിക്കരുതെ. നേരത്തെ ഓവർലോർഡായതാണു്. കേട്ടോ, കുഞ്ഞമ്മേ! ഇവക്കൊന്നിനും ഒരു ഡീസൻസിയുമില്ല. നിങ്ങളോടല്ലേ പറഞ്ഞതു് ഇനി സീററില്ലെന്നു്. അല്ലേ, അപ്പോൾ ഈ പൊട്ടക്കണ്ണി ഇന്നും ഉപദ്രവത്തിനു കൂടിയിരിക്കുകയാണോ. നിങ്ങളോടല്ല, ഇവിടെ ഇരിക്കരുതെന്നു പറഞ്ഞതു്. ന്യൂയിസൻസ്.

യാചകി—(എന്തോ ഓർത്തു് ആവേശത്തോടെ) പൊന്നൊടെതെ. ദേഷ്യപ്പെടാതെ. ഉടയതേ! അന്നിരിടിരുന്ന ഏമാനൻ തന്നെയാണോ ഇപ്പോ വന്നിട്ടു പോയതു്, എന്റെ ഈശ്വരാ!

മാനേ—ആണെങ്കിൽ. ദേ, വെറുതെ അവിടിരിക്കണ്ടാ. ഈ ബോട്ടിൽ കൊണ്ടുപോകുകില്ല. ഹ്ആ. ഇല്ലേ. കണ്ടോ. കാൺസ്റ്റബിൾ അദ്ദേഹം അടിച്ചുപിരട്ടുന്നതു കണ്ടോ. പിള്ളരെ. അങ്ങിനെ ഓടിൻ. തെണ്ടി തെണ്ടി ശീലമായിപ്പോയി.

യാചകി—എന്റെ പൊന്നങ്ങുന്നേ എന്റെ

മക്കളെ തല്ലല്ലേ. ഞങ്ങളെ ബോട്ടിൽ കൊണ്ടുപോകണ്ടാ. തല്ലല്ലേ; തന്തയില്ലാത്ത കൊച്ചാണേ.

മാനേ—അതും കൊള്ളാം. ശെര. ആ ക്ലീനർ എവിടെ ഫസ്റ്റ് ബെല്ലടിച്ചിട്ടും. ഇവനൊക്കെ ശമ്പളം........ആട്ടെ. അപ്പോൾ നിങ്ങൾ ടിക്കററില്ലാതെ ബോട്ടിൽ കയറും. ഹും. പൊട്ടക്കണ്ണിയും ഇരിക്കണ്ടാ.

ഭാര്യ—അതാ അവർ എഴുന്നേൽക്കാൻ പോകുന്നു. തോട്ടരികിൽ. വെള്ളത്തിൽ. അയ്യോ; നിങ്ങൾ ശ്രദ്ധപ്പെടാതെ പാവത്തിനെ. മറിഞ്ഞു പോയാൽ.

മാനേ—മറിഞ്ഞുവീണു മരിച്ചാലും തരക്കേടില്ല. എന്തിനിങ്ങനെ കഷ്ടപ്പെട്ടു ജീവിക്കുന്നു. രണ്ടു ദിവസമായി ഈ ജെട്ടിയിൽ വന്നിട്ട്. വയ്ക്കത്തിനു പോവാൻ കൂടെ മകളും. ആറേഴു വയസ്സ് പ്രായമായ ആ പെൺകുട്ടി: ആരു ബോട്ടിൽ കയറും വൃത്തികെട്ടതുങ്ങളെ. ഡീസൻറായിട്ടുള്ള പാസഞ്ചേഴ്സിനു യാത്ര ചെയ്യാനുള്ളതല്ലേ ബോട്ട്. വേണ്ടാ! ഇതിൻെറ ഒക്കെ പണം മേടിക്കുന്നതുതന്നെ പാപം.

ഭാര്യ—അപ്പോൾ പാവങ്ങളുടെ പണം പണമല്ല: ഈ ബോട്ടും മററു സൗകര്യങ്ങളും അവർക്കുള്ളതുമല്ല.

മാനേ—ഞങ്ങളെന്തു ചെയ്യും. ഇന്നത്തെ നാട്ടുനടപ്പതായിപ്പോയി. പ്രൊപ്രൈറററുടെ ഉത്തരവാണത്: എനിക്കാഗ്രഹമുണ്ട്. ഫ്രീയായി കൊണ്ടുപോകണമെന്ന്. വയസ്സീ! അതാണ് തൂണ്. പിടിച്ചുകൊള്ളു. മകൾ വരുന്നുണ്ട്. പോരാത്ത ചക്രം ഇരന്നു വാങ്ങുകയാണ്. പക്ഷെ അനുവാദമില്ല കൊണ്ടുപോകാൻ.

ഭാര്യ—മാനേജരറിയുമോ ഈ സ്ത്രീയെ.

മാനേ—ഓ അഞ്ചെട്ടുകൊല്ലം മുമ്പേതന്നെ അറിയും. നല്ല ഒരു സ്ത്രീയായിരുന്നു. ഐശ്വര്യമുള്ള സ്ത്രീ. യാതൊരു വിഷമതയും ഇല്ലാത്ത സാധു. സത്രത്തിലെ തൂപ്പുകാരിയായിരുന്നു. അന്നാരും തൂപ്പുകാരിയെന്ന് അവരെ വിചാരിക്കയില്ല. അത്ര നല്ല ഐശ്വര്യം. അതുന്നം കണ്ടുകാണും. മുററമടിച്ച് കാലം കഴിഞ്ഞതല്ലേ. അറിയണം. അദ്ദേഹം രണ്ടു കൊല്ലം സത്രത്തിനടുത്തല്ലേ താമസിച്ചതു്. വലിയ സഹായം ആയിരുന്നിരിക്കണം. എന്താ! വയസ്സീ. അദ്ദേഹത്തിൻെറ വീട്ടിലും മുററമടിച്ചുവാരില്ലായിരുന്നോ.

യാചകി—അദ്ദേഹം: എൻെറ ഈശ്വരാ! എൻെറ മക്കളെത്തിരേ. വാ. നമുക്കു പോകാം. ഇവിടുന്നു പോകാം.

ഭാര്യ—വയ്ക്കത്തിനു പോകണ്ടേ. അദ്ദേഹം വരട്ടെ. വേലക്കാരിയെ അറിയുമോ എന്നു ചോദിക്കാം. ഈ മുറി മുഴുവൻ ഞങ്ങൾ എടുത്തിട്ടുണ്ട്.

മാനേ—എന്നിട്ട് കുഞ്ഞമ്മേ! അടുത്താണ് താമസിച്ചിരുന്നത്. (പടിഞ്ഞാട്ടുനോക്കി) അല്ലാ യജമാനൻെറ രക്ഷാവണ്ടി പാലം കയറി തിരിഞ്ഞല്ലോ.

(ഫസ്റ്റ് ബെല്ല് അടിക്കുന്നു) അദ്ദേഹം കൃത്യത്തിനു വരും. അതെ! അടുത്തു താമസിച്ചിരുന്നു. ഭർത്താവില്ലായിരുന്നു. പാവവുമല്ലേ........ഞാനൊന്നും പറയുന്നില്ല...പരിഭവം തോന്നരുതേ കുഞ്ഞമ്മേ! പാവങ്ങളായി ഈ ലോകത്തിൽ ജനിക്കരുത്. പാവങ്ങളായി ഈ ലോകത്തിൽ ജനിക്കരുത്.

യാചകി—(തൂണിൽ മുറുകെപ്പിടിച്ച്) അദ്ദേഹം വരുന്നോ. മക്കളെ! എൻെറ മക്കളെ! വാ! എനിക്കൊന്നും വേണ്ടാ! നമുക്കു പോകാം.

ഭാര്യ—വരട്ടെ. ആ കുട്ടി എന്താ സാധനം വാങ്ങുകയാണ്. അവിടെ പിടിച്ചു നിൽക്കണം. ആ കുട്ടി വരട്ടെ........എന്നിട്ട് മാനേജർ!

മാനേ—ബുക്ക് ഒപ്പിടിക്കാൻ സമയമായി....ക്ലീനർ! ടിക്കററ് ഇല്ലാത്തവരെ ഇറക്കിയേക്ക്. ഷോഡായിട്ടും മനുഷ്യനു കണ്ണില്ല. അയ്യോ! അദ്ദേഹം വന്നുകഴിഞ്ഞു........ഇവർ പ്രസവിച്ചു. ആ പെൺകുട്ടിയെ....മസൂരി വന്നു, കണ്ണുപൊട്ടി. നാലുവർഷമായി തെരുവും തിണ്ണയും.

ഭാര്യ—പ്രസവിച്ചോ...(നെടുവീർപ്പോടെ)

യാചകി—കൊച്ചമ്മ അദ്ദേഹത്തിൻെറ-....അദ്ദേഹത്തിൻെറ.......

ഭാര്യ—ഭാര്യ. അദ്ദേഹം അറിയുമോ എന്നു ചോദിക്കാം. ഇതാണ് മകൾ. ഈശ്വരാ! നന്നായിട്ടു വളത്തിയിരുന്നെങ്കിൽ!

മാനേ—കുഞ്ഞമ്മ നോക്കണം. എല്ലാം തോലുമായിരിക്കുന്ന എത്ര എണ്ണം ഇതുപോലുണ്ട്.

ഭാര്യ-അവരും നമ്മുടെ രാജ്യത്തു ജനിച്ചവർ....

മാനേ—ബുക്ക് ഒപ്പിട്ടുവന്നിട്ടു അദ്ദേഹത്തെ കണ്ടുകൊള്ളാം സംസാരിച്ചുകൊണ്ടുനിൽക്കുന്നു. പണ്ടത്തെ ശ്രീയൊന്നുമല്ല. കണ്ടിട്ടുള്ളവർക്കുപോലും ആളറിയാൻ പ്രയാസം. (പോകുന്നു).

യാചകി—മക്കളെ! നീ എവിടെയാണ്. ഈശ്വരാ! അന്ന് എൻെറ കണ്ണുപൊട്ടിയതു് എത്ര നന്നായി.

ഭാര്യ—(എഴുന്നേററ് വാതലിനു പുറത്തുവരുന്നു) അതാ മകൾ വന്നല്ലോ.

(ബാലിക പ്രസന്നയായി യാചകിയുടെ സമീപം വരുന്നു)

ബാലിക—അമ്മേ! നമുക്ക് അഞ്ചു ചക്രം കൂടി കിട്ടി. ഇപ്പോൾ ടിക്കററിന് തികഞ്ഞു. ഞാൻ ടിക്കററു വാങ്ങിയോടി വരാം മണിയടിച്ചു. കിട്ടുമമ്മേ

ഇന്നു ടിക്കററു കിട്ടും. ഇപ്പോവരാം: അമ്മക്ക് അരച്ചക്രത്തിന് പൊകലേം മേടിച്ചു.

ഭാര്യ—കുട്ടി ടിക്കററു വാങ്ങണ്ടാ. ഇങ്ങോട്ടു കയറിക്കൊള്ളു.

ബാലിക—അയ്യോ! ഒന്നാംക്ലാസ്സിലോ. ഞങ്ങളെ ബോട്ടിലേ കേററത്തില്ല. രണ്ടു ദിവസമായി ഇവിടെ തെണ്ടുന്നു. ഞങ്ങളെ കേററത്തില്ല. ഞാൻ ടിക്കററ്.....

ഭാര്യ—വേണ്ടാ. ഞാനല്ലേ പറഞ്ഞത്.

ബാലിക—ഈ പട്ടണത്തിൽ പാവങ്ങള് ഒരുപാടായിപ്പോയി. വയ്ക്കത്ത് പോയി ഞങ്ങളും.... ഒരു വീട്ടി അവിടുണ്ടെന്ന് അമ്മച്ചി പറഞ്ഞു. അവിടെക്കെടന്ന് എന്റെ അമ്മച്ചി ചത്തോളാമെന്നു പറഞ്ഞു. ഞങ്ങളെ ആരും ബോട്ടിൽ കേററത്തില്ല. ചക്രം ഇല്ലാത്ത കുററമല്ല. ഞാൻ ചോദിക്കാം തരുമോന്ന്........അമ്മച്ചി! അമ്മച്ചിയുടെ പൊതിക്കെട്ട് എന്തിയേ!

യാചകി—മക്കളെ! പാം. നമുക്കു പാം' ബോട്ടിൽ പോകണ്ടാ. ഇവിടെകിടന്നു ചത്തോളാമിവിടെ. ഇല്ലേ, അദ്ദേഹം വരുന്നേനു മുമ്പേ പോണം. അദ്ദേഹം.

ബാലിക—ആരാ അമ്മച്ചി!

ഭാര്യ—അദ്ദേഹം ഈ മുറി മുഴവൻ എടുത്തിരിക്കുകയാണ്. ഇങ്ങോട്ടു കയറണം.

ബാലിക—ഞങ്ങളും ഈ വാതുക്കെ ഇരുന്നോളാം. അയ്യോ! വേണ്ടാ! മാനേജർ ഞങ്ങളെ തല്ലി പൊറത്താക്കും. എന്റെ അമ്മച്ചിയെ ചീത്ത പറയും. വേണ്ടാ. എന്റെ അമ്മച്ചിയെ ചീത്ത പറയും. വേണ്ടാ.

ഭാര്യ—കുട്ടി! ആ കെട്ട് എടുത്തുകൊണ്ടുവരു.

(അവർ ജട്ടിയിലേക്കിറങ്ങി ആ യാചകിയുടെ കരം ഗ്രഹിക്കുന്നു)

യാചകി—(പുറകോട്ടു തെറിഞ്ഞ്) അയ്യോ! എന്റെ കുഞ്ഞിന്റെ കയ്യല്ലിത്. പാം മക്കളെ നീ എവിടെയാണ്. ....

ഭാര്യ—ഞാനാണ്. ഞാൻ. പോരു. ഇവിടെ ഇരിക്കാം (യാചകിയെ ബോട്ടിലേക്കു കയററുന്നു) ഈ വാതിലിനു പുറത്ത് തൽക്കാലം ഇരുന്നുകൊള്ളു: അദ്ദേഹത്തിനു കണ്ണുണ്ടല്ലോ. കണ്ടാലറിയും. ഞാൻ പറയാം. പണ്ടത്തെ തൂപ്പുകാരിയാണെന്ന്. (പിടിച്ചു വാതലിനു പുറത്തിരുത്തുന്നു.)

(ബാലിക പുറകേ തുണിക്കെട്ടുമായി പ്രവേശിക്കുന്നു)

ബാലിക—അമ്മച്ചി അവിടിരിക്കാനല്ല്യാ പറഞ്ഞേ.) അനങ്ങാതിരുന്നേക്കണേ. കൊററച്ചുടെ അങ്ങോട്ടു മാറി. അദ്ദേഹം വരുന്നവഴിയിൽ ഇരിക്കാതെ.

ഭാര്യ—അവിടിരുന്നുകൊള്ളട്ടെ. അതാ! അദ്ദേഹം വന്നല്ലോ.

(പാശ്ചാത്യവേഷത്തിൽ ഉദ്യോഗസ്ഥൻ ബോട്ടിലേക്കു കയറുന്നു. ഹാററ് ഒരു കയ്യിൽ. ചുരുട്ട വലിച്ചുകൊണ്ട്)

ഉദ്യോഗസ്ഥൻ—(വാതിലിനരികിൽ ഇരിക്കുന്ന രൂപം കണ്ട് വികാരവ്യാമർദ്ദിതനായി) ആരാണിത്. ഇവിടെ ഇരിക്കണ്ടാ. വൃത്തികെട്ട ശവങ്ങളെ നേരെ മുമ്പിൽ........

ഭാര്യ—അവരെ ഒന്നു സൂക്ഷിച്ചുനോക്കണം. അറിയുകയില്ലേ. ആ പെൺകുട്ടിയെ ഓർത്തില്ലെങ്കിലും ദേഷ്യപ്പെടാതിരിക്ക്. പാവങ്ങളും. അവിടിരിക്കട്ടെ. ഈ തൂപ്പുകാരിയെ തീരെ അറിയുകയില്ലേ. ശബ്ദം കേട്ട് അവിടത്തെ തിരിച്ചറിഞ്ഞല്ലോ. ഓർമ്മിച്ചുനോക്കണം. കുറച്ചു ദയവു വേണ്ടെ.... കുട്ടി നീയും അവിടിരുന്നുകൊള്ളു.

ഉദ്യോ—തൂപ്പുകാരിയോ....മാനേജർ! ഇവിടെ ആരുമിരിക്കണ്ടാ. ഞാൻ റിസർവ്വ ചെയ്തിരിക്കയാണ് ഈ മുറിയെന്ന് ഓർത്തുകൊള്ളണം-

ബാലിക—ഈ പുറത്തല്ലേ ഞങ്ങളിരിക്കുന്നത്. അകത്ത് ഇരിക്കാമല്ലോ. എന്റെ അമ്മ അങ്ങോട്ടു നോക്കുകില്ല. ഒഴിഞ്ഞു ഇരുന്നോളാം

ഉദ്യോ—(നിലത്തു ചവിട്ടി) (ഇഡിയററ്സ് ആരാണ് പ്രൊപ്രൈററർ. ഈ തെണ്ടികളെ ഇവിടന്ന് ഇറക്കിയിട്ട് ബോട്ടു വിട്ടാൽമതി. (മുന്നോട്ടുനീങ്ങുന്നു.)

(ലാസ്റ്റ് ബെൽ അടിക്കുന്നു)

(ബോട്ടിന്റെ കെട്ടഴിക്കുന്നു)

യാചകി—(എഴുന്നേററ്) കരയ്ക്കിറങ്ങാം മക്കളെ! കുഞ്ഞിന്റെ മുഖത്തു നോക്കി അദ്ദേഹം അതു പറയണം. ഈശ്വരാ! എന്റെ ഈശ്വരാ!

ഭാര്യ—കുട്ടി ഇങ്ങു പോരു. ഈ അകത്തിരുന്നുകൊള്ളു. അതെല്ലാം ഇവിടെ വച്ചുകൊള്ളു.

ഉദ്യോ—എന്ത്? പെണ്ണേ! അകത്തു കയറിയാൽ!

യാചകി—എന്റെ കുഞ്ഞിനെ തല്ലരുതേ. (എഴുന്നേററ് തപ്പിത്തടയുന്നു. ഉദ്യോഗസ്ഥന്റെ കയ്യിൽ അറിയാതെ തപ്പിക്കൊണ്ട്) മകളെ പാം. അയ്യോ! (ഉദ്യോഗസ്ഥൻ കോപംകൊണ്ടു വിറക്കുന്നു. കൈ തട്ടുന്നു. അകത്തേക്കു നീങ്ങുന്നു.)

ഭാര്യ—അകത്തിരിക്കും. പുറത്ത് ഇരുന്നുകൊള്ളു. വയ്ക്കംവരെ.

(ബോട്ട് വേഗത്തിൽ മുന്നോട്ടു നീങ്ങുന്നു)

(കർട്ടൻ)

# കേരളത്തിലെ ഗ്രന്ഥശാലകൾ.

(കേരളത്തിലെ ഗ്രന്ഥശാലകളുടെ ഒരു സംഘടന സ്ഥാപിക്കുന്നതിനായി ഇപ്പോൾ ഒരു ശ്രമം നടക്കുന്നുണ്ടല്ലോ. അതിലേക്കു സഹായകമായിരിക്കത്തക്കവിധം നമ്മുടെ ഗ്രന്ഥശാലകളുടെ ഒരു സ്ഥിതിവിവരക്കണക്ക്, ഈ വിശേഷാൽപ്രതിയിൽ ചേർക്കണമെന്നു ഞങ്ങൾ നിശ്ചയിക്കയും അതിനുവേണ്ടിയുള്ള അഭ്യർത്ഥന പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. എന്നാൽ എല്ലാ ഗ്രന്ഥശാലക്കാരും ഇതിൽ സഹകരിച്ചിട്ടില്ലെന്നു തുറന്നുപറയാതെ തരമില്ല. അതുകൊണ്ടു കിട്ടിയിട്ടുള്ളിടത്തോളം ഗ്രന്ഥശാലകളെ സംബന്ധിച്ചുള്ള വിവരങ്ങൾ മാത്രം ചേർക്കുന്നു. ഇതിൽതന്നെ എതാനംവിവരങ്ങൾ ലഭിച്ചതിനു ഞങ്ങൾ ഇൻഡ്യൻ ലൈബ്രറി അസോസിയേഷനോട് (കൽക്കത്ത) കടപ്പെട്ടിരിക്കുന്നു.

പ്രസാധകന്മാർ

## സങ്കേതസൂചി

സ—സ്ഥാപിച്ചതീയതി
പു....പുസ്തകങ്ങളുടെ എണ്ണം
പ—പത്രങ്ങൾ മുതലായവ
അം—അംഗങ്ങളുടെ സംഖ്യ
ഉ—1942-ൽ പുസ്തകങ്ങൾ ഉപയോഗിച്ചവരുടെ സംഖ്യ
ച—ഒരാണ്ടത്തെ ചെലവ്
ക—സ്വന്തം കെട്ടിടമുണ്ടോ
മ ...മററുവിവരങ്ങൾ

1. പബ്ളിക് ലൈബ്രറി, തിരുവനന്തപുരം. സ 1850 പു 35000 പ 78 അം 1585 ച 10897 ക ഉണ്ട്. 2, യൂണിവേഴ്സിററി കോളേജ് തിരുവനന്തപുരം സ 1925 പു 38500 ക ഉണ്ട്. 3. എംപ്ലോയ്മെന്റ് ബ്യൂറോ, തിരുവനന്തപുരം സ 1914 പു 16306 അം 430 ച 1212 ക ഉണ്ട്. 4. ലോകോളജ്, തിരുവനന്തപുരം സ 1875 പു 5000 പ 27 അം 215 ക ഉണ്ട്. 5 ട്രെയിനിംഗ് കോളേജ്, തിരുവനന്തപുരം സ. 1911 ത 10725 അം 176 ച 1156 ക ഉണ്ട്. 6. വിമൻസ് കോളേജ്, തിരുവനന്തപുരം സ 1921 പു 11412, 7. യു-സി. കോളേജ്, ആലുവാ സ 1921 പു 6011 അം. 375 ച 1861 ക ഉണ്ട്, 8. എസ്. ബി, കോളേജ്, ചങ്ങനാശ്ശേരി സ 1922 പു 7637 അം 555 ച 1899 ക ഉണ്ട്. 9. C.M.S. കോളേജ് കോട്ടയം സ. 1892 പു 5332 അം 247 ച 1474, 10. വിവേകാനന്ദലൈബ്രറി, കന്യാകുമാരി സ 1110 പ 14 അം 52 ഉ 1400 ച 277 ക ഇല്ല. 11. വാണികളേബരം, ചെങ്ങമനാട് പാറവൂർ സ 1100 പു 959 പ 4 അം 121 ഉ 1200 ച 62 ക ഉണ്ട്. 12. അവിട്ടംതിരുനാൾ, കുരിയാത്തി തിരുവനന്തപുരം സ 1113 പു 1164 പ 10 അം 203 ഉ 2698 ച 400 13. വിവേകാനന്ദ, തിരുവട്ടാർ സ 1111 പു 423 പ 3 അം 27 ച 40 ക ഇല്ല. 14. ലളിതാവിലാസിനി, പത്മനാഭപുരം സ 1080 പു 2125 പ 8 അം 288 ച 163 ക ഉണ്ട്. 15, ഗോദവർമ്മവിലാസം കിളിമാനൂർ സ 1109 പു 1895 പ 4 അം 124 ഉ 620 ച 161 ക ഉണ്ട്. മ ഗ്രാൻറു 40 ക, 16. ഇസ്ളാമുൽ മുസ്ളിമീൻ, വള്ളക്കടവു തിരുവനന്തപുരം സ 1114 പു 1500 പ 6 അം 140 ച 900 ക ഇല്ല 17. ക്ഷേ പ്ര സ്മാരകം, അമരവിള സ 1112 പു 743 പ 7 അം 75 ഉ 148 ച 162 ക ഇല്ല മ 15 രു ഗ്രാൻറുണ്ട്. 18. സേവാസമിതി, മണലൂർ, നാവായ്ക്കുളം സ 1118 പു 500 പ 1 അം 69 ച 30 ക ഉ 975 ക ഇല്ല 19 ക്ഷേ പ്ര സ്മാരകം പാറക്കായി സ 1943 പ 18 അം 250 [illegible]. [illegible] ദേശാഭിമാനി, നെയ്യാററിങ്കര സ 1112 പു 2000 പ 12 അം 150 ച 362 ഉ 7200 ക ഉണ്ട്. 21. ഹിന്ദുയൂത്ത് ലീഗ്, കരിപ്പുഴ, മാവേലിക്കര സ 1115 പു 1927 പ 5 അം 62 ച 200, 22. പി. കെ. എൻ പി ചാക്ക, തിരുവനന്തപുരം സ 1105 പു 1874 പ 7 അം 152 ച 150 23, യങ്ങ്മുസ്ളീം ആലപ്പുഴ സ 1116 പു 569 പ 12 അം 213 ച 274 24, ശ്രീകൃഷ്ണവിലാസം തിരുവാർപ്പ്, കോട്ടയം സ 1111 പു 1009 17 അം 120 ഉ 2360 ച 69 25, പബ്ളിക്, മുണ്ടയ്ക്കൽ കൊല്ലം സ 117 പു 600 പ 7 ഉ 5875 ച 414, 26 സുബ്രഹ്മണ്യവിലാസം, അയിരൂർ സ 1106 പു 1900 പ 7 അം 114 ഉ 1172 ച 215 ക ഉണ്ട് 27, ഭഗവതിവിലാസം ശാക്കര, ചിറയിൻകീഴ് സ 1107 പു 2575 പ 7 ; അം 40 ഉ 6_0 ച 65 28 സി വൈ എം എ തത്തംപള്ളി, ആലപ്പുഴ സ 1927 പു 504 അം 200 പ 8 ച 115 ക ഉണ്ട്, 29 സനാതനധർമ്മ, കാവാലം സ 1105 പു 1050 പ 8 ഉ 5000 അം 125 ച 140 ക ഉണ്ട് 30, പി കെ സ്മാരകം അമ്പലപ്പുഴ സ 112 പു 2700 പ 25 ഉ 7000 ച 813 ക ഉണ്ട് 31 ദേശാഭിവർദ്ധിനി, കാറവൂർ, പുനലൂർ സ 1117 അം 302 പ 2 ച 147 ക ഉണ്ട് 32, ടാഗോർ സ്മാരകം കടമ്പനാട് സ 117 പു 457 പ 4 അം

95 ച 51. 33 സെന്റുമേരീസ് ലീജൻ, പാറേൽ ചങ്ങനാശേരി സ 1934 പു 1005 പ 5 അം 120 ഉ 1744 ച 120 ക ഉണ്ട്. 34 യൂണിയൻക്ലബ്ബ്, ഉദയം, വക്കം സ 1113 പു 75 പ 5 അം 125 ച 76 ക ഉണ്ട് 35 കേരളവർമ്മ മെമ്മോറിയൽ പന്തളം സ 114 പു 1012 പ 8 അം 86 ച 307 ഉ 4825 ക ഉണ്ട് ഗ്രാന്റ് 20 രൂ. 36 ചങ്ങനാശേരി സ്മാരകം; അയ്‌വർകാലാ അഴൂർ സ 110 പു 901 പ 3 അം 67 ച 233 ക ഉണ്ട്. ഗ്രാന്റുണ്ട് 37 പത്മവിലാസം, കടയ്ക്കാവൂർ സ 1108 പു 1005 പ 7 അം 50 ഉ 1337 ച 141 ക ഉണ്ട് ഗ്രാന്റ് 15 ക 38 ഉത്രാടം തിരുനാൾ, ചിറയിൻകീഴ് സ 1107 പു 3371 പ 13 അം 80 ഉ 7633 ച 295 ക ഉണ്ട്. 39 Y M C L തലയോലപ്പറമ്പ് സ 1943 പു 450 പ 6 അം 75. 40 ചെറുപുഷ്പം ഊന്നുകൽ, നെല്ലിമറ്റം സ 1942 പു 253 പ 7 അം 45, 41 ശ്രീകാർത്ത്യായനിവിലാസം കിളിരൂർ, കോട്ടയം സ 104 പു 971 പ 8 അം 160 ഉ 2575 ച 185. 42 മാൻവെട്ടം C A C മാഞ്ഞൂർ സ 1942 അം 60 43 ഇൻഫന്റ് ജീസസ്, മുത്തോലപുരം-മോനിപ്പള്ളി സ 1936 പു 300 പ 4 അം 45. 44 ചെറുപുഷ്പം, കരുവിനാൽ, പുലിയന്നൂർ സ 1938 പു 461 പ 5 അം 105. 45 സെന്റുജോസഫ്സ് ഉല്ലൂർ സ 119 പു 366 പ 3 അം 51 ക ഉണ്ട്. 46 ചെറുപുഷ്പം, മീനച്ചിൽ സ 1101 പു 500 അം 180 ച 80 ക ഉണ്ട്. 47 സെന്റുമേരീസ് വെച്ചൂർ സ 1943 പു 300 പ 3 അം 100. 48 പബ്ലിക്, ഈരാറ്റുപേട്ട സ 119 പു 352 പ 7 അം 171 49 ഭാഗ്യോദയം, പുറക്കാട്ടം, കൂത്താട്ടുകുളം സ 117 പു 545 അം 42 ച 65. 50 സന്മാർഗ്ഗപ്രദായിനി, കോത്തല പാമ്പാടി സ 119 പു 300 പ 2 അം 40 51 മാണിക്കത്തനാർ സ്മാരകം, ആർപ്പൂക്കര മാന്നാനം സ 1941 അം 45 പു 465 പ 5. 52 മഹാത്മാ, മെതുകമ്മൽ പാറശ്ശാല സ 1107 പു 1502 പ 6 അം 89 ഉ 1662 ച 285 മ. ഗ്രാന്റുണ്ട്. 53 ലിററിൽഫ്ളവ്വർ, പൂഞ്ഞാർ സ 1941 പു 240 അം 50. 54 കാതലിക് ക്ലബ്ബ്, വാഴക്കുളം സ 113 പു 300 പ 10 അം 26 ച 150. 55 മാത്തോമ്മാ സ്മാരകം. നെടുംകുന്നം, കറുകച്ചാൽ സ 1925 പു 645 ക ഉണ്ട്. 56 മാർ ലൂയിസ് സ്മാരകം, പള്ളിപ്പുറം സ 1918 അം 350 പു 500 പ 6. 57 ഗവർണദോർസ്മാരകം, അന്തിനാട്ട് സ 1933 പു 549 അം 161. 58 സദൈക്യം, വെളിയന്നൂർ മോനിപ്പള്ളി സ 114 പു 1084 അം 118 പ 4 ച 268 ക ഉണ്ട്. 59 എസ് ജെ പുന്നത്തുറ സ 1943 പു 320 പ 4 അം 65. 60 ശ്രീസത്യപാദ്വതീഭായി, കടമാളൂർ, കോട്ടയം സ 116 അം 127 പു 1359 ഗ്രാന്റ് 15 രൂ. 61 സഹൃദയ, എരുമേലി സ 112 പു 212 അം 28. 62 പബ്ലിക്, പാമ്പാടി സ 1933 പു 1075 പ 4 അം 80 ച 260 63 സെന്റ് മേരീസ്, നരിയങ്ങാനം, ഭരണങ്ങാനം സ 1110 അം 61 പു 800. 64 താബോർ ലൈബ്രറി, തോട്ടയ്ക്കാട് സ 110 പു 325 അം 75 65 ഗുഡ് ഷെപ്പേർഡ്, കുന്നത്തുചിറ, പുതുപ്പള്ളി സ 117 പു 1129 പ 6 അം 58 ഉ 2027 ച 172 66 സെന്റ് അലോഷ്യസ്, മുളമൂട്ട് സ 1941 പു 1600 പ 9 ക ഉണ്ട്. 67 സന്മാർഗ്ഗസന്ദായിനി, തലവൂർ, കുന്നിക്കോട്ട് സ 1114 പു 350 അം 150 68 ശ്രീനാരായണവിലാസം മുതുക്കംപുഴ സ 1098 പു 2700 പ 13 അം 70 ഉ 4150 ച 150 ക ഉണ്ട് ഗ്രാന്റ് 20 രൂപാ. 69 ശങ്കരവിലാസം പാറശാല സ 1091 പു 3017 പ 7 അം 104 ഉ 3393 ച 250 ക ഉണ്ട്. 70 സാഹിത്യസമാജം ജഗതി, തിരുവനന്തപുരം സ 118 പു 1003 പ 10 അം 82 ച 180. 71 ഹബീബുല്ല സ്മാരകം, പൂവാർ സ 1942 പു 574 അം 51 ഗ്രാന്റുണ്ട്. 72 വിവേകാനന്ദ; ബാലരാമപുരം സ 112 പു 939 പ 18 അം 156 ച 248 ക ഉണ്ട്. 73 പബ്ലിക്, ചെറായി (കൊച്ചി) സ 1090 പു 2666 പ 12 അം 118 ഉ 7083 ച 240 ഗ്രാന്റുണ്ട്. 74 മുസ്ലിം, കൽവത്തി ബ്രി കൊച്ചി സ 1943 പു 529 പ 13 അം 109. 75 ററിഡി[illegible] റൈററസ് ക്ലബ്, കൊച്ചി സ 1888 പു 5425. 76 മഹാരാജാസ് കോളജ്. എറണാകുളം സ 1875 പു 19500 ച 3733. 77 പബ്ലിക്ക് ലൈബ്രറി, എറണാകുളം സ 1870 പു 6903 ച 2540 ഗ്രാന്റ് 600 ക. 78 ഹൈസ്കൂൾ ഇരിങ്ങാലക്കുട സ 1906 പു 5032. 79 ഹൈസ്കൂൾ തൃശ്ശൂർ സ 1837 പു 5505. 80 പബ്ലിക്ക് ലൈബ്രറി, തൃശ്ശൂർ സ. 1873 പു 5158 ച 2408 ഗ്രാന്റ് 484. 81 സെന്റുതോമസ് കോളജ്, തൃശ്ശൂർ സ 1919 പു 7500 ച 1975. 82 വിക്ടോറിയ കോളജ്, പാലക്കാട്ട് സ 1866 പു 11681 ച 3240, 83 ബ്രണ്ണൻകോളജ് തലശ്ശേരി സ 1919 പു 14437 ച 1795, 84 വിക്ടോറിയാ മെമ്മോറിയൽ തലശ്ശേരി സ 1901 പു 5000 ച 899, 85 സഹൃദയ, കാഞ്ഞിരപ്പള്ളി സ 1936 പു 1000 പ 40 അം 101 ഉ 1193 ച 750 ക ഉണ്ട്:

# മലയാളസാഹിത്യം—
# —മററു ഭാഷകളിലേയ്ക്കു്

(വിദ്വാൻ എ. ഡി. ഹരിശർമ്മാ)

'നമ്മുടെ ഭാഷാസാഹിത്യം ദക്ഷിണേന്ത്യയിലെ ആധുനികസാഹിത്യങ്ങളിൽ വെച്ചു പ്രഥമഗണനീയമാണെങ്കിലും, ആശാൻ, ഉള്ളൂർ, വള്ളത്തോൾ മുതലായ നമ്മുടെ മഹാകവികൾ വിശ്വമഹാകവികളെന്ന സ്ഥാനത്തിന്നർഹരാണെന്നുള്ള വസ്തുത വിദേശികളിൽ അധികം പേർ മനസ്സിലാക്കീട്ടുണ്ടെന്നു തോന്നുന്നില്ല. എന്നു മാത്രമല്ല, കാൎയ്യസ്ഥിതികളെപ്പററിയുള്ള അജ്ഞത നിമിത്തം അന്യനാട്ടുകാരിൽ ചിലൎക്കു മലയാളസാഹിത്യത്തെപ്പററി അവജ്ഞപോലുമുണ്ടു്. നമ്മുടെ ഈ അഭിമാനഭംഗത്തെ പരിഹരിക്കുന്നതിന്നു നമ്മുടെ ഭാഷയിലെ ഉത്തമസാഹിത്യഗ്രന്ഥങ്ങളെ മററു ഭാഷകളിലേക്കു വിവൎത്തനം ചെയ്യുക മാത്രമെ ഒരു മാൎഗ്ഗമുള്ളു. മഹാകവി ടാഗോർ, ബങ്കിംചന്ദ്രചാററർജി മുതലായ ബംഗാളി സാഹിത്യകാരന്മാരുടെ കൃതികൾ വിശ്വവിഖ്യാതങ്ങളായിത്തീൎന്നിട്ടുള്ളതു വിവൎത്തനം വഴിയാണല്ലൊ.'

ഈ അഭിപ്രായത്തിൽ വളരെ വാസ്തവമുണ്ടു്. ഇംഗ്ലീഷ്, ഫ്റെഞ്ച് മുതലായ വിദേശഭാഷകളിൽ നിന്നും ബംഗാളി, ഹിന്ദി മുതലായ ഭാരതീയ ഭാഷകളിൽ നിന്നും നമ്മുടെ മാതൃഭാഷയിലേക്കു വിവൎത്തനം ചെയ്യപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ കുറച്ചൊന്നുമല്ല. സംസ്കൃതത്തിൽ നിന്നുള്ള തൎജ്ജമകളുടെ കാൎയ്യം പറയാനുമില്ല. ഇപ്പറഞ്ഞ മൂന്നു മാൎഗ്ഗങ്ങളിൽ കൂടി മലയാളത്തിൽ കടന്നുകൂടിയിട്ടുള്ള കൃതികളെ മാററി നിറുത്തിയാൽ, പിന്നീടു ശേഷിക്കുന്നവ വിരൽ കൊണ്ടു് എണ്ണാവുന്നവ മാത്രമായിരിക്കുമെന്നാണു് തോന്നുന്നതു്. കേരളീയൎക്കു സ്വതന്ത്രചിന്താവിഷയകമായിട്ടുള്ള ദാരിദ്ര്യത്തെയാണു് ഇതു വിളിച്ചുപറയുന്നതു്. സ്വതന്ത്രകൃതികളെയല്ലാതെ നമുക്കു മററു ഭാഷകളിലേക്കു തൎജ്ജമ ചെയ്യാൻ നിവൃത്തിയുമില്ല. ഇംഗ്ലീഷിൽ നിന്നോ ബംഗാളിയിൽ നിന്നോ നാം മലയാളത്തിലേക്കു തൎജ്ജമ ചെയ്ത ഒരു കൃതി വീണ്ടും മററു ഭാഷകളിലേക്കു പകൎത്തിയതുകൊണ്ടു നമുക്കെന്തൊരു മെച്ചമാണു കിട്ടാൻ പോകുന്നതു്? ആ സ്ഥിതിക്കു മലയാളത്തിൽ സ്വതന്ത്രകൃതികൾ ധാരാളം ഉണ്ടായാൽ മാത്രമെ അവയിൽ നല്ലതു നോക്കി നമുക്കു് ഇതരഭാഷകളിൽ വിവൎത്തനം ചെയ്യാനോ ചെയ്യിക്കാനോ സാധിക്കുകയുള്ളൂ. അങ്ങനെയുള്ള കൃതികൾ നമുക്കു് ഇനിയും വേണ്ടവോളം ഉണ്ടായിക്കഴിഞ്ഞു എന്നു പറയാറായിട്ടില്ല എങ്കിലും, മററു ഭാഷകളുടെ മുമ്പിൽ തല കുനിച്ചു നിൽക്കേണ്ട ആവശ്യമില്ലാത്തവിധം നമ്മുടെ ഭാഷയിൽ സ്വതന്ത്രമായ ഉത്തമകൃതികൾ നിൎമ്മിക്കുന്ന സാഹിത്യകാരന്മാർ തീരെ ഇല്ലെന്നു പറഞ്ഞുകൂടാ. അവരുടെ കൃതികളെ ഇതരഭാഷകളിലേക്കു വിവൎത്തനം ചെയ്യുന്നതായാൽ തന്നെ, മലയാളസാഹിത്യം ഇന്നത്തേക്കാൾ എത്രയോ വിഖ്യാതമായിത്തീരുമെന്നുള്ളതു നിസ്സംശയമാണു്.

നമുക്കു നമ്മുടെ കൃതികളെ വിവൎത്തനം ചെയ്യുന്നതിന്നു രണ്ടു ഭാഷകളെ മാത്രമെ ആശ്രയിക്കാൻ നിവൃത്തിയുള്ളു. ഇംഗ്ലീഷും, സംസ്കൃതവും. ബംഗാളി, ഹിന്ദി മുതലായ ഭാഷകളിലെക്കു തൎജ്ജമ ചെയ്യുന്നതു് ഒരു വിധം നോക്കിയാൽ കൂടുതൽ പ്രയോജനകരമാണെങ്കിലും, ആ ഭാഷകൾ അത്രമാത്രം വശപ്പെടുത്തീട്ടുള്ളവർ നമ്മുടെ ഇടയിൽ വളരെ അപൂൎവമാണു്. ഭാരതത്തിന്റെ ഒരു മൂലയിൽ അടങ്ങിയൊതുങ്ങിക്കഴിയുന്ന കേരളഭാഷയിൽ തങ്ങളുടെ പ്രത്യേകശ്രദ്ധ പതിപ്പിച്ചു് അതു വശമാക്കി, അതിലെ

സാഹിത്യഗ്രന്ഥങ്ങളെ തങ്ങളുടെ ഭാഷകളിൽ വിവൎത്തനം ചെയ്യുന്നതിനു വിദേശീയ സാഹിത്യകാരന്മാരെ പ്രേരിപ്പിക്കത്തക്ക ഒരു നില കേരളഭാഷയ്ക്കു് ഇന്നു കൈവന്നു കഴിഞ്ഞിട്ടുമില്ല. ആ സ്ഥിതിക്കു തൽക്കാലം ഇംഗ്ലീഷിനേയും സംസ്കൃതത്തേയും ആശ്രയിച്ചു തൃപ്തിപ്പെടാനേ നമുക്കു നിവൃത്തിയുള്ളു. ആ രണ്ടു ഭാഷകളിലും പരാശ്രയം കൂടാതെ പെരുമാറാനുള്ള പണ്ഡിതന്മാർ നമുക്കിന്നു തീരെ ഇല്ലായ്കയുമില്ല.

മലയാളകൃതികളെ ഇംഗ്ലീഷിലേക്കു വിവൎത്തനം ചെയ്യുന്ന വിഷയത്തിൽ കേരളീയരുടെ ശ്രദ്ധ പതിഞ്ഞിട്ടു കാലം കുറെയായിട്ടുണ്ടു്. ചന്തുമേനവന്റെ ഇന്ദുലേഖയ്ക്കാണു് ഈ വിവൎത്തനഭാഗ്യം ഒന്നാമതായി സിദ്ധിച്ചതെന്നു തോന്നുന്നു. പക്ഷെ, അക്കാൎയ്യത്തിൽ പിന്നിൽ നിന്നു പ്രോത്സാഹിപ്പിക്കാൻ മാത്രമെ കേരളീയൎക്കു കഴിഞ്ഞുള്ളു. എന്തുകൊണ്ടെന്നാൽ അതു തൎജ്ജമ ചെയ്തതു ഡ്യൂമഗ്ഗ് എന്ന സായ്പായിരുന്നു. ആ ഇംഗ്ലീഷ് പരിഭാഷയുടെ പ്രതികൾ വളരെ വേഗത്തിൽ ചെലവായിപ്പോയതായിട്ടാണു് അറിവു്. ഇംഗ്ലീഷിലേക്കു മലയാളത്തിൽ നിന്നു രണ്ടാമതായി തൎജ്ജമ ചെയ്യപ്പെട്ട കൃതി കേരളവൎമ്മ വലിയ കോയിത്തമ്പുരാന്റെ മയൂരസന്ദേശമാണ്. മഹാകവി ഉള്ളൂരാണ് അതിന്റെ പരിഭാഷകൻ. പരിഭാഷ രണ്ടാമത്തേതാണെങ്കിലും, ഒരു കേരളീയൻ ഇംഗ്ലീഷിലേക്കു ഒന്നാമതായി വിവൎത്തനം ചെയ്തതെന്നുള്ള നിലയിൽ അതു പ്രഥമസ്ഥാനത്തെത്തന്നെ അൎഹിക്കുന്നു. മി. ബി. കെ. മേനോന്റെ "മാൎത്താണ്ഡവൎമ്മ"യാണ് ഇംഗ്ലീഷിലേക്കുണ്ടായ മൂന്നാമത്തെ വിവൎത്തനം. ഈ മൂന്നുകൃതികൾ ഇംഗ്ലീഷിലേക്കു പകരുന്നതിനു രണ്ടോ മൂന്നോ വ്യാഴവട്ടക്കാലത്തെ അന്തരം വേണ്ടി വന്നുവെന്നു പറഞ്ഞാൽ, മലയാളഭാഷയിൽ നിന്നുള്ള വിവൎത്തനകൃത്യം എത്ര മന്ദഗതിയിലാണ് നടന്നതെന്നു് ഏകദേശം ഊഹിക്കാമല്ലൊ.

ഇതിനുശേഷമുണ്ടായ വിവൎത്തനങ്ങളിൽ അല്പം ഒരു ദ്രുതഗതി കാണുന്നുണ്ടു് അവയുടെ പൗൎവ്വാപൎയ്യം കണ്ടുപിടിക്കുക അല്പം പ്രയാസമായിത്തീൎന്നിരിക്കുന്നു. എങ്കിലും കുമാരനാശാന്റെ ചിന്താവിഷ്ടയായ സീതയ്ക്കല്ലേ അക്കൂട്ടത്തിൽ പ്രാഥമ്യം നൽകേണ്ടതെന്നു ഞാൻ സംശയിക്കുന്നു. മലബാറിൽ വിദ്യാഭ്യാസവകുപ്പിലെ ഒരു ഉയൎന്ന ഉദ്യോഗസ്ഥനായിരുന്ന മി. വി. ശംകുണ്ണി ആ കാവ്യം ഇംഗ്ലീഷിലേക്കു വിവൎത്തനം ചെയ്തു് തിരുവിതാംകൂർ ദിവാനായിരുന്ന സർ. പി. രാജഗോപാലാചാരിയുടെ അവതാരികയോടുകൂടി അച്ചടിപ്പിച്ചതായി അറിവുണ്ടു്. നാലപ്പാടന്റെ "കണ്ണുനീർത്തുള്ളി"യും, "ചക്രവാള"വും ശ്രീമതി ബാലാമണി അമ്മയുടെ "അമ്മ"യും അതിനു ശേഷമാണു് ഇംഗ്ലീഷിലേക്കു പകൎന്നതു്. കാലോചിതമായ പരിഷ്ക്കാരത്തോടുകൂടി ഇംഗ്ലീഷ്കാരെപ്പോലും ആകൎഷിക്കത്തക്ക വിധത്തിൽ പുറപ്പെട്ട ഈ മൂന്നു പുസ്തകങ്ങളുടെ വിവൎത്തനങ്ങൾ ഇംഗ്ലണ്ടിൽപോലും വളരെ പ്രചാരത്തെ പ്രാപിച്ചിട്ടുണ്ടത്രെ. കുമാരനാശാന്റെ "ചാണ്ഡാലഭിക്ഷുകി" സിംഗപ്പൂരിൽ താമസിച്ചിരുന്ന ഒരു മലയാളി ഇംഗ്ലീഷിലേക്കു തൎജ്ജമചെയ്തു പ്രസിദ്ധീകരണത്തിനു തന്നോടനുവാദം ചോദിച്ചിരുന്നതായി മിസ്സിസ് കുമാരനാശാൻ ഒരിക്കൽ എന്നോടു പറയുകയുണ്ടായിട്ടുണ്ടു്. അതു് പ്രസിദ്ധീകരിച്ചിട്ടുണ്ടോ എന്നു നിശ്ചയമില്ല.

ശ്രീമാൻ ജി. ശങ്കരക്കുറുപ്പിന്റെ "സന്ധ്യ" എന്ന ഏകാങ്കനാടകം പ്രൊഫസ്സർ കെ. രാമപ്പിഷാരടി ഈയിടെ ഇംഗ്ലീഷിലേക്കു തൎജ്ജമ ചെയ്തിട്ടുണ്ടു്. മി. കുറുപ്പിന്റെ ചില തിരഞ്ഞെടുക്കപ്പെട്ട കവിതകൾ ഇംഗ്ലീഷിൽ പുസ്തകരൂപത്തിൽ തന്നെ പ്രസിദ്ധീകരിക്കുവാൻ തയാറായിട്ടുള്ളതായും ശ്രീമാൻ കെ. എം. പണിക്കർ ഇംഗ്ലണ്ടിലെ ഒരു പ്രസിദ്ധ കമ്പനിക്കാരെക്കൊണ്ടു് അതു പ്രസിദ്ധീകരിപ്പിക്കാൻ ഏൎപ്പാടു ചെയ്തുവരുന്നതായും അറിയുന്നു. പുസ്തകരൂപത്തിലുള്ള വിവൎത്തനങ്ങളുടെ കാൎയ്യമാണു് ഈ പറഞ്ഞതു്. ഇതിനു പുറമെ പല ഇംഗ്ലീഷ് മാസികകളിലും ഉള്ളൂർ, വള്ളത്തോൾ, ശങ്കരക്കുറുപ്പു് മുതലായവരുടെ പല ഖണ്ഡകവിതകളും തൎജ്ജമ ചെയ്തു പ്രസിദ്ധീകരിച്ചു കണ്ടിട്ടുണ്ടു്, ഇന്നും അങ്ങനെ ചിലതു പ്രസിദ്ധീകരിച്ചുവരുന്നുണ്ടുമുണ്ടു്. ഇത്തരത്തിലുള്ള ഖണ്ഡകവിതാവിവൎത്തനം ഇംഗ്ലീഷിലേക്കു മാത്രമല്ല ഉണ്ടായിട്ടുള്ളതു്. ശ്രീമാൻ കെ. എം. പണിക്കർ യൂറോപ്പിൽ താമസിച്ചി

രുന്ന കാലത്തു വള്ളത്തോളിന്റെ ചില കവിതകൾ ഫ്റഞ്ചു ഭാഷയിൽ തർജ്ജമ ചെയ്തതായി അറിയാം. മി. എം. പി. ഗോപാലൻ നായർ (ആലപ്പുഴ) കൈത്തൊഴിൽ സംബന്ധമായ ഉപരി വിദ്യാഭ്യാസത്തിനായി യൂറോപ്പിൽ താമസിച്ചുവരവെ, കമാരനാശാന്റെ വീണപൂവ് എന്ന കൃതി ജർമ്മൻ ഭാഷയിലേക്കു തർജ്ജമ ചെയ്തതായും ജർമ്മൻകാരുടെ ഇടയിൽ ആശാനെപ്പററി വലിയ മതിപ്പുണ്ടായിട്ടുള്ളതായും അറിയുന്നു എന്നു് ഒരിക്കൽ മലയാളമനോരമയിൽ ഒരു വാൎത്ത ചേൎത്തു കണ്ടിരുന്നു.

ഇതുവരെ പറഞ്ഞതു് ഇംഗ്ലീഷിലേക്കുള്ള വിവൎത്തനത്തിന്റെ കാൎയ്യമാണു്. ഇതുപോലെ തന്നെ സംസ്കൃതത്തിലേക്കും ചില വിവൎത്തനങ്ങളുണ്ടായിട്ടുണ്ടു്. ആശാന്റെ നളിനിക്കു സംസ്കൃതത്തിൽ മൂന്നു പരിഭാഷകൾ ഉണ്ടായിട്ടുള്ളതായി അറിയാം. ശ്രീമാൻ കെ. വി. മാനൻ ഗുരുക്കളാണു് ഒരു പരിഭാഷകൻ. പണ്ഡിത മഹോപാദ്ധ്യായ എൻ. രാമൻപിള്ള അവർകളാണു് രണ്ടാമത്തെ ആൾ. ഈ രണ്ടു വിവൎത്തനങ്ങളും ഞാൻ വായിച്ചിട്ടുണ്ടു്. മൂന്നാമത്തേതിനെപ്പററി കേട്ടുകേൾവി മാത്രമേയുള്ളു. അതിന്റെ കൎത്താവു് മലബാറിലെ ഒരാളാണെന്നാണു് എന്റെ അറിവു്.

നളിനിയുടെ ഈ തർജ്ജമകൾ പ്രസിദ്ധീകരിക്കുന്നപക്ഷം താരതമ്യനിരൂപണത്തിനു നല്ല വകയുണ്ടായിരിക്കും. മാനൻഗുരുക്കളുടെ തർജ്ജമ ഒരു സംസ്കൃത വ്യാഖ്യാനത്തോടുകൂടി താമസിയാതെ പ്രസിദ്ധീകരിക്കപ്പെടുമെന്നാണറിവു്. തിരുവനന്തപുരം സംസ്കൃത കാളേജിലെ പ്രിൻസിപ്പാളായ മി. എൻ ഗോപാലപിള്ള കമാരനാശാന്റെ ചിന്താവിഷ്ടയായ സീത "സീതാവിചാരലഹരി" എന്ന പേരിൽ സംസ്കൃതത്തിലേക്കു തർജ്ജമ ചെയ്തു മഹാകവി ഉള്ളൂരിന്റെ അവതാരികയോടും സർ സി. പി. രാമസ്വാമി അയ്യരുടെ അഭിനന്ദനത്തോടും കൂടി നാഗരലിപിയിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളതു പലരും കണ്ടിരിക്കുമല്ലൊ.

പൂൎണ്ണരൂപത്തിലുള്ള തർജ്ജമകളായി ഈ രണ്ടെണ്ണം മാത്രമെ ഞാൻ കണ്ടിട്ടുള്ളു. കമാരനാശാൻ മയൂരസന്ദേശം സംസ്കൃതത്തിലേക്കു തർജ്ജമ ചെയ്വാൻ ഒരിക്കൽ ഒരുങ്ങുകയുണ്ടായി. അതിലെ പ്രഥമപദ്യത്തെ മന്ദാക്രാന്തം വൃത്തത്തിൽ തന്നെ പരിഭാഷപ്പെടുത്തിയതായും കാണുന്നുണ്ടു്. ബാക്കിഭാഗം തർജ്ജമ ചെയ്യാത്തതോ, തർജ്ജമ ചെയ്തിട്ടും കണ്ടു കിട്ടാത്തതോ, എന്നറിഞ്ഞുകൂടാ.

ഖണ്ഡകവിതകളിൽ പലതും ഇംഗ്ലീഷിലേയ്ക്കെന്നപോലെ സംസ്കൃതത്തിലേക്കും പകൎന്നിട്ടുള്ളതായി കാണുന്നു. ഉള്ളൂരിന്റെ പ്രേമസംഗീതം അതേപേരിൽ പ്രിൻസിപ്പാൾ ഗോപാലപിള്ള അവർകൾ സംസ്കൃതത്തിൽ തൎജ്ജമചെയ്തു പണ്ടു "സാഹിത്യദീപിക"യിൽ പ്രസിദ്ധീകരിച്ചിരുന്നു. വിചാരധാര, മഴത്തുള്ളി, ശിവഗീത, തുമ്പപ്പൂവു്, അന്തമിന്നും, വിചാരവീചി, പ്രഭാതപ്രാൎത്ഥന മുതലായ ഉള്ളൂർ കൃതികളുടെ സംസ്കൃത വിവൎത്തനങ്ങൾ സംസ്കൃതസാഹിത്യപരിഷത്തു് (കൽക്കത്ത), ശ്രീ ശാരദാ (മൈസൂർ), സംസ്കൃതസാപ്താഹികം (അയോദ്ധ്യ), സംസ്കൃതരത്നാകരം (ജയപ്പൂർ) മുതലായ സംസ്കൃതമാസികാപത്രങ്ങളിൽ പ്രസിദ്ധീകരിച്ചു കണ്ടിട്ടുണ്ടു്. നമുക്കെല്ലാം സുപരിചിതനായ പണ്ഡിതർ ഈ. വി. രാമൻനമ്പൂരി അവർകളാണു് ഇവയുടെയൊക്കെ വിവൎത്തകൻ. ഇവയിൽത്തന്നെ ചില കൃതികളിൽ മററുചിലർ കൈവച്ചിട്ടുള്ളതായും അറിയാം. ശ്രീ. മാനൻഗുരുക്കൾ വിചാരധാര തർജ്ജമ ചെയ്തുവരുന്നതായോ ചെയ്തു കഴിഞ്ഞതായോ കേൾക്കുന്നു.

ഈ വക സംസ്കൃത തർജ്ജമകൾ—പ്രത്യേകിച്ചും വടക്കെ ഇൻഡ്യയിലെ സംസ്കൃത മാസികകളിൽ പ്രസിദ്ധീകരിക്കപ്പെടുന്നവ—കേരളകവികളെ കൂടുതൽ പ്രസിദ്ധരാക്കിത്തീർക്കാൻ പൎയ്യാപ്തമാകാതിരിക്കയില്ല. ആ വക തർജ്ജമകൾ വായിച്ചു ചില ഉത്തരഭാരതീയർ ഉള്ളൂർ കവിതകളിൽ ഒന്നുരണ്ടെണ്ണം ഇംഗ്ലീഷ് ഭാഷയിലേക്കു തർജ്ജമ ചെയ്തതായും കേട്ടിട്ടുണ്ടു്. വിദ്വാന്മാരെ സംബന്ധിച്ചു മാത്രമായാലും, സംസ്കൃതം, ഇൻഡ്യാക്കാരുടെ എന്നല്ല മനുഷ്യവൎഗ്ഗത്തിന്റെ തന്നെ ഒരു പൊതു ഭാഷയായിട്ടാണല്ലൊ വൎത്തിക്കുന്നതു്. അതിനാൽ, മലയാളത്തിൽ നിന്നു സംസ്കൃതത്തി

# സഹൃദയ സന്നിധി



ഉണ്ടെങ്ങു സഹ്യന്റെ കോമളപ്പൂൺപുപോൽ
പണ്ടേ പുകഴ്ന്ന കനകസാനുക്കളിൽ
മാമകസൗഖ്യസ്മരണപൂവിട്ടൊരാ
കാമോദരി,യവൾ കൗതുകനർത്തകി!
കാവ്യപ്രകാശമേ! വെൽക നീ! നിൻപ്രിയ
ഭവ്യരണിയിച്ച ഭൂഷാവലികളാൽ!!
ആമണിക്കുന്നിൻ നിരകളു, മാക്കാട്ടു

പൂമണമേൽക്കുന്ന താഴ്‌വരപ്പച്ചയു,
മാ വള ഞ്ഞങ്ങോട്ടലയുമരുവിയു-
മാ വൻപ്രട്ടുവിന്റെയക്കരത്തോട്ടവും,
പാലവും പാതകൾ ചേരും കവലയും.........
കോലാഹലം നിന്റെ രംഗം മനോഹരേ!

പൊക്കംപെട്ടും പടിഞ്ഞാറെച്ചരിവിൽനിൻ
സൽക്കലാഹർമ്മ്യം നവീനമുൽ ഭാസിതം!
ബാലാർക്കരന്തികൾനാനാനിറങ്ങളിൽ
പ്രാലേയമുത്തു നിറച്ചുതൂക്കാമതിൽ
നേത്രാരക്കല്യനിൻ മുററം തഴുകുന്നു,
പേർത്തു മന്ദാകിനി പാർവതിയെന്നു പോൽ!
മുന്നിലാവീഥിയിലൂടെക്കളെകളും
ചിന്നിയും കാന്തി വമിച്ചും കതിയൂയാം
വാത്തോരനച്ചവിടാതെ, പാശ്ചാത്യർതൻ
കീർത്തിതജീവിതാനന്ദപ്പിണരുകൾ-
വാഹനശില്പങ്ങൾ, പുഷ്പകസന്നിഭ-
മാഹാ! നവം നവം, വേറെങ്ങിതുവിധം!!
ആമനോജ്ഞപ്രദം നഗപ്രകൃതിതൻ
തൂമരന്ദം നുകർന്നു നാളേകനായ്
ഞാൻ നടന്നില്ലനിൻ മുമ്പിൽ!---ഇന്നോ രണ്ടു-
പീനപക്ഷങ്ങളുണ്ടായിരുന്നെങ്കിൽമേ!

ആ മുക്കുതൊട്ടുള്ള കൊച്ചുകന്നോളവു-
മാമയമററ തിരക്കും ബഹളവും

---

ലേക്കു പോകുന്ന പരിഭാഷകൾ നാഗരലിപി യിൽ തന്നെ അച്ചടിപ്പിച്ചു വേണ്ടപോലെ പ്രചരിപ്പിക്കുന്നതായാൽ അതുവഴി മററു ഭാഷകളിലേക്കു പകരുന്നതിനു വളരെ സൗകര്യമുണ്ടായിരിക്കും.

എങ്ങനെയായാലും, മലയാള സാഹിത്യം ഒന്നുകൂടി വിഖ്യാതിയെ പ്രാപിക്കണമെങ്കിൽ നാം നമ്മുടെ ഉത്തമ സാഹിത്യകൃതികളെ ഇംഗ്ലീഷിൽ കൂടിയൊ സംസ്കൃതത്തിൽ കൂടിയൊ മററുള്ളവരുടെ മുമ്പാകെ സമർപ്പിക്കേണ്ടതായിരിക്കുന്നു. അതതു ഭാഷകളിൽ പാണ്ഡിത്യവും അതിനു പുറമെ ഭാഷാഭിമാനവും സാഹിത്യപ്രണയവും ഒത്തിണങ്ങിയവർ വിചാരിച്ചാൽ മാത്രമെ ഇതു സാധിക്കയുള്ളു. ഇങ്ങനെയുള്ളവരുടെ സംഖ്യ കേരളത്തിൽവർദ്ധിച്ചുവരട്ടെ എന്നു നമുക്കാശംസിക്കാം.

# ഓർമ്മശക്തി

കെ. പി. ശങ്കരമേനോൻ ബി. എ. ബി. എൽ.

ഓർമ്മശക്തിക്കു് അതിയായ പ്രാധാന്യം നൽകിവരുന്നതു നമ്മുടെ 'ബാല്യകാലത്താണു്. വിദ്യാർത്ഥി ജീവിതത്തിലും അതിനു വേണ്ടതിൽ കൂടുതൽ പ്രാധാന്യം നമ്മുടെ ഗുരുനാഥന്മാർ നൽകുന്നുണ്ടു്. ഇതു മിക്കവൎക്കും അനുഭവപ്പെട്ടിട്ടുള്ള ഒരു കാൎയ്യമാണു്. എന്നാൽ അക്കാലത്തു് കഴിഞ്ഞിട്ടുള്ള സകല സംഗതികളേയും പററി സൂക്ഷ്മമായ ഓർമ്മയുള്ളവർ വളരെ ചുരുക്കമായിരിക്കുമെന്നാണു് എനിക്കു തോന്നുന്നതു്. വിദ്യാർത്ഥി ജീവിതകാലത്തു ശ്രദ്ധേയമായ വല്ല സമ്മാനങ്ങളും ലഭിച്ചിട്ടുണ്ടെങ്കിൽ അതു മിക്കവർക്കും ഓർമ്മയുണ്ടാവും. എന്നാൽ അന്നു ലഭിച്ച ആ സമ്മാനങ്ങൾ എന്താണു് ചെയ്തതു എന്നു് ഇന്നു് ഓർക്കുന്നവർ വളരെ കുറവായിരിക്കും. ഓർമ്മയുടെ കാൎയ്യം എന്നും ഇപ്രകാരമാണു്. ഓർമ്മശക്തിയുടെ ദാനങ്ങൾ ഒന്നും തന്നെ പൂർണ്ണമായിരിക്കുന്നില്ല. സുന്ദരങ്ങളായ കളിപ്പാട്ടങ്ങൾ കുറച്ചുനേരം എടുത്തുവച്ചു കളിച്ചതിനുശേഷം അവയെ നിർദ്ദയമായി നശിപ്പിച്ചു കളയുന്നതിനു് അതിയായ സാമർത്ഥ്യമുള്ള ഒരു ചെറുവികൃതി ബാലന്റെ സ്വഭാവമാണു് നമ്മുടെ സ്മരണകൾക്കുള്ളതു്.

എന്റെ വീടിന്റെ തെക്കുവശത്തു കൂടി ഒഴുകിക്കൊണ്ടിരിക്കുന്ന ആ സുപ്രസിദ്ധ നദിയിൽ, ഒരു വർഷക്കാലത്തു കുളിക്കാൻ പോയപ്പോൾ അബദ്ധത്തിൽ ഒരു കയത്തിൽപ്പെട്ടു കഷ്ടപ്പെട്ട ഒരു കഥ ഞാൻ ഇപ്പോഴും ഓർക്കുന്നുണ്ടു്. ആ സംഭവം കഴിഞ്ഞിട്ടു് ഇന്നു പത്തുമുപ്പതു വർഷമായി. എന്നാൽ അന്നു് എങ്ങനെ, ആരുമൂലം ഞാൻ രക്ഷപെട്ടു എന്ന വിവരത്തെപ്പററി എനിക്കു് ഇന്നു് ഓർക്കാൻ സാധിക്കുന്നില്ല. എന്റെ ദുർബലമായ ഓർമ്മശക്തിയെ മാത്രം ഞാൻ ആശ്രയിക്കുന്നെങ്കിൽ ഇന്നും ഞാൻ ആ കയത്തിൽ അകപ്പെട്ടു് ബുദ്ധിമുട്ടുന്ന

---

പാർത്താലൊരുമുഗ്ദ്ധയാം പരബാലിക–
യ്ക്കാത്തൊട്ടുകുന്ന താരുണ്യസമ്പത്തികൾ!
ഏഴെട്ടുദണ്ഡു കിഴക്കുകാണാം കിള–
ന്നോഴകൾക്കീശന്റെ ധൗതജയധ്വജം,
ഓർമ്മേ! നമിയ്ക്കു നീ,യക്കുരുശിൻപടി–
യ്ക്കാർമെയ്നിണംകൊണ്ടുവൈരിയെവെന്നുവോ
അദ്ദേവ–നാശാന്തിതൻ ദേവനാ,യതാ
വിദ്യോതമാനമാം പള്ളിയുണ്ടപ്പുറം!
പൂത്തിളങ്കാററെഴും കാപ്പിതൻ കാവിലും
വിസ്തൃതംവിങ്ങുന്ന റബർപ്പരപ്പിലും......
നിന്നെത്തിനോക്കുന്നു ന സൗധങ്ങളാകാശ–
സുന്ദരിമാരുടെ മന്ദസ്മിതോപമം!
ഉല്ക്കർഷസോപാനപംക്തികേറീടിലെ
തല്ക്കുമ്പീഠത്തിലെത്താവു–വാസ്തവം,
താഴെപ്പതുങ്ങും പരതന്ത്രനും തവ
ചൂഴും തെളിച്ചും വഴിതെളിയ്ക്കില്ലയോ?
അപ്രാന്തലക്ഷ്മിയാൽ സംസേവ്യനീ മഹാ–
ദീപ്രശൃംഗസ്ഥിത ധന്യേ! സരസ്വതി!
കാത്തുംകരളും നിറയെച്ചമൽകൃതി
യോതിക്കൊടുക്ക !നിൻനിക്ഷേപനിഷ്കുടം!!
കുബേരതുല്യരാലാന്ദോളിതേ! നിന–
ക്കീബലഹീനകരങ്ങളെന്തേതരാൻ:
നിന്നെക്കുടിവച്ചുകൊള്ളുമീവേളയി-
ലന്യൂനനന്ദ്യമേ മമ നേർച്ചകൾ!
അർത്ഥംവിളയും ഭവൽപ്പദഭംഗിയിൽ
വർത്തിച്ച മന്മനം പൂർണ്ണം, കവിഞ്ഞുപോയ്!
നീയും ഹൃദയസമജ്ഞേ—പിറവിയ–
യ്യായിരമെങ്കിലും ഞാൻ നിന്നുപാസകൻ!!

—തൈക്കാട്ടു ചന്ദ്രശേഖരൻനായർ.

തായിട്ടാണ് വിചാരിക്കേണ്ടതു്. ഭൂതകാലത്തേക്ക നാം പിൻതിരിഞ്ഞുനോക്കുമ്പോൾ, അത്യാനന്ദകരമായി അന്നു നാം വിചാരിച്ചിരുന്ന ചില സംഭവങ്ങളേയും അതുപോലെ തന്നെ അതിദാരുണങ്ങളായി നമുക്ക തോന്നിയിരുന്ന ചില കാര്യങ്ങളേയും പററി മാത്രമെ നമുക്ക് ഇന്നു സൂക്ഷ്മമായി ഓർക്കുവാൻ സാധിക്കുന്നുള്ളു. ചിലപ്പോൾ നമ്മുടെ ഭൂതകാലജീവിതം നാശോൻമുഖമായ ഒരു ഹർമ്മ്യസദൃശമായിതോന്നും. ഇടിഞ്ഞു വീഴാറായ ഒന്നു രണ്ടു ശിലാസ്തംഭങ്ങൾ ആ മനോഹരമായ എടുപ്പിൻെറ പ്രവേശനദ്വാരത്തെ ലക്ഷീകരിക്കുന്നതുപോലെ തോന്നിയേക്കാം. ജീവചൈതന്യത്താൽ ഏററവും പ്രശോഭിച്ചിരുന്ന ആ സ്ഥലം ഇപ്പോൾ പൊട്ടി പൊളിഞ്ഞ അതിൻെറ അചേതനാവശിഷ്ടങ്ങളായ വികാരശൂന്യങ്ങളായ വസ്തുക്കളാൽ നിറയപ്പെട്ടിരിക്കുന്നപോലെ തോന്നിയേക്കാം എന്നു വരികിലും അവയെ ആവരണം ചെയ്തിരിക്കുന്ന പച്ചപ്പുപ്പുല്ലുകളും പടർപ്പുകളും ഇന്നും സുന്ദരങ്ങളായി നാം ചിലപ്പോൾ കരുതി വരുന്നു. നാം അനുഭവിച്ചുകഴിഞ്ഞ ദുരിതസമ്പൂർണ്ണമായ സംഭവങ്ങളെ നമ്മുടെ സ്മരണ ചിത്രീകരിക്കുന്നതു് ഇപ്രകാരമാണ്. സന്തോഷപ്രദങ്ങളായ കാര്യങ്ങളേയും സംഭവങ്ങളേയും അവയുടെ രമണീയതയിലും സൌഹാർദ്ദതയിലും ശതഗുണീഭവിപ്പിക്കുന്നതിനും ഈ ഓർമ്മശക്തിക്ക കഴിവുണ്ടു്. ഭൂതകാലദുഃഖങ്ങളുടെ (അവ അത്രവളരെ ഹൃദയസ്പർക്കുകൾ അല്ലായിരുന്നുവെങ്കിൽ) ഒരു നേരിയ ഛായയെ മാത്രമെ സാധാരണയായി സ്മരണ അതിലെ ശാശ്വതമായ കലവറയിൽ സൂക്ഷിക്കുന്നുള്ളു. ഭൂതകാലത്തേക്ക നാം പിൻതിരിഞ്ഞു നോക്കുമ്പോൾ സ്മരണ നമുക്ക സാധാരണ പ്രത്യക്ഷപ്പെടുത്തുന്നതു് അരുണകിരണ പ്രഭയിൽ പ്രശോഭിതവുംനയനാനന്ദകരവുമായ ഒരു മനോഹരപാന്ഥാവിനേയാണ്. അല്ലാതെ ഇരുണ്ടു കറുത്ത പാറക്കൂട്ടങ്ങളാലും ചുട്ടുപിടിച്ച മണലാരണ്യങ്ങളാലും ആവൃതവും, ശിലകണ്ടകാകുലവും ആയ ദുർഗ്ഗമമാർഗ്ഗത്തെയല്ല. സുന്ദരമായി കാണപ്പെടുന്ന ആ പാന്ഥാവിൽ കൂർത്തു മൂത്ത ശിലാഖണ്ഡങ്ങൾ ഉണ്ടെങ്കിലും നമ്മുടെ ഓർമ്മശക്തി അറായിലേക്ക നമ്മുടെ ദൃഷ്ടികളെ തിരിച്ചു വിടുന്നതിൽ അലസമാണു്.

ദൈനംദിനം ദൈർഘ്യം വർദ്ധിച്ചുവരുന്ന നമ്മുടെ സ്മരണ ശൃംഖലയിലെ ഭൂരിപക്ഷം കണ്ണികളും ആഹ്ലാദത്താൽ നിർമ്മിതങ്ങളാണ്. ഈ കാരണം കൊണ്ടു തന്നെ ആയിരിക്കണം സമപ്രാധാന്യമുള്ള അസന്തോഷകാര്യങ്ങളും സംഭവങ്ങളും നാം വിസ്മരിച്ചിട്ടും ആഹ്ലാദദായകമായ ചില സംഗതികൾ നമ്മുടെ മനോദർപ്പണത്തിൽ ഇന്നും സുസ്ഥിരമായി സ്ഥിതി ചെയ്യുന്നതു്. പൂർവകാലത്തിൻെറ പ്രോജ്ജ്വലമായ പ്രേരണയിൽ തന്നെയായിരിക്കാം ചില വൃദ്ധന്മാർ അവരുടെ ചെറുപ്പകാലം വികാരപരമായ പ്രഭാഷണങ്ങൾക്ക വിഷയമാക്കിത്തീർക്കുന്നതും. അവരുടെ കാലത്തു ലോകവും കാലാവസ്ഥയും മനുഷ്യസ്വഭാവവും എല്ലാം തന്നെ ഇന്നത്തേതിനെ അപേക്ഷിച്ചു ആദർശപരങ്ങളും ഉത്തമങ്ങളുമായിരുന്നുവെന്നു അവർ പ്രലപിക്കാറുള്ളതും ഇതുകൊണ്ടുതന്നെയായിരിക്കണം. പൂർവകാലത്തിൻെറ സ്തുതിപാഠകന്മാർ ഇന്നോ ഇന്നലെയൊ ഉണ്ടായവരല്ല. ലോകോത്ഭവം മുതൽ ഇക്കൂട്ടരെ നമുക്ക കാണാൻ കഴിയും എന്നാണ് ഒരു ഫലിതരസികനായ ജറോം കെ ജറോം എന്ന സാഹിത്യകാരൻ ഒരിക്കൽ അഭിപ്രായപ്പെട്ടതു്. അദ്ദേഹം തുടരുന്നു. "ലോകത്തിലെ ആദ്യമനുഷ്യനായ ആദാം കൂടി പ്രിയപ്പെട്ട പിതാവേ! അൻപതു വർഷങ്ങൾക്ക മുൻപുണ്ടായിരുന്ന ആ സുദിനങ്ങളെ എനിക്ക് ഒരിക്കൽ കൂടി പ്രദാനം ചെയ്യുക എന്നു് അദ്ദേഹത്തിൻെറ വാർദ്ധക്യകാലത്തു പ്രാർത്ഥിച്ചിട്ടുണ്ടായിരിക്കണം" കാലം ചെല്ലുംതോറും ലോകവും മനുഷ്യസ്വഭാവവും ഏറെയേറെ ദുഷിക്കുന്നുയെന്നു വിചാരിക്കുന്നവർ ധാരാളമുണ്ടു്. ഇതിനുള്ള കാരണം അവരുടെ ഓർമ്മയിൽ ഇന്നും നിലനിൽക്കുന്നതു് നന്മകളുടേയും സദ്വൃത്തിയുടെ ഒരു സമാഹാരം മാത്രമാണ്. അവരുടെ കാലത്തു് അവക്ക് ഗോചരമായിരുന്ന ദുഷ്ടതകളും തിന്മകളും നിലനിറുത്തുന്നതിനു് അവരുടെ ഓർമ്മശക്തിക്ക കഴിഞ്ഞിട്ടില്ല. മനുഷ്യർ എല്ലാംതന്നെ ഭയങ്കരങ്ങളും ഹൃദയഭേദകങ്ങളും അനിഷ്ടങ്ങളുമായ സ്മരണകളിൽനിന്നു രക്ഷതേടുവാൻ ശ്രമിക്കുന്നു. ഓർമ്മശക്തി

# രസതന്ത്രപഠനം

വെള്ളംകുളത്തു് കരുണാകരൻനായർ ബി. എസ്സ്. സി. എൽ. ററി.

രസതന്ത്രം പദാത്ഥ (Substance)വിജ്ഞാനീയമാണു്. പദാത്ഥങ്ങളുടെ സ്ഥിതി (occurrence) തയാറാക്കൽ preparation) ഗുണങ്ങൾ (propentier) ചേരുവ അല്ലെങ്കിൽ യോഗം (Composition) മാററങ്ങൾ (changes) പ്രയോജനങ്ങൾ (uses) എന്നിവയെപ്പററിയാണു് രസതന്ത്രത്തിൽ പ്രതിപാദിക്കുന്നതു്. ലോകത്തിൽ. പ്രകൃതിയിൽ നിന്നു ലഭിച്ചിട്ടുള്ളതും മനുഷ്യൻ കണ്ടുപിടിച്ചിട്ടുള്ളതുമായ, അസംഖ്യം പദാത്ഥങ്ങളുള്ളതിനാൽ രസതന്ത്രശാസ്ത്രത്തിൻെറ വ്യാപ്തി എത്രമാത്രമുണ്ടെന്നു് ഊഹിക്കാം. ഓരോ പദാത്ഥത്തേയുംപററി നിരീക്ഷണങ്ങളിൽ നിന്നും പരീക്ഷണങ്ങളിൽനിന്നും ക്രമപ്പെടുത്തിയതും സൂക്ഷ്മവുമായ ജ്ഞാനം സമ്പാദിക്കണം. ഉദാഹരണമായി സാധാരണ ഉപ്പിനെപ്പററി പഠിക്കുന്നപക്ഷം അതു് എവിടെയെല്ലാം സ്ഥിതിചെയ്യുന്നുവെന്നും, അഴുക്കുകൾ നീക്കി ശുദ്ധമായി തയാറാക്കുന്നതെങ്ങനെ എന്നും, അതിൻെറ ഗുണങ്ങൾ അല്ലെങ്കിൽ പ്രത്യേകതകൾ എന്തെല്ലാമെന്നും, അതിൽ ഏതെല്ലാം പദാത്ഥങ്ങൾ അടങ്ങിയിട്ടുണ്ടെന്നും. ചൂടുപിടിപ്പിക്കുമ്പോഴും, മററു പദാത്ഥങ്ങളോടു ചേക്കുമ്പോഴും എന്തെല്ലാം മാററങ്ങൾ ഉണ്ടാകുന്നുവെന്നും, ഏതെല്ലാം ആവശ്യങ്ങൾക്കു് അതുപയോഗിക്കാമെന്നും മററും പഠിക്കേണ്ടിയിരിക്കുന്നു.

---

എന്നും സജീവമായി നമ്മിൽ സ്ഥിതി ചെയ്യണമെന്നു് ആരും തന്നെ ആഗ്രഹിക്കുമെന്നു തോന്നുന്നില്ല. നമ്മുടെ ഓർമ്മശക്തിയുടെ ക്ഷണഭംഗുരതയാണു് ഇന്നു നമുക്കു് ഇത്തരത്തിലെങ്കിലും സമാധാനപരമായ ഒരു ജീവിതം സാദ്ധ്യമാക്കിത്തീർത്തിരിക്കുന്നതു്. ഓർമ്മശക്തിയെ വാനോളം പുകഴ്ത്തുന്നവർ ഈ കാര്യം ചിലപ്പോൾ വിസ്മരിക്കുന്നു. അതുതന്നെയാണു് അതിൻെറ ക്ഷണഭംഗുരതയ്ക്കുള്ള ഒരൊന്നാന്തരം തെളിവും.

രസതന്ത്രപഠനത്തിൻെറ പ്രാധാന്യം അളവററതാണ്: ആധുനികലോകത്തിൽ പ്രചാരത്തിലിരിക്കുന്ന അസംഖ്യം വ്യവസായങ്ങളുടേയും, കൃഷി, വൈദ്യം, വാസ്തുവിദ്യ എന്നിവയുടേയും അസ്ഥിവാരം ഉറപ്പിച്ചിരിക്കുന്നതു രസതന്ത്രവിജ്ഞാനത്തിലാണ്. പ്രകൃതിയിൽ നിന്നും ലബ്ധമാകുന്ന നാനാതരത്തിലുള്ള അസംസ്കൃത സാധനങ്ങൾ ഉപയോഗിച്ചു് ശാസ്ത്രീയ രീതിയിൽ നിരവധി വ്യവസായങ്ങൾ നടപ്പിലാക്കുന്നതിനും, കൃഷിയായുധങ്ങളും, വളങ്ങളും പാടേ പരിഷ്ക്കരിച്ചു വിളവു വർദ്ധിപ്പിക്കുന്നതിനും, അസംഖ്യം നൂതനൗഷധങ്ങൾ കണ്ടുപിടിച്ചു വിവിധങ്ങളായ വ്യാധികൾ ഉന്മൂലനം ചെയ്യുന്നതിനും, സഞ്ചാരസൗകര്യത്തിനോ അഥവാ ജീവിതസുഖത്തിനോ ആയി റോഡുകൾ, പാലങ്ങൾ, വാഹനങ്ങൾ, അണകൾ, കെട്ടിടങ്ങൾ മുതലായവ നിർമ്മിക്കുന്നതിനും പലതരം പദാത്ഥങ്ങളെപ്പററിയുള്ള സൂക്ഷ്മമായ അറിവു് ആവശ്യമാണല്ലോ.

മനുഷ്യൻെറ ദൈനംദിനജീവിതത്തിൽ പോലും രസതന്ത്രജ്ഞാനം അപരിത്യാജ്യമായിരിക്കുന്നു. ഒരു യഥാത്ഥ പൗരനു രസതന്ത്രപഠനം കൂടാതെ ലോകവ്യാപാരങ്ങൾ ശരിയായി ഗ്രഹിക്കുന്നതിനും തദ്വാരാ ജീവിതം ആനന്ദമയമാക്കുന്നതിനും സാധിക്കുന്നതല്ല. ചുണ്ണാമ്പു് വായുവിൽ തുറന്നു വയ്ക്കുമ്പോൾ വേഗം കട്ടിയാകുന്നു. ഈയം പൂശാൻ കരുത്തീയം ഉപയോഗിക്കുന്നതു് അപായകരമാണ്. ഇതര ലോഹങ്ങൾ കലന്നിട്ടുള്ള സ്വർണ്ണം ഒരു അമ്ലത്തിലിട്ടാൽ വേർതിരിച്ചെടുക്കാം. വായുസ്പർശമേൽക്കുന്ന ഇരുമ്പു തുരുമ്പുപിടിക്കുന്നു. വിഷവാതകങ്ങൾ ശ്വസിക്കാതിരിക്കാൻ മുഖാവരണങ്ങൾ (Gas. masks) ഉപയോഗിക്കുന്നു. കുടിക്കാനുള്ള വെള്ളത്തിൽ ചിരട്ടക്കരി ഇട്ടുവയ്ക്കുന്നു. വായുസ്പർശമേൽക്കാത്ത കുഴൽവെള്ളം സാധാരണ മുഖാ

കഴുകാൻ ഉപയോഗിക്കുന്നില്ല. മുട്ട കഴിക്കാനുപയോഗിക്കുന്ന വെള്ളിത്തവികളും നാം ഉപയോഗിക്കുന്ന അരഞ്ഞാണങ്ങളും കറുത്തുപോകുന്നു. അലൂമിനിയം പാത്രങ്ങൾ ചാരം കൊണ്ടു തേയ്ക്കുകയൊ, ഉപ്പുള്ള പദാത്ഥങ്ങൾ വെയ്ക്കാൻ ഉപയോഗിക്കുകയൊ ചെയ്യുന്നില്ല. ഒരു കുട്ടകത്തിൽ വെള്ളമനത്താൻ തീ കത്തിക്കുമ്പോൾ പാത്രത്തിന്റെ ചുവട്ടിൽ നിന്നും വെള്ളം ഇററിററു വീഴുന്നു. കഴുകിത്തുടച്ച ചിമ്മിനി വച്ച ഒരു വിളക്കു കത്തിച്ചാലുടൻ ചിമ്മിനിയിൽ ഒരു മൂടൽ ഉണ്ടാകുന്നു. വില കുറഞ്ഞ വൈദ്യുത വിളക്കുകളിലെ ബൾബുകൾ വേഗം എരിഞ്ഞുപോകുന്നു. മാവുപയോഗിച്ച് പശ കുറുക്കുമ്പോൾ അല്പം തുരിശ്ശ് ചേർക്കുന്നു. കിണററുവെള്ളം ശുദ്ധമാക്കുന്നതിനും, പല്ലു പറിച്ചാലുടൻ വായിൽ കവിൾക്കൊള്ളുന്നതിനും പൊട്ടാസിയം പേർമാംഗനെററ് ഉപയോഗിക്കുന്നു. പട്ടുകളിൽ എണ്ണവീണാൽ മാററുന്നതിന് “അമോണിയ” ഉപയോഗിക്കുന്നു. ജലദോഷവും തലവേദനയും ഉള്ളപ്പോൾ നവസാരവും ചുണ്ണാമ്പും കൂടി കയ്യിലിട്ടു തിരുമ്മി മണപ്പിക്കുന്നു. സാധാരണ വയറുവേദനയുള്ളപ്പോൾ സോഡാപ്പൊടി വെള്ളത്തിൽ കലക്കി കുടിക്കുന്നു. ശരീരത്തിൽ നിസ്സാരമുറിവുകൾ ഉണ്ടാകുമ്പോൾ പടിക്കാരക്കട്ടയൊ, പൗഡറോ ഇട്ടു തിരുമ്മുന്നു. എഴുത്തുമഷി പുരണ്ട തുണിയോ കടലാസോ വൃത്തിയാക്കാൻ ബ്ലീച്ചിങ്ങ് പൗഡറും വെള്ളം ചേർന്ന ഒരു അമ്ലവും ഉപയോഗിക്കുന്നു. മുണ്ടിലോ, കയ്യിലോ, ഐഡിൻ കൂടുതൽ പുരണ്ടാൽ കഞ്ഞിവെള്ളം ഒഴിക്കുന്നു. വെള്ളം അധികം ചേക്കാത്ത നാരങ്ങാനീർ പല്ലിനു കേടുണ്ടാക്കുന്നു. അടുപ്പിൽ അധികം വിറകു വയ്ക്കുന്നതു പലവിധത്തിലും ദൂഷ്യമാണ്. ഈ വിധത്തിലുള്ള അനേകം പ്രസ്താവധകൾക്കു സമാധാനം പറയുവാൻ ഏതൊരു പൗരനും കഴിയേണ്ടതാണ്. നിത്യജീവിതത്തിനത്യാവശ്യമായ സാധനസാമഗ്രികളെപ്പററിയോ അവയുടെ പ്രവത്തനരീതികളെപ്പററിയൊ ഒരു ഗന്ധവുമില്ലാതെ ജീവിതം നയിക്കുന്നവർ മൃഗതുല്യരാണെന്നും, രസതന്ത്രപഠനം ഏവക്കും പ്രയോജനപ്രദമാണെന്നും ഇതിൽ നിന്നും വ്യക്തമാണല്ലോ.

രസതന്ത്രപഠനം കൊണ്ട് ഒരു തൊഴിൽ പരിശീലിക്കുന്നതിനും അതുകൊണ്ട് ആദായം എടുക്കുന്നതിനും മററു ശാസ്ത്രങ്ങളെ അപേക്ഷിച്ച് കൂടുതൽ എളുപ്പമുണ്ട്. സോപ്പ്, വാർനീഷ്, എഴുത്ത്-അച്ചടി-അടയാളമഷികൾ, വെടിമരുന്ന്, മെഴുകുതിരി, പെയിൻറ്, ഇനാമൽ, ഐസ്, തീപ്പെട്ടി, കടലാസ്, പെൻസിൽ, കണ്ണാടി, ഗ്ലിസറിൻ, ബാററി, ഇഷ്ടിക, ഓട്, കോൺക്രീററുരുപ്പടികൾ, കരികൾ, ചോക്ക്, പുൽത്തൈലം, നറുനീണ്ടിസത്ത്, ചാരായം, കുമ്മായം, സെല്ലുലോയിഡ്, റബർഷീററ്, പൽപ്പൊടി, ശുദ്ധമായ വിന്നാഗിരി, ശുദ്ധമായ ആവണക്കെണ്ണ, വാസനയുള്ള വെളിച്ചെണ്ണ, വാസ്‌ലൈൻ; ലോസിൻജസ്, ബിസ്കററ്, റൊട്ടി, സോഡാ, സർബത്ത്, മററു ശീതളപാളീയങ്ങൾ, തൈലങ്ങൾ, ആസവങ്ങൾ, ലേഹ്യങ്ങൾ, പലഹാരങ്ങൾ, ഉപ്പിലിട്ടതുകൾ, വത്തലുകൾ, പടിക്കാരക്കട്ട! പൗഡർ, ശക്കര, കരിപ്പെട്ടി, എന്നിങ്ങനെ നിത്യജീവിതത്തിനാവശ്യമുള്ള നിരവധി സാധനങ്ങളുടെ നിർമ്മാണത്തെപ്പററിയും, ഈയംപൂശൽ, ഫോട്ടോ എടുക്കൽ: കണ്ണാടിയിൽ വെള്ളിപൂശൽ: ഇലക്ട്രോ പ്ലേററിംഗ്, ചായം കയററൽ ബ്ലീച്ചിംഗ്, തോൽ ഊറയ്ക്കിടീൽ, തടിവാററൽ, ഉരുക്കു പതപ്പെടുത്തൽ, മത്സ്യങ്ങൾ, മാംസങ്ങൾ, പഴങ്ങൾ എന്നിവ പാത്രത്തിലാക്കി വയ്ക്കൽ, എന്നിങ്ങനെയുള്ള ചില വ്യവസായങ്ങളേപ്പററിയും പഠിക്കുന്നതു ജീവിതായോധനത്തിനു തീർച്ചയായും ഉപകരിക്കുമല്ലൊ.

സാംസ്ക്കാരികാഭിവൃദ്ധിയെ ലാക്കാക്കിയും രസതന്ത്രം പഠിക്കേണ്ടതത്യാവശ്യമാണ്. പ്രകൃതി രഹസ്യങ്ങൾ ഗ്രഹിച്ച് നൈസർഗ്ഗികമായ ജിജ്ഞാസ ശമിപ്പിക്കുന്നതിനും ബുദ്ധിയെ വേണ്ടുംവണ്ണം വികസിപ്പിച്ച് ഉപരിഗവേഷണങ്ങൾ നടത്തുന്നതിനും രസതന്ത്രം മററു വിഷയങ്ങളേക്കാൾ ഉപകരിക്കുന്നു. പദാർത്ഥങ്ങളെപ്പററിയുള്ള പഠനംകൊണ്ട് ഏവനും ജന്മനാസിദ്ധമായിട്ടുള്ള സൂക്ഷ്മനിരീക്ഷണശക്തി, ആലോചനാശക്തി, വിവേചനാശക്തി എന്നിവ പതിന്മടങ്ങ് വർദ്ധിക്കുകതന്നെ ചെയ്യും. പ്രാചീനകാലം മുതൽ നാം ഓരോ പദാത്ഥങ്ങൾ

# മറിയാ മോണ്ടിസോറി.

## (അക്കമ്മ ചെറിയാൻ)

"മോണ്ടിസോറി പ്രസ്ഥാനം" എന്ന പ്രഖ്യാതമായ ശിശു വിദ്യാഭ്യാസപദ്ധതിയുടെ പ്രണേതാവാണ് ഡോക്ടർ മറിയ മോണ്ടിസോറി. 1870 ആഗസ്റ്റ് 31-ാംനു- ഇററലിയിൽ ഭൂജാതം ചെയ്ത ഈ മഹതിയുടെ ചെറുപ്പം മുതൽ തന്നെ ജീവിതഗതിയിൽ അനന്യസാധാരണമായ ഒരു പ്രത്യേകത ദൃശ്യമായിരുന്നു. ആദ്യമായി പബ്ലിക്കു സ്കൂളിൽ പോകുവാൻ സന്നദ്ധയായ ഇററലിയിലെ ഈ ബാലിക, സങ്കുചിത മനസ്കരായ തദ്ദേശ്യരുടെ നിശിത നിരൂപണങ്ങൾക്കു വിധേയയായി. അനന്തരം സർവകലാശാലയിൽ ചേരുന്നതിനുള്ള മറിയയുടെ ആഗ്രഹത്തെ പിതാവ് അനുകൂലിച്ചില്ലെങ്കിലും, അക്കാര്യത്തിൽ പിതൃശാസനത്തെ അവൾ അവഗണിച്ചു. തന്നിമിത്തം വളരെക്കാലത്തേക്കു മകളോട് സംസാരിക്കുന്നതിനു പോലും പിതാവ് സന്നദ്ധനായില്ല. 1896-ൽ മറിയാ, ഡാക്ടർ (ഓഫ് മെഡിസൻ) ബിരുദം നേടി. ആദ്യമായി ഈ ബിരുദം നേടിയ ഇററാലിയൻ വനിത നമ്മുടെ കഥാനായികയാണെന്നുള്ളതു പ്രത്യേകം സ്മരണീയമാണ്. വിദ്യാർത്ഥിനിയായിരിക്കുമ്പോൾ തന്നെ "ഫെമിനിസ്റ്റു പ്രസ്ഥാന"ത്തിന്റെ ഒരു സജീവപ്രവർത്തകയായിരുന്നു മറിയ. ഡോക്ടർ ഡിഗ്രി സമ്പാദനത്തിനുശേഷം ബർലിനിൽ സമ്മേളിച്ച ഫെമിനിസ്റ്റു കോൺഫറൻസിൽ, ഇററാലിയൻ വനിതകളുടെ പ്രതിനിധിയായി മറിയ നിയോഗിക്കപ്പെട്ടു. കോൺഫറൻസിലെ പ്രഭാഷണചാതുര്യവും വിഷയസമർത്ഥനശക്തിയും, ശരീരകോമളിമയും മൂലം, ഉത്തരയൂറോപ്പിലെ ഒരു പത്രം, മറിയയ്ക്കു "രവി രശ്മി" എന്നു അഭിധാനം നൽകുകയുണ്ടായി.

1897-ൽ മറിയ, റോമിലെ ജനറൽ ആശുപത്രിയിൽ ഡോക്ടറായി നിയമിക്കപ്പെട്ടു. അങ്ങനെയൊരു ഉദ്യോഗത്തിൽ, യൂറോപ്യൻ വനിതകളിൽ നിന്നു ഇദംപ്രഥമമായി നിയമിതയായതു നമ്മുടെ നായികയാണു്. ട്യൂറിനിൽ വച്ചു നടന്ന മെഡിക്കൽ കോൺഫറൻസിൽ "അവശബാലോദ്ധാരണ"ത്തിന്റെ ആവശ്യകതയെപ്പററി സയുക്തികം ചെയ്ത പ്രസംഗം, യൂറോപ്പിലെ പത്രങ്ങൾ വളരെ പ്രാധാന്യം നൽകി പ്രസിദ്ധപ്പെടുത്തി. തൽഫലമായി അങ്ങനെയുള്ള ബാലരെ ഉദ്ദേശിച്ച് ഇററലിയിൽ ഒരു സ്ഥാപനമാരംഭിക്കുകയും, അതിന്റെ നേതൃത്വം മറിയയ്ക്കു നൽകുകയും ചെയ്തു. 1900-ൽ ഡോക്ടർ മോണ്ടിസോറി, റോമിലെ വനിതാസർവകലാശാലയിലെ ആരോഗ്യരക്ഷാവകുപ്പിന്റെ അദ്ധ്യക്ഷയായി നിയമിക്കപ്പെട്ടു. അവരുടെ പ്രവർത്തനങ്ങൾ വിജയപഥത്തിലേക്കു നീങ്ങിയതു്, 1906-ൽ "ശിശുമന്ദിരം" സ്ഥാപിക്കപ്പെട്ടതോടുകൂടിയാണു്. ഈ പുതിയ ശിശുവിദ്യാഭ്യാസപ്രസ്ഥാനത്തിന്റെ പരിഗണനീയമായ നേട്ടം, ഒട്ടധികം ജനങ്ങളെ സമാകർ

---

തയാറാക്കിയിരുന്ന വിധങ്ങൾ മനസ്സിലാക്കി അവയെ കാലോചിതമായി പരിഷ്ക്കരിക്കുന്നതിനും ഏതൊരു പൗരനും രസതന്ത്രപഠനം കൊണ്ടു സാധിക്കുന്നതാണ്. ഉദാഹരണമായി, ആയുർവേദഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള പല ഔഷധങ്ങളും ആധുനികശാസ്ത്രജ്ഞന്മാർക്കു പരിചിതമല്ലാതിരിക്കുന്നു. അപരിചിതങ്ങളായ ഈ ഔഷധങ്ങൾ ആയുർവേദവിധിയനുസരിച്ചോ ആധുനികശാസ്ത്രീയ വിധിയനുസരിച്ചോ നിഷ്പ്രയാസം തയാറാക്കുന്നതിനും രസതന്ത്രപഠനംകൊണ്ടു് സാധിക്കുന്നു. ഗവേഷണം കൊണ്ടു് ഒരു പക്ഷെ ഉടൻ പ്രയോജനമുണ്ടായില്ലെങ്കിലും ബുദ്ധിയെ വികസിപ്പിക്കുന്നതിനു പര്യാപ്തമാകയാൽ ഒരു കലാപഠനം കൊണ്ടുണ്ടാകുന്ന മാനസികവികാസം പദാർത്ഥവിജ്ഞാനീയത്തിൽ നിന്നുംലഭ്യമാകുമെന്നതിനു സംശയമില്ല.

ഷിച്ചു. അവരുടെ അപേക്ഷാനുസരണം ഡോക്ടർ മോണ്ടിസ്സോറി, രണ്ടാഴ്ചക്കാലംകൊണ്ടു് എഴുതിത്തീർത്ത "മോണ്ടിസ്സോറി രീതി" എന്ന ഗ്രന്ഥം, ഇപ്പോൾ പതിനഞ്ചിൽപരം ഭാഷകളിൽ തർജ്ജമ ചെയ്തിട്ടുണ്ടു്.

ഡാക്ടർ മോണ്ടിസോറി, ശിശുവിദ്യാഭ്യാസവിഷയകമായി വരുത്തിയ പരിവർത്തനം ലോകത്തിന്റെ അതിരുകളിലെല്ലാം അലതല്ലി. ശിശുവിൽ അന്തർലീനമായ മണിദീപത്തെ കെടുത്തിക്കളയാതെ പ്രോജ്ജ്വലിപ്പിക്കുകയാണു് ആ മഹതിയുടെ വിദ്യാഭ്യാസാദർശം. ശിശുക്കളിൽ സ്വാശ്രയശീലം വളർത്തി ലോകജീവിതത്തിനു് അവരെ പ്രാപ്തരാക്കുകയാണു് ഡാക്ടർ മോണ്ടിസോറിയുടെ വിദ്യാഭ്യാസോദ്ദേശം. "മോണ്ടിസോറി വിദ്യാഭ്യാസപദ്ധതി"യെപ്പറ്റി വിവരിക്കുവാൻ ഈ ചെറുലേഖനത്തിൽ സാദ്ധ്യമല്ലാത്തതുകൊണ്ടു വിടുന്നു.

1939-ൽ ഡാക്ടർ മറിയം മോണ്ടിസോറി ഇൻഡ്യയിൽ വന്നു. അവരിപ്പോൾ, കൊഡൈക്കനാലിൽ "റോസ് ബാങ്കു്"-ൽ താമസിക്കുന്നു. എഴുത്തും വായനയുമാണു് അവരുടെ പ്രധാന ജോലി. ഒരു ശിശുവിന്റെ ലാളിത്യവും ഒരു മാതാവിന്റെ വാത്സല്യവും, അവരിൽ ഞാൻ ദർശിക്കുന്നുണ്ടു്. അവരുമായി പരിചയിക്കുന്നവരെല്ലാം, അവർ ഒരു വിദ്യാഭ്യാസപ്രവർത്തകയെന്നോ, മനശ്ശാസ്ത്രജ്ഞയെന്നോ ഒരു ഡാക്ടർ എന്നോ, ഒരു എഴുത്തുകാരിയെന്നോ ഉള്ള നിലയിലല്ല അവരെ ബഹുമാനിക്കുന്നതു്. അതിലെത്രയോ മഹത്വമേറിയ ഒരു മഹതിയായിട്ടാണു്.

# വാസന്തി—ഒരു വിലാപം

(സീതാരാമൻ)

1 ആസങ്ഗസൌഖ്യമൊട്ടു ഞങ്ങൾ കഴിച്ചതില്ല
മാസംതികച്ചു പുനരൊന്നതിനേറെമുമ്പായ്
ഹാ! സന്ത്യജിച്ചിതു തദീയശരീരമയ്യോ
വാസന്തി-കഷ്ടതമം വിധിദുർവിലാസം!

2 അപ്പൊൻപ്രഭാതരുചിയിൽപ്പുതുതായ് വിരിഞ്ഞ
ചൊല്ലൊത്ത റോസയുടെ സൌരഭമേന്തിയന്നാൾ
തല്ലെന്നിനി മമകരത്തിലണഞ്ഞ നേര-
മിപ്പാപി നിന്മഹിമയേതുമറിഞ്ഞതില്ല!

3 തെല്ലല്ല ഞാൻ മൃദുവികാരവിഹീനചിത്തൻ
വല്ലായ്മ ചേർത്തു തവാങ്ഗമഹസ്സിനാകെ
വില്ലങ്കമില്ലാമണിയാകിലുമാശുതന്റെ
പല്ലാൽക്കടിച്ചു കളയാൻ മുതിരും കുരങ്ങൻ

4 ആടോപമോടുമഥ നീ മമ ജീവിതത്തിൽ
കൂടീടുമാമലിന പംക്തിയെ മാററിനിർത്താൻ
കൂടുന്നമട്ടിലനിശം തവപൂവലംഗം
വാട്ടംവരയ്ക്കു പരിചര്യകളാചരിച്ചു
5 ഓർക്കുന്നിതിപ്പൊഴുതു ഞാൻ തവമേനിയാകെ
വേർക്കുന്ന കാലമൊരു കുസുമമേശിടാത്തോൻ
നീക്കെന്നിനിൻതനു ചടച്ചുവരുംപ്രകാരം
നോക്കെത്തിയിട്ടുമനുകമ്പയെഴാത്ത മൂർഖൻ
6 തന്മെയ്‌നിഴല്പടി മെലിഞ്ഞഴകേറെ വേറി-
ട്ടെണ്മാത്രവും ബലമെഴാതെ ഭവിച്ചപോതും
എന്മെയ് തലോടി മമ ദേഹസുഖം വളർത്താൻ
ചെമ്മേതുനിഞ്ഞിതയിനീ വിമലാന്തരംഗാ.
7 തളിട്ടൊത്തു നീ തനുമുഴുപ്പൊടുയൗവനത്തിൽ
പുഷ്ടപ്രമോദമമരുമ്പൊഴുതൊത്തുകൂടി
തട്ടിച്ചുനത്ഥമിതു ചേർത്തൊരു കശ്മലൻ ഞാ-
നൊട്ടല്ല ചെയ്തതു കൊടുമ്പിഴ ദുഷ്ടചിത്തൻ
8 മാഴ്കീടിലെന്തുഫലമദ്യ, സുവൃത്തയാം നീ
വൈകാതെ തൻഗുണമിവങ്കലണയ്ക്കുമൂലം
മെയ്കാലിയായപരപക്ഷശശാങ്കനെപ്പോ-
ലാകാരമേ വെടിയുവാനിടവന്നു കഷ്ടം!
9 നിസ്തുല്യരൂപഗുണവും പുകളുംപെടുന്ന
വസ്തുക്കളിൽക്കൊതി മനുഷ്യനു ജന്മസിദ്ധം
എത്തിക്കരത്തിലവയെങ്കിലുടൻ മറക്കും
തത്തന്മഹത്വമവനാത്മവിവേകശൂന്യൻ.
10 "പൊയ്പോയവയ്ക്കു വിലപൊന്നിലുമേറെയത്രേ
ഇപ്പോഴുമുള്ളവ വളപ്പിലെ മുല്ലമാത്രം"
ഇപ്പോൾ നിനപ്പു മനുജൻ മണമേററതാമെൻ
നേർപ്പു, നശിക്കിലുമഹോ കൃതകൃത്യതാൻ നീ.

# വിദ്യാലയങ്ങളിലെ മതാദ്ധ്യാപനം

(രാജസേവാസക്ത ജി. ആർ. വാഡിയാ)

അധുനികവിദ്യാഭ്യാസ സമ്പ്രദായത്തിന്റെ നേരെ ഏററവും പ്രത്യയസ്ഥൈര്യത്തോടു കൂടി തൊടുത്തിട്ടുള്ള വിമർശനശരം, അതു് നിരീശ്വരവും ഭൗതികത്വമയവും ആണെന്നും സ്വഭാവദാർഢ്യത്തിന്റെ അവശ്യലക്ഷണമായ ധർമ്മനിഷ്ഠയുടെ അഭാവം നമ്മുടെ വിദ്യാർത്ഥികളിൽ കാണുന്നെന്നുമാണല്ലോ. ഇൻഡ്യയിലും യൂറോപ്പിലുമുള്ള പൊതുജനധാരണ ഇതായിരിക്കെ, മതബോധത്തെ സംബന്ധിച്ചേടത്തോളം വിചിത്രമാംവണ്ണം വിരുദ്ധമായ ഒരു മനോഗതി വിദ്യാഭ്യാസപ്രവർത്തകന്മാരുടെ ഇടയിൽ നിലവിലിരിക്കുന്നുണ്ടു്. ഈ വിരുദ്ധഭാവം മനസ്സറിയാതെയാണെങ്കിലും, സന്മാർഗ്ഗബോധനമെന്ന പ്രശ്നത്തിലേക്കും വ്യാപിച്ചിരിക്കുന്നു. പല വിദ്യാലയങ്ങളിലും സന്മാർഗ്ഗോപദേശത്തിനു വ്യവസ്ഥചെയ്തിട്ടുണ്ടെങ്കിലും അതു് എത്രയും ഉദാസീനമായ വിധത്തിലാണു് നിർവ്വഹിക്കപ്പെട്ടുവരുന്നതെന്നുള്ളതു് കുപ്രസിദ്ധമാണു്. ഇംഗ്ലീഷിനൊ, കണക്കിനൊ കൂടുതൽ സമയം വേണ്ടിവരുമ്പോഴൊക്കെയും, സർവ്വസമ്മതമായും സുഗമമായുമെന്നപോലെ "മഴു" വീഴുന്നതു സന്മാർഗ്ഗബോധനത്തിനു നീക്കിവച്ചിട്ടുള്ള സമയത്തിന്മേലാണെന്നുള്ളതു് ഞാൻ സൂക്ഷിച്ചിട്ടുണ്ടു്.

ഈ വിരോധമനോഭാവം, നീതീകരണാർഹമല്ലെങ്കിലും യുക്തിസാധുതയുള്ളതാണു്. അതിനുള്ള പ്രധാന കാരണങ്ങൾ താഴെ പറയുന്നവിധത്തിൽ സംഗ്രഹിക്കാം.

(1) എല്ലാവിധ മതബോധനത്തേയും പൊതുവെ ബാധിക്കുന്നതാണു് ഒന്നാമത്തെ യുക്തി. അതായതു്, മതമെന്നു പറയുന്നതു് സാരാംശത്തിൽ വിശ്വാസത്തെ സംബന്ധിക്കുന്ന ഒരു കാര്യമാണെന്നും ഇത്രമാത്രം വ്യക്തിപരമായ ഒരു കാര്യം പഠിപ്പിക്കുവാൻ അസാദ്ധ്യമെന്നും.

(2) എല്ലാ മതങ്ങളെപ്പററിയും പഠിപ്പിക്കുന്ന കാര്യം അസാദ്ധ്യമാക്കിത്തീർക്കത്തക്കവണ്ണം അത്രയധികം മതങ്ങൾ ഇൻഡ്യയിലുണ്ടു്. ഒരു പ്രത്യേക മതവിഭാഗത്തിനു മാത്രം ആ സൌകര്യം ലഭ്യമാക്കിക്കൊടുക്കയും, മററുള്ളവയെ അവഗണിക്കയും ചെയ്യുന്നതു് നീതിയുക്തമല്ലാതിരിക്കുന്നു.

(3) എല്ലാവർക്കും മതബോധനം ലഭ്യമാക്കാൻ സാധിക്കുമെന്നു വന്നാൽതന്നെയും അതു് ആശാസ്യമാണോ? മതങ്ങളെക്കൊണ്ടു് ഇൻഡ്യ വളരെയധികം കഷ്ടപ്പെടുന്നില്ലേ? ഇൻഡ്യയുടെ രാഷ്ട്രീയ വികാസത്തിനു പ്രതിബന്ധമായിരിക്കുന്ന ആ ഭിന്നതകളെ തന്നെ ശാശ്വതവും, രൂക്ഷതരവുമാക്കിത്തീർക്കുകയായിരിക്കയില്ലേ മതബോധനത്തിന്റെ ഫലം? അറബിമുൻഷി "കാഫിർമാ"ർക്കെതിരായും, സംസ്കൃതപണ്ഡിതർ മ്ലേച്ഛ"ന്മാർക്കെതിരായും, കണ്ഠക്ഷോഭം ചെയ്യുന്നതു് മതഭ്രാന്തിനെ ആളിക്കത്തിക്കുന്നതിനും, ഇൻഡ്യാക്കാരെ ഒന്നിപ്പിക്കുന്നതിനു പകരം ഭിന്നിപ്പിക്കുന്നതിനുമേ പ്രയോജനപ്പെടുകയുള്ളൂ.

(4) എല്ലാ ഗവമ്മെൻറുവിദ്യാലയങ്ങളും പാലിക്കേണ്ട മതനിഷ്പക്ഷത സാധിക്കുന്നതിനുള്ള ഉത്തമമാർഗ്ഗം മതബോധനത്തെ നിഷ്കർഷയോടുകൂടി ഒഴിച്ചുനിറുത്തുകയാണു്.

പൊതുമുതലിൽനിന്നും സഹായധനം സ്വീകരിക്കുന്ന വിദ്യാലയങ്ങളേയും ഈ പ്രമാണം ബാധിക്കുന്നതു് യുക്ത്യനുസരണമാണു്, വിദ്യാഭ്യാസം ആദായകരമല്ലാത്തതും, ആയിരിക്കുവാൻ പാടില്ലാത്തതുമായ ഒരു പരിശ്രമമാകയാലും, ഏതെങ്കിലും രൂപത്തിലുള്ള ധനസഹായത്തിനായി എല്ലാ വിദ്യാലയങ്ങളും ഗവമ്മെൻറിനെ ആശ്രയിക്കേണ്ടിയിരിക്കുന്നതുകൊണ്ടും സകല വിദ്യാലയങ്ങളും മതബോധനത്തെ കൈവിടേണ്ടിവന്നിരിക്കുന്നു.

"ലൌകികവിദ്യാഭ്യാസത്തിനുവേണ്ടി ആദ്യമായി വാദിച്ചവരിൽ പ്രധാനികൾ ആംഗ്ലിക്കൻ സഭയിലെ വൈദികന്മാരായിരുന്നു" എന്നുള്ള മി. വൈററിന്റെ ലേഖനത്തിലെ പ്രസ്താവന ഈ സന്ദർഭത്തിൽ ശ്രദ്ധേയമാണു്. "വിദ്യാലയങ്ങളിൽ കടിപിടിയുണ്ടാക്കുന്നതിനുവേണ്ടി ഇട്ടുകൊടുത്തിരിക്കുന്ന എല്ലുകഷണ"മായിട്ടേ മതബോധനം പരിണമിക്കയുള്ളൂ എന്നു വാദിക്കപ്പെട്ടിരുന്നു. വ്യത്യസ്തവിഭാഗങ്ങളോടുകൂടിയതെങ്കിലും ഏകമതത്തിന്റെ മേധാവിത്വമുള്ള ഇംഗ്ലണ്ടിൽ ഈ വാദത്തിനു പ്രസക്തിയുണ്ടായെങ്കിൽ, പ്രത്യക്ഷമായ വ്യത്യാസങ്ങളോടുകൂടിയ അനേകം മതങ്ങൾ ഉള്ള ഇ

ൻഡ്യയിൽ ഈ വാദത്തിനു വളരെയധികം പ്രസക്തിയുണ്ടായിരിക്കണം.

(5) ഇൻഡ്യയിലെ അഭ്യസ്തവിദ്യരായ മാതാപിതാക്കന്മാരുടെയിടയിൽ മതബോധനത്തെ സംബന്ധിച്ചേടത്തോളം വളരെ പ്രകടമായ ഒരു ഉദാസീനഭാവം ഉണ്ടെന്നുള്ളതും പ്രസ്താവയോഗ്യമാണ്. ബൈബിൾപഠനം നിർബന്ധിതമായിരിക്കുന്ന യൂറോപ്യൻവിദ്യാലയങ്ങളിലേയ്ക്കു ഇൻഡ്യയിലെ കുട്ടികളെ അയയ്ക്കുന്ന പതിവിൽനിന്നും ഈ വാസ്തവം വെളിപ്പെടുന്നുണ്ട്. ബൈബിൾ പഠിപ്പിച്ചാലും കൊള്ളാം, ഇല്ലെങ്കിലും കൊള്ളാം എന്ന തികച്ചും ഉദാസീനമായ ഒരു നിലയാണ് മിക്ക മാതാപിതാക്കന്മാരും സ്വീകരിച്ചിരിക്കുന്നതു്. യൂറോപ്യൻ വിദ്യാലയങ്ങളിലെ മതമയമായ അന്തരീക്ഷത്തെ കരുതിയല്ല, ഇംഗ്ലീഷ്ഭാഷ വിദഗ്ദ്ധമായി അഭ്യസിപ്പിക്കുന്നതുകൊണ്ടും, പൊതുവെ മേൽത്തരമായ ശിക്ഷണരീതിയുള്ളതുകൊണ്ടുമാണ് ഇൻഡ്യാക്കാരായ കുട്ടികളെ അങ്ങോട്ടയയ്ക്കുന്നതു്.

മുകളിൽ പ്രസ്താവിച്ചതുപോലെ, ഈവക ന്യായങ്ങളെല്ലാം പ്രഥമദൃഷ്ടിയിലെങ്കിലും യുക്തിയുക്തമായിരിക്കുന്നു എന്നു സമ്മതിക്കാതിരിക്കുന്നതുകൊണ്ടു ഒരു പ്രയോജനവുമില്ല. മതാനുകൂലമായ അന്തരീക്ഷമുള്ള വിദ്യാലയങ്ങളിൽ തങ്ങളുടെ കുട്ടികളെ പരിശീലിപ്പിക്കണമെന്നുദ്ദേശിക്കുന്ന മതബോധമുള്ളവരുടെ ആഗ്രഹം വിഫലീഭവിപ്പിക്കുന്ന ഒരു കന്മതിലാണ് അവരെ അഭിമുഖീകരിക്കുന്നതെന്നു തോന്നിപ്പോകുന്നു. ആധുനികങ്ങളായ വിദ്യാഭ്യാസവിധങ്ങളോട് യാതൊരു പൊരുത്തവുമില്ലാത്തതാണ് മതബോധനമെന്നുള്ള നമ്മുടെ വിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ അഭിപ്രായംകൂടയാകുമ്പോൾ വിഷമങ്ങൾ പൂർവ്വാധികം വർദ്ധിക്കുന്നതേയുള്ളു. സകല മതങ്ങളും സിദ്ധാന്തപരങ്ങളായതുകൊണ്ടു് മതബോധനം നമ്മെ ചിന്തിപ്പിക്കുന്നതിനു പകരം വിശ്വസിയ്ക്കുവാൻ പ്രേരിപ്പിക്കുന്നതായിരിക്കെ, യഥാർത്ഥവിദ്യാഭ്യാസത്തിന്റെ ലക്ഷ്യം നമ്മുടെ ചിന്താശക്തികളെ വികസിപ്പിക്കുകയാകുന്നു. ഇപ്രകാരം, സ്വന്തം അനുയായികൾക്കൂടിയും ആശയറവ് ഉപേക്ഷിയ്ക്കുവാൻ ഇടയാകത്തക്കവണ്ണം തീർത്തും പരിത്യക്തമായ ഒരു നിലയാണ് മതബോധനത്തിനു് വന്നിട്ടുള്ളതെന്നു് പ്രഥമദൃഷ്ടിയിൽ തോന്നിപ്പോകുന്നു. എങ്കിലും ഇങ്ങനെയൊരു നിഗമനം നമ്മുടെ അന്തർഗ്ഗതങ്ങളായ ബോദ്ധ്യങ്ങൾക്കെല്ലാം കടകവിരുദ്ധമാണ്. ആ നിഗമനത്തിന്റെ ബുദ്ധിപരമായ അധൃഷ്യതയോട് നമ്മുടെ ഹൃദയം മറുതലിയ്ക്കുന്നു. എന്നിരുന്നാലും നമ്മുടെ ഹൃദയത്തിന്റെ പ്രേരണകൾ, ഒരു പട്ടിയെപ്പോലെ, വാലും താഴ്ത്തിക്കൊണ്ടു് കടന്നുകളയണം പോലും—അല്പംകൂടി വിവേകപൂർവ്വമായി ഈ പ്രശ്നത്തെ സമീപിക്കരുതോ?

ഈ വികല്പാവസ്ഥയിൽനിന്നും രക്ഷപെടണമെങ്കിൽ, ആദ്യമായിത്തന്നെ മതത്തിന്റെ അർത്ഥമെന്താണെന്നു് വ്യക്തമായി മനസ്സിലാക്കേണ്ടിയിരിയ്ക്കുന്നു. മതബോധനമെന്നാൽ, തത്വസംഹിതയും, അൽഭുതചരിത്രങ്ങളും, കർമ്മപരിപാടികളും, ഉൾപ്പെടെയുള്ള ഒരു പ്രത്യേക മതത്തെയാണ് പരാമർശിക്കുന്നതെങ്കിൽ,—ഒരേ മതവിഭാഗത്തിൽപെട്ട വിദ്യാർത്ഥികളെ മാത്രം ഉൾക്കൊള്ളുന്ന വിദ്യാലയങ്ങളുടെ കാര്യത്തിലൊഴിച്ച്—മതബോധനത്തിനെതിരായി കൊണ്ടുവന്നിട്ടുള്ള യുക്തികളെല്ലാം നിലനിൽക്കുകതന്നെ ചെയ്യും. എന്നാൽ ഒരു വിശേഷാർത്ഥത്തിൽ പ്രത്യേക മതങ്ങൾക്കെല്ലാം ഉപരിയായി മതം വിരാജിക്കുന്നുണ്ടു്.

മതങ്ങൾ പലതാണെങ്കിലും മതം ഒന്നേയുള്ളു എന്നുള്ള പ്രസ്താവനയോട് പലരും യോജിക്കുമല്ലോ. മതത്തിന്റെ ഏററവും ഉന്നതമായ ഈ അർത്ഥത്തിൽ, അതു് മാനവചരിത്രത്തിൽ നെടുനീളെ പ്രകാശിയ്ക്കുകയും, ഈശ്വരനെ അന്വേഷിക്കുന്നതിൽ വ്യാപൃതമായിരിക്കുന്ന സാർവ്വത്രികമായ ആ

മതത്തിന്റെ ആനുകാലിക ഫലങ്ങളായി മാത്രം പ്രത്യേകമതങ്ങൾ പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു.

മനുഷ്യഹൃദയങ്ങളിൽനിന്നും മതത്തെ സ്ഥാനഭ്രംശം ചെയ്യിക്കുന്നതിൽ ശാസ്ത്രം വിജയം വരിച്ചുവെന്ന് വിചാരിസ്സുന്നതു്, പത്തൊൻപതാംശതാബ്ദത്തിലെ ഒരു പ്രത്യേകതരം ചിന്തകന്മാരുടെയിടയിൽ പരിഷ്ക്കാരലക്ഷണമായി കരുതിയിരുന്നു. എന്നാൽ ഇരുപതാംശതാബ്ദത്തിൽ ശാസ്ത്രം തന്നെയും അതിന്റെ അപകാശവാദങ്ങളിൽ കൂടുതൽ മിതബുദ്ധിയായിത്തീൎന്നിട്ടുണ്ടു്. സ്വന്തം പരിമിതികളെ സമ്മതിച്ചുതരുവാൻ അതിനു സങ്കോചമില്ലാതായിത്തീൎന്നിട്ടുമുണ്ടു്. പ്രകൃതിരഹസ്യങ്ങളെ കയ്യടക്കുന്ന കാൎയ്യത്തിൽ—എന്നുമെന്നപോലെ ഇന്നും അതു് ദത്താവഹമാണെങ്കിലും സ്വന്തം പരിധി വിട്ടു് ദൃഷ്ടികൾ മുൻപോട്ടയക്കുന്നതിനും, സ്വന്തം നേട്ടങ്ങളെ പൂൎത്തിയാക്കുന്നതിനായി തത്വശാസ്ത്രത്തിന്റെയും, മതത്തിന്റെയും, സഹായം നേടുന്നതിനും ഇന്നു് അതിനു് സന്നദ്ധതയുണ്ടായിട്ടുണ്ടു്. വില്യം ജെയിംസ് (William James) ഹെൻറി ബൎഗ്സൺ (Henri Bergson) വൈററ്ഹെഡ് (White head) എഡ്ഡിംഗ്ടൺ (Eddington) എന്നിവരുടേയും സൎവ്വോപരിയായി മാക്സ് പ്ളാൻകി (Max Planck) ന്റെയും ജീവിതതത്വവിഹാരങ്ങളുടെ അൎത്ഥം ഇതല്ലാതെ മറെറന്താണ്? താൻ ഒരു വെറും ശാസ്ത്രജ്ഞനാണെന്നും, പദാൎത്ഥങ്ങളുടെ ആപേക്ഷികതയെ സംബന്ധിച്ച തന്റെ സിദ്ധാന്തത്തിന്റെ താത്വികമായ വ്യാഖ്യാനങ്ങൾക്കൊന്നും താൻ ഉത്തരവാദിയല്ലെന്നും, വീണ്ടും വീണ്ടും പറഞ്ഞിട്ടുള്ള മഹാനായ എയിൻസ്റ്റീന്റെ (Einstein) അതിബുദ്ധിയോടുകൂടിയ വിനയാതിരേകത്തേയും നമുക്കു മറക്കാവുന്നതല്ല. ഇന്നാകട്ടെ, ഉപരിപ്ലവബുദ്ധികളായ ചില ശാസ്ത്രജ്ഞന്മാരെയൊഴിച്ചാൽ—നി ഭാഗ്യവശാൽ ആ തരത്തിലുള്ള ഒരു നല്ല സംഖ്യ ഇൻഡ്യയിലുണ്ടു്—ഒരുഭാഗത്തു ശാസ്ത്രവും, മറുഭാഗത്തു തത്വശാസ്ത്രവും മതവും, തമ്മിൽ, നൈസൎഗ്ഗികമായ വൈജാത്യമുണ്ടെന്നുള്ള ശാഠ്യബുദ്ധിയില്ലാത്തവരാണു് മിക്ക ശാസ്ത്രകാരന്മാരും. എന്നാൽ അവരൊക്കയും പ്രത്യേക മതസിദ്ധാന്തങ്ങളെ വകവക്കാത്തവരായിരുന്നേക്കാം. ഇങ്ങനെയാണെങ്കിൽപോലും ഒരു ശാസ്ത്രജ്ഞനു് ഭക്തനും, ആചാരനിഷ്ഠനുമായ ഒരു ക്രിസ്ത്യാനിയായിരിക്കുവാൻ പാടില്ലെന്നുപറയുവാൻ വിഷമമായിരിസ്സുന്നു.

മതത്തോടുള്ള മനോഭാവം ഈ വിവരിച്ച രീതിയിൽ സ്വീകാൎയ്യമാണെന്നു വരുന്നപക്ഷം, വിദ്യാഭ്യാസത്തിൽ, അറിവും, വിശ്വാസവും തമ്മിലുണ്ടെന്നു് പറയപ്പെടുന്ന പൊരുത്തക്കുറവിനെ നാം കാൎയ്യമാക്കേണ്ടതില്ല. വിജ്ഞാനത്തിൽനിന്നു് വ്യതിരിക്തമായിട്ടുപോലും വിശ്വാസത്തിനു് ഈ ലോകത്തിൽ ഇടമുണ്ടു്. സർ ഓലിവർ ലോഡ്ജിനെപ്പോലെ ഗണനീയനായ ഒരു ശാസ്ത്രജ്ഞനു് പ്രേതവിദ്യയിൽ വിശ്വസിക്കാമെങ്കിൽ, ദൈവവിശ്വാസത്തിന്റെ ആവേശകരമായ പിടിയിൽനിന്നു രക്ഷപെടാൻസാധിക്കാത്തതിൽ ഈയുള്ളവർ ലജ്ജിക്കേണ്ടതില്ല. ഇരുപതാംശതാബ്ദത്തിൽപോലും മതം അധികപ്പററായിത്തീൎന്നിട്ടില്ലെന്നിരിക്കെ, മനുഷ്യസ്വഭാവത്തിന്റെമേൽ പരമമായ ആധിപത്യം ചെലുത്തുന്ന മതത്തിന്റെ ശക്തിക്കു് മാനവചരിത്രം മുഴുവൻ സാക്ഷിനിൽക്കെ, ഒട്ടകപ്പക്ഷിയെപ്പോലെ തലയൊളിച്ചുകൊണ്ടു്, മതബോധനം അനാവശ്യവും അബദ്ധവുമാണെന്നു പറയുന്നതു് നിഷ്പ്രയോജനമാണു്. വിശപ്പു്, ലൈംഗികവാസന, ജ്ഞാനതൃഷ്ണ എന്നിവയെപ്പോലെ അവിതൎക്കിതമായ ഒരു വാസ്തവമാണു് മതവികാരമെങ്കിൽ, ലൈംഗികബന്ധങ്ങളുടേയും, സാമ്പത്തിക മൽസരങ്ങളുടേയും, അപകടങ്ങൾക്കെതിരായി നാം നടപടികൾ സ്വീകരിക്കുന്നതുപോലെ തന്നെ, മതത്തിന്റെ അരോഗമായ വളൎച്ചക്കും വേണ്ടതു് ചെയ്യേണ്ടതാണു്. ശരിയായ ഒരുമതബോധനസമ്പ്രദായം പ്രചരിക്കുന്നതുകൊണ്ടു മാത്രമേ, ഇതു സാധിക്കയുള്ളതാനും. മതങ്ങളുടെ പ്രത്യേക ധൎമ്മങ്ങളെ അവഗണിച്ചു് മതങ്ങളിലുള്ള സൎവസാമാന്യധൎമ്മങ്ങളെ പ്ര

കാശിപ്പിക്കുക മാത്രമാണ്, ശരിയായ ഏകമാർഗ്ഗം, എല്ലാ മതങ്ങളുടെയും കാതലായ സർവ സാമാന്യതത്വങ്ങളെ വിജയപൂർവം വെളിപ്പെടുത്തുന്നതുകൊണ്ട് ഈ കാര്യം സാധിക്കാവുന്നതാണ്. അപ്പോൾ, മതത്തെപ്പററി പഠിക്കുന്നവർ, സകല മതങ്ങളെയും, ഇണക്കി കോർക്കുന്ന ചരടുപോലെ സ്ഥിതിചെയ്യുന്ന ഈശ്വരാംശത്തെ ദർശിക്കുവാൻ സാധിക്കുന്ന വിധത്തിലെ മതാദ്ധ്യയനം നടത്താവൂ എന്ന് സിദ്ധിക്കുന്നു.

ഈ മനോഭാവം അനുപേക്ഷണീയമാംവിധം സഹിഷ്ണുതയിലേയ്ക്കും, അതിനേക്കാൾ ഉപരിയായി പരമാർത്ഥമായ ആസ്വാദനമനോഭാവത്തിലേയ്ക്കും വഴി തെളിക്കുന്നതായിരിക്കും. സഹിഷ്ണുത ഉള്ളതുകൊണ്ടുമാത്രം മതിയാകയില്ല. "മററവൻെറ വിശ്വാസങ്ങൾ പ്രത്യക്ഷമായും, അബദ്ധംതന്നെ, എന്നാൽ അതെൻെറ കാര്യമല്ല. ശരിയെന്നു ഞാൻ വിശ്വസിക്കുന്ന കാര്യങ്ങളോടു അവൻെറ വിശ്വാസങ്ങൾ ഇടപെടാത്തടത്തോളം കാലം അവനെന്തും വിശ്വസിച്ചുകൊള്ളട്ടെ" എന്നിങ്ങനെ സ്വയം സമാധാനിക്കുന്ന ഒരു മനോഭാവമാണ് സഹിഷ്ണുതയിലന്തർഭവിക്കുന്നതു്. ആസ്വാദനമനസ്ഥിതി ഇതിനേക്കാൾ വളരെ ഉയർന്ന തരത്തിലുള്ളതാണ് അനുഭാവത്തോടുകൂടി മനസ്സിലാക്കുന്നതിനും, അഭിനന്ദനത്തിലേയ്ക്കു നയിക്കുന്നതിനുമുള്ള ശക്തിയെയാണ്, അതു് ദ്യോതിപ്പിക്കുന്നതു്.

ഇൻഡ്യയുടെ രാഷ്ട്രീയരോഗങ്ങൾക്കെല്ലാം മതപരമായ നിദാനമുണ്ടെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു. ഇങ്ങനെയെങ്കിൽ, ഇൻഡ്യയിൽ വിദ്യാഭ്യാസലോകത്തിലെ, അനാഥപ്പെണ്ണായി cinderella) മതബോധനത്തെ വിചാരിച്ച് പെരുമാററരുതെന്നുള്ളതിന് കൂടുതൽ ന്യായമുണ്ടാകുന്നു. കൂടാതെയും, മതബോധനമെന്നു പറയുമ്പോൾതന്നെ ഏററവും ഉന്നതമായ അർത്ഥത്തിലുള്ള സന്മാർഗ്ഗോപദേശവും, അതിലടങ്ങുന്നതാണെന്നുകൂടി എപ്പോഴും ഓർക്കേണ്ടതുണ്ട്. മതബോധനത്തെ സംബന്ധിച്ച് ഒരു പാഠ്യപുസ്തകം തയാറാക്കുന്നതിനുവേണ്ടി വിപുലമായ പ്രാതിനിദ്ധ്യസ്വഭാവത്തോടുകൂടിയ ഒരു കമ്മററിയെ നിയമിച്ചുകൊണ്ട്, ഏതാനും കൊല്ലങ്ങൾക്കുമുമ്പ് മൈസൂർ ഗവമ്മെൻറ് അവരുടെ രാജ്യതന്ത്രജ്ഞത വെളിപ്പെടുത്തി. ഹിന്ദുമതം, ഇസ്ലാംമതം, ക്രിസ്തുമതം, ബുദ്ധമതം, ജൈനമതം, സൊറൊ അസ്ട്രിയൻ മതം മുതലായി ഇൻഡ്യയിലെ പ്രധാനപ്പെട്ട മതങ്ങളുടെ പ്രമാണങ്ങളിൽനിന്നും, പ്രത്യേകം തെരഞ്ഞെടുത്ത ഭാഗങ്ങൾ അടങ്ങിയതായിരിക്കണം പാഠ്യപുസ്തകമെന്ന് പ്രസ്തുത കമ്മററിക്കാർ നിശ്ചയം ചെയ്തു. വിവിധമതഗ്രന്ഥങ്ങളിൽനിന്നും എടുത്തു ചേർക്കേണ്ട ഭാഗങ്ങൾ തെരഞ്ഞെടുക്കുന്നതിനുള്ള ചുമതല, കമ്മററിയുടെ അംഗീകാരത്തിനു വിധേയമായി, അതതു മതങ്ങൾ അനുസരിക്കുന്നവർക്കായി വിട്ടുകൊടുത്തിരുന്നു. 1937-ൽ പ്രസിദ്ധപ്പെടുത്തിയ പ്രസ്തുത ഗ്രന്ഥം ശ്രദ്ധാർഹമായ ഒരു പരീക്ഷണമായിരുന്നു. എന്നാൽ അദ്ധ്യാപകന്മാരുടെയും, പരിശോധനോദ്യോഗസ്ഥന്മാരുടെയും ഇടയിൽ മതബോധനത്തിനെതിരായി നിലവിലുള്ള മുൻവിധികൾ ഹേതുവായി, വിദ്യാഭ്യാസാധികാരികൾ അതിനെ പ്രയോജനപ്പെടുത്താതിരിക്കുന്നതിനുള്ള നിർഭാഗ്യം ആ ഗ്രന്ഥത്തിനുണ്ടായി. ഇപ്രകാരം, ഇൻഡ്യ ഇപ്പോഴും മതകാര്യങ്ങളിൽ പരസ്പരം ദ്വേഷിക്കുന്ന കക്ഷികളായി പിരിഞ്ഞുനിൽക്കുന്നു. ഇതു തങ്ങളുടെ കാര്യമല്ലെന്നുള്ള വ്യാമോഹത്തിൽ നമ്മുടെ വിദ്യാഭ്യാസപ്രവർത്തകന്മാരും വർത്തിക്കുന്നു. മതബോധനമേ ആവശ്യമില്ലാതാക്കിതീർക്കത്തക്കവണ്ണം, ലൌകികവിദ്യാഭ്യാസം മതത്തെ നിശ്ശേഷമായി ഹനിച്ചുകളയുമെന്ന് അവർ നിഷ്കളങ്കമായി വിശ്വസിക്കുന്നു! ഒട്ടകപ്പക്ഷി, നയത്തിനു ഒന്നാംതരം ഉദാഹരണം!

# ക്രിസ്തുമസ്സ് സ്മരണ

(ബോധശാരൻ)

പ്രേമവാരാശി-ലോക പ്രേമവാരാശി
ഗോകുലജാതം അലോകമവർണ്ണ്യം
ആകുലതാലതികാ സുമരാജിത (പ്രേമവാരാശി
ഭൂതലപാവന പരിമളസൂനം
ശീതളമഞ്ജുള മംഗളഗാനം.
ബെതൽഹേം ഗോകുലനികടെ പോകാം
അതുലാനന്ദപദാന്തികമണയാം (പ്രേമവാരാശി
പതിതജനാനായ പൊന്മണിദീപം
വിബുധജനാനാഹ മാർഗ്ഗപ്രദീപം

പൂർവ്വനഭസ്സിലുയരുന്നൊരു താരം
സർവ്വമഹസ്സിനും ആശാഹാരം
ഉർവ്വിയിലഭിനവസ്നേഹവിചാരം
നിർവൃതിദായകനാസ്യപാദം (ബെതൽഹേം—
പ്രേമവാരാശി—ലോക പ്രേമവാരാശി
ദീനദയാപര ചേതന ധാരി
മാനവസങ്കല പാപസംഹാരി
അമരാനന്ദ പദാന്തരചാരി
അമൃതനിഷ്യന്ദി വചോമധുധാരി (ബെതൽഹേം.

---

# പയറിൻെറ ആത്മാലാപം

കഥാവസ്തു:— ഇസ്മാൽമുതലാളിയുടെ പലചരക്കുകടയിൽ ഒരു ചാക്കു ചെറുപയറു കിടന്നു. അതിൽനിന്നു നാഴിപ്പയറു തൊഴിലാളികേശവൻ വാങ്ങിച്ചു. അതിൽനിന്നു് ഒരു പയറുമണി താഴെ വീണു; ഒരു ഉറുമ്പ് എടുത്തുകൊണ്ടുപോയി. ആ പയറിൻമണി വിലപിക്കുന്നു:—

"ഹാ! കഷ്ടം! ഹതവിധേ! എന്നെ ഇതാ ഒരു പാഴുറുമ്പ് അവൻെറ വിൺമാളത്തിലേക്കു കൊണ്ടുപോകുന്നു!

ശുനകൻ ഹവിസ്സെന്നപോലെ ഈ നീചൻ കൊണ്ടുപോയി എന്നെ തിന്നുമോ? ഞാൻ തണുത്ത മണ്ണിൽ കിടന്നു് കിളുത്തു് വെളുത്തുചടച്ച ചെടിയായി മണ്ണിലലിഞ്ഞുചേരുമോ?

ആ ചാക്ക്; അതിൽ കോടാനുകോടി പയറുമണികളോടുകൂടി കഴിച്ച ആ സുവർണ്ണകാലം!

ഹാ, ചാക്കു് പ്രവരാ! അങ്ങെന്നെ വീണ്ടും വിളിക്കുകയാണോ? വരൂ— അല്ലെങ്കിൽ എന്നെ കൊണ്ടുപോകൂ.

അയ്യോ! ഈ നീചൻ എന്നെ അധഃപതിപ്പിക്കും മുമ്പു എന്നെ എൻെറ ഗൃഹത്തിൽ എത്തിക്കൂ.

ഞാൻ എന്നാണു ഇനി ആ പയർവാരാശിയിൽ വന്നു വീണു അതിലെ തുള്ളികളിലൊന്നുചേർന്നു ലയിക്കുന്നതു്"

വെറും പയറെന്നല്ലേ വിചാരിച്ചതു്? അല്ല. ഇതു മിസ്റ്റിക്ക്കവിതയാണു്. പയറുമണി ജീവാത്മാവും പയറുചാക്കു പരമാത്മാവും.

"മഹത്തായ ഒന്നിൻെറ ഭാഗവും, അതിൽതന്നെ ലയിച്ചു സാത്മ്യം പ്രാപിക്കാൻ വെമ്പുന്നതുമായ ചെറിയ വസ്തു—അതിൻെറ വെമ്പലാണു്. ആ വെമ്പലിൻെറ പ്രകാശനമാണു് മിസ്റ്റിസിസം. അതുൾക്കൊള്ളുന്നകവിതയാണു് മിസ്റ്റിക്കുകവിത!"

ഈ നിർവചനമനുസരിച്ചു എൻെറ പയർ ഒരു മിസ്റ്റിക്കുകവിയാണു്.

വനിതാഹോസ്റ്റലിൽനിന്നു് കാമുകൻ കബളിപ്പിച്ചു വശീകരിച്ചുകൊണ്ടുപോയ വിദ്യാർത്ഥിനിയുടെ വിലാപമാണിതെന്നും, ഇതു സിംബോളിസമാണെന്നും വേറൊരു വ്യാഖ്യാതാവു പറയുന്നു.

അല്ലാ, ഞാനെഴുതിയതു് മിസ്റ്റിക്ക്കവിതയാണെന്നുള്ള വിശ്വാസത്തിലാണു്. അതിനെതിരു പറഞ്ഞാൽ—

"ഗോപി"

---

## മുഖചിത്രം

സഹൃദയയുടെ രക്ഷാധികാരിയായ മോൺ: കല്ലറയ്ക്കൽ അവർകളുടെ ജൂബിലി സ്മാരകമായി സഹൃദയ വായനശാലയ്ക്കു വേണ്ടി പണിതിട്ടുള്ള "Rt. Rev. Mgr. Jacob Kallarakal Jubilee Memorial Building"ൻെറ ഫോട്ടോ.

## ക്ഷമാപണം

ഞങ്ങൾക്കു്, മാന്യ ലേഖകന്മാർ സംഭാവന ചെയ്തിട്ടുള്ള ലേഖനങ്ങളിൽ ചിലവ പ്രസിദ്ധപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ല. കാരണം, കടലാസിൻെറ വിലക്കൂടുതലല്ല; അച്ചടിച്ചുകിട്ടുവാനുണ്ടായ വിഷമതയാണു്. ഇത്രയുംതന്നെ ശരിപ്പെടുത്തിയതു്, കോട്ടയത്തെ നാലു പ്രസ്സുകളിലായിട്ടാണു്. സഹൃദയ സമ്മേളനാവസരത്തിൽതന്നെ ഈ ഗ്രന്ഥം പ്രസിദ്ധം ചെയ്യണമെന്നുണ്ടായിരുന്ന നിർബന്ധംമൂലമാണു് കുറെ ലേഖനങ്ങൾ ഉപേക്ഷിക്കേണ്ടി വന്നതു്. അതിനു് ക്ഷമാപണം ചെയ്തുകൊള്ളട്ടെ.

പ്രസാധകന്മാർ.

# SAHRUDAYA

## THE ANNUAL PUBLICATION

OF

## The Sahrudaya Library, Kanjirapally.

**PUBLISHERS:**

Kanjirapally,
23th December 1943.

K. J. Thomas, B. A.
V. V. Varkey, M. A.
D. C. Kizhakemurry.

100 Pages
Price 1 Rupee.





St. Francis Sales' Press, Kottayam.